# ധർമ്മദീപ്തി

**(ഇതര മതങ്ങളും, ക്രൈസ്തവ ധാർമ്മികതയും –**
**ഒരു ലഘു പഠനം)**

*(Malayalam)*

---

**Dharmadeepthi**
(Other Religions and Christian Ethics - A Study)

**Dr. Geevarghese Mar Osthathios Metropolitan**

| | | |
|---|---|---|
| Published by | : | **Divyabodhanam Publications** |
| | | Orthodox Seminary, P.B. 98, Kottayam |
| | | Ph: 0481 - 2566 526, 2568 083 |
| First Published | : | August 1987 |
| Revised Edition | : | July 2005 |
| Third Edition | : | June 2015 |

| | | |
|---|---|---|
| Number of copies | : | 1000 |
| D.T.P. & Printing | : | Sophia Print House, Kottayam |

Price: **Rs. 50/-**

ദിവ്യബോധനം ഗ്രന്ഥാവലി – 16

# ധർമ്മദീപ്തി

**(ഇതര മതങ്ങളും, ക്രൈസ്തവ ധാർമ്മികതയും –
ഒരു ലഘു പഠനം)**

**ഡോ. ഗീവർഗീസ് മാർ
ഒസ്താത്തിയോസ്**

**ദിവ്യബോധനം പബ്ലിക്കേഷൻസ്**
സോഫിയാ സെന്റർ
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 50.00

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നതു ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**
(പ്രസിഡന്റ്, ദിവ്യബോധനം)

സ്വർഗ്ഗാരോഹണ പെരുന്നാൾ 2015
പഴയസെമിനാരി

# പ്രസാധകക്കുറിപ്പ്

മതങ്ങളും ധാർമ്മിക പ്രമാണങ്ങളും അധികരിച്ച്, ദിവ്യബോധനം പഠനപദ്ധതിയിൽ പതിനാറാമതായി പ്രസിദ്ധീകരിച്ച 'ധർമ്മദീപ്തി' എന്ന പുസ്തകം പരിഷ്കരിച്ച് പ്രസിദ്ധീകരിക്കുകയാണ്.

അര നൂറ്റാണ്ടിലധികമായി സഭയിലും പൊതുവേദികളിലും ധാർമ്മിക പ്രമാണങ്ങൾ ഉയർത്തി, സമൂഹ മനഃസാക്ഷിയെ ഉണർത്തുകയും ഉപവി പ്രവർത്തനങ്ങളിൽ 'ഭ്രാന്തമായ' പ്രതിബദ്ധത പുലർത്തുകയും ചെയ്തിരുന്ന അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമനസു കൊണ്ടാണ് ഈ ഗ്രന്ഥം രചിച്ചിട്ടുള്ളത്. ഏറെ നന്ദിയുണ്ടതിന്. അദ്ദേഹത്തിന്റെ നിർദേശപ്രകാരം ഗ്രന്ഥപരിഷ്കരണം നിർവഹിച്ച അദ്ദേഹത്തിന്റെ മാനസപുത്രനും സെമിനാരി പ്രിൻസിപ്പലുമായിരുന്ന ബഹു. ഡോ. ജേക്കബ് കുര്യനച്ചനും നന്ദി രേഖപ്പെടുത്തുന്നു.

ദിവ്യബോധനം പ്രവർത്തനങ്ങൾക്കായി നിർലോപമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിന്റെ രക്ഷാധികാരി കൂടിയായ പ. മോറാൻ മാർ ബസ്സേലിയോസ് മാർതോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയോടുള്ള വിധേയത്വവും ആദരവും വിനയപുരസ്സരം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിന് മേൽനോട്ടം വഹിക്കുന്നത് പ്രസ്ഥാനം പ്രസിഡന്റ് അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. ഒ. തോമസ്, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, രജിസ്ട്രാർ റവ. ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്, സെൻട്രൽ ഓർഗനൈസർ പ്രൊഫ. ഡോ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മറ്റിയാണ്.

വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റു തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥത്തിന്റെ അച്ചടി ഭംഗിയായി നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസിനും നന്ദി.

സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ദിവ്യബോധനം ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിക്കുന്നു.

ദിവ്യബോധനം കേന്ദ്രകമ്മറ്റിക്കു വേണ്ടി

**ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്**

(രജിസ്ട്രാർ)

സ്വർഗ്ഗാരോഹണ പെരുന്നാൾ 2015

പഴയസെമിനാരി

# വാങ്മുഖം

ക്രിസ്തേതര മതങ്ങളോട് ക്രിസ്ത്യാനികളുടെ സമീപനം കഴിഞ്ഞ കാലങ്ങളിൽ ആരോഗ്യകരമായിരുന്നുവോ എന്ന് സംശയമുണ്ട്. 'സകലവും അവനിൽ നിന്നും അവനാലും, അവങ്കലേക്കും' എന്ന ദൈവവചനത്തിന്റെ അടിസ്ഥാനത്തിൽ എല്ലാ മതത്തിലെയും നന്മ ദൈവത്തിൽ നിന്നാകയാൽ, യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവും എന്ന നിലയിൽ, യേശുക്രിസ്തുവിൽ നിന്നും ആകുന്നു. അതിനാൽ ഒരു വിശാലവീക്ഷണം അത്യന്താപേക്ഷിതമത്രെ. യേശുക്രിസ്തുവാകുന്ന അളവുകോൽ നാം മുറുകെപിടിക്കുമ്പോൾ മറ്റൊരു മതവിശ്വാസി അളവുകോൽ മറ്റൊരാൾ ആകുന്നുവെന്ന് വിശ്വസിക്കുന്നുവെങ്കിൽ അതിനുള്ള സ്വാതന്ത്ര്യം അദ്ദേഹത്തിനു നൽകണം.

നാലേപ്പാടൻ പാടിയതു പോലെ:

അനന്തമജ്ഞാതമവർണ്ണനീയ-
മീലോകഗോളം തിരിയുന്ന മാർഗ്ഗം
അതിലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്യൻ കഥയെന്തു കണ്ടു.'

നമ്മുടെ അറിവിന്റെ ചക്രവാളം വിശാലമാകാൻ മറ്റു മതങ്ങളും അവരുടെ നൂതന വാദങ്ങളും നാം പഠിക്കേണ്ടതാണ്. ഹൈന്ദവ ചിന്തകന്മാർ നൂതനമായി വിശ്വാസവ്യാഖ്യാനം നടത്തുന്നതിന്റെ ഉദാഹരണമാണ് എൻ. വി. കൃഷ്ണവാര്യർ പാടുന്നത്:

'കംസനെ കൃഷ്ണൻ വധിച്ച കഥ, കവി
കണ്ട പകൽകിനാവെന്നു മാത്രം-
കൃഷ്ണനെ കംസൻ വധിപ്പതെന്നും നമ്മൾ
കാണും കഠോരമാം സത്യമത്രെ.'

ആധുനിക മതസംഹിതകൾ പഠിച്ചാൽ ഇതുപോലെ പല നൂതന ആശയങ്ങൾ ഗ്രഹിപ്പാൻ സാധിക്കും.

'ധർമ്മദീപ്തി' എന്ന ശീർഷകം ഈ ഗ്രന്ഥത്തിന് തികച്ചും അന്വർത്ഥമായിരിക്കുന്നത് ധർമ്മശാസ്ത്രവും ക്രിസ്തേതര മതധർമ്മങ്ങളും ഇതിൽ ചുരുക്കമായി പ്രതിപാദിച്ചിരിക്കുന്നതിനാലാണ്. ഹിന്ദുമതത്തിന് ഹൈന്ദവ ധർമ്മമെന്നും പറയാറുണ്ടല്ലോ. ക്രിസ്തേതര മതങ്ങളും ക്രിസ്തീയ ധാർമ്മിക പ്രമാണങ്ങളുമാണ് ഇതിലെ പ്രതിപാദ്യ വിഷയങ്ങൾ.

ദിവ്യബോധനം ഗ്രന്ഥാവലിയിൽ ആറാം പുസ്തകമായിരുന്ന 'വിശ്വാസദീപ്തി' കുറെക്കൂടെ ലളിതമായിരുന്നു. ഇതാകട്ടെ ഡിപ്ലോമാ കോഴ്സി

നാകയാൽ അല്പംകൂടെ ശ്രദ്ധാപൂർവ്വം പഠിക്കേണ്ടിയിരിക്കുന്നു. കൂടാതെ മുതലാളിത്ത ധാർമ്മികശാസ്ത്രം മാത്രം പഠിച്ചവർക്ക് ഇതിലെ പല ആശയങ്ങളും അരോചകമായിത്തോന്നിയേക്കും. എന്നാൽ വിമോചന ദൈവശാസ്ത്രമോ, സഭാപിതാക്കന്മാരുടെ നീതിശാസ്ത്രമോ പഠിച്ചവർക്ക് ഇതിലെ പാഠങ്ങൾ അവശ്യം ആവശ്യമാണെന്നു തോന്നാതിരിക്കയില്ല.

ഈ ഗ്രന്ഥം എഡിറ്റു ചെയ്തു സഹായിച്ച നമ്മുടെ പ്രിയനായ ജേക്കബ് കുര്യൻ അച്ചനോടും, ക്രൈസ്തവ ധാർമ്മികതയെക്കുറിച്ചുള്ള പാഠങ്ങൾ പരിശോധിച്ച മാത്യൂസ് മാർ ബർന്നബാസ് ആബൂനോടും, ബഹു: റ്റി. ജെ. ജോഷ്വാ അച്ചനോടും, ബഹു. രജിസ്ട്രാർ സി. സി. ചെറിയാൻ അച്ചനോടും, കൈയെഴുത്തുപ്രതി വായിച്ചു തിരുത്തി സഹായിച്ച ശ്രീ. എം. കുര്യനോടും, വിശിഷ്യാ ദിവ്യബോധനം പഠിപ്പിക്കുകയും പഠിക്കുകയും ചെയ്യുന്നവരോടുമുള്ള പ്രത്യേക നന്ദി രേഖപ്പെടുത്തുന്നു.

**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്**

# ഉള്ളടക്കം



## യൂണിറ്റ് 1

## ഹിന്ദുമതവും നവോത്ഥാനവും



## യൂണിറ്റ് 2

## ഇതര മതങ്ങൾ

## യൂണിറ്റ് 3

# ക്രൈസ്തവ ധാർമ്മികത വേദ വെളിച്ചത്തിൽ



## യൂണിറ്റ് 4

# ക്രൈസ്തവ ധാർമ്മിക വീക്ഷണങ്ങൾ

# യൂണിറ്റ് 1

# ഹിന്ദു മതവും നവോത്ഥാനവും

## പാഠം 1

## ഹിന്ദുമതം: ഒരു വിഹഗ വീക്ഷണം

❑ സനാതന ധർമ്മം ❑ മതഗ്രന്ഥങ്ങൾ ❑ പതിനാലു ശാസ്ത്രങ്ങൾ ❑ ശ്രുതികളും സ്മൃതികളും ❑ പ്രസ്ഥാനത്രയം

### a. സനാതന ധർമ്മം

ജീവിക്കുന്ന മതങ്ങളിൽ ഏറ്റവും വലുത് ക്രിസ്തുമതമാണെങ്കിൽ ഏറ്റവും പുരാതനമായത് ഹിന്ദു മതമാണ്. ഹിന്ദു മതത്തിന് ചരിത്രപരമായ ഒരാരംഭം കുറിക്കാത്തതിനാൽ അതിനെ സനാതന മതം എന്ന് വിശേഷിപ്പിക്കപ്പെടുന്നു. സിന്ധുനദിയുടെ കിഴക്കുള്ളവരെ സിന്ധുക്കൾ എന്നു വിളിക്കുന്നതിനു പകരം 'സ' എന്ന അക്ഷരം ഉച്ചരിക്കാൻ പ്രയാസമുണ്ടായിരുന്ന പേർഷ്യക്കാർ ഹിന്ദുക്കൾ എന്നു വിളിച്ചതിനാലാണ് ഈ പേർ ഉണ്ടായതെന്ന് ഒരു വ്യാഖ്യാനമുണ്ട്. ആര്യന്മാരുടെ പ്രവേശനത്തിനു മുമ്പ് പഞ്ചാബിൽ ദ്രാവിഡമതം നിലനിന്നു എന്നും ബി. സി. മൂന്നാം സഹസ്രാബ്ദത്തിൽ അവർ വികസിപ്പിച്ച സംസ്കാരമാണ് മോഹൻജദാരോവിലും, ഹാരപ്പായിലും ഗവേഷകരാൽ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നതെന്നും പറയുന്ന പണ്ഡിതന്മാരുണ്ട്. ബി. സി. 1500-നടുത്ത് ആര്യന്മാരുടെ സംസ്കൃതഭാഷയും, സംസ്കാരവും മദ്ധ്യേഷ്യയിൽ നിന്ന് ഹിന്ദുസ്ഥാനിൽ കടന്നതോടുകൂടിയാണ് ദ്രാവിഡസംസ്കാരം തെക്കേ ഇന്ത്യയിലേക്ക് തള്ളപ്പെട്ടത്. ആര്യന്മാർ രൂപീകരിച്ച ചതുർവേദങ്ങളും മതവും ഇന്ത്യയിൽ നിലനിന്ന ദ്രാവിഡമതത്തോടു ചേർന്നുണ്ടായതാണ് ഭാരത ഹിന്ദുമതം. അതിനാൽ ഹിന്ദുമതത്തെ ഒരു മതമെന്നു വിളിക്കുന്നതിനേക്കാൾ നല്ലത് ബഹുദൈവ വിശ്വാസം, ത്രിമൂർത്തി വിശ്വാസം, അദ്വൈതവിശ്വാസം, ദ്വൈതവാദം, നിരീശ്വരത്വം, പ്രകൃതി ആരാധന, ബിംബാരാധന മുതലായ അനേക വിശ്വാസങ്ങളുടെയും ആചാരങ്ങളുടെയും ആരാധനകളുടെയും ഒരു സമാഹാരം എന്നു വിളിക്കുന്നതാണ്.

ഏറ്റവും ഉദാത്തമായ തത്വജ്ഞാനം മുതൽ സാധാരണ പ്രകൃതിആരാധന വരെയുള്ള ഒരു വിജ്ഞാനകോശമാണ് ഹിന്ദുമതം. ശ്രവണം, ശ്രുതി, അനുഭവം എന്ന മൂന്ന് ഉപാധികളിലും ഹിന്ദുമതം നിലനിന്നു വരുന്നു. ഗ്രീക്കു തത്വജ്ഞാനത്തേക്കാൾ പുരാതനമാണ് ഹിന്ദുമതം അഥവാ ഹൈന്ദവ ധർമ്മം. ധർമ്മമെന്ന വാക്ക് മതവും നീതിയും ഉൾക്കൊള്ളുന്നതാണ്.

### b. മതഗ്രന്ഥങ്ങൾ

ഹൈന്ദവ മതഗ്രന്ഥങ്ങൾ എന്നു പറഞ്ഞാൽ കേവലം ആത്മീയ അനുഷ്ഠാന ഗ്രന്ഥങ്ങൾ മാത്രമല്ല. ധർമ്മത്തിന്റെ എല്ലാ വശങ്ങളെയും പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളാണവ. പൊതുവെ അവയെ മൂന്ന് രീതിയിൽ പരിചയപ്പെടാറുണ്ട്. ഒരേ ഗ്രന്ഥ സമുച്ചയത്തെത്തന്നെയാണ് ഈ മൂന്നു രീതിയിൽ പരിചയപ്പെടുന്നത്.

1. വേദങ്ങളും, വേദാംഗങ്ങളും ഉപാംഗങ്ങളും ഉൾപ്പെടുന്ന പതിനാല് 'വിദ്യ' വിഭാഗങ്ങൾ.
2. ശ്രുതികളും സ്മൃതികളും എന്ന പേരിൽ അറിയപ്പെടുന്ന ബഹുശത മതഗ്രന്ഥങ്ങൾ.
3. പ്രസ്ഥാനത്രയം എന്ന പേരിൽ മൂന്ന് മതഗ്രന്ഥ വിഭാഗങ്ങൾ.

## 1. പതിനാലു ശാസ്ത്രങ്ങൾ

**a. വേദങ്ങൾ:** ഋഗ്, യജുർ, സാമ, അഥർവ്വ എന്നീ വേദ സമന്വയങ്ങൾ ഓരോ വേദത്തിനും മന്ത്രസംഹിത, ബ്രാഹ്മണം, അരണ്യകം, ഉപനിഷത്ത് എന്നീ നാല് ഉപവിഭാഗങ്ങൾ ഉണ്ട്. മന്ത്രസംഹിതയുടെ വികസിത രൂപങ്ങളാണ് മറ്റു മൂന്നും. ഉദാഹരണത്തിന് ഋഗ്വേദ സംഹിതയുടെ തന്നെ ദാർശനികമായി വികസിച്ച രൂപമാണ് ഐതരേയ ഉപനിഷത്ത്. മന്ത്ര സംഹിതകളെ വേദങ്ങൾ എന്നു പൊതുവെ വിളിക്കാറുണ്ട്. മന്ത്രസംഹിതകൾക്കും, ബ്രാഹ്മണങ്ങൾക്കും കർമ്മകാണ്ഡമെന്നും, അരണ്യകങ്ങൾക്കും, ഉപനിഷത്തുകൾക്കും ജ്ഞാനകാണ്ഡമെന്നും പേരു പറയാറുണ്ട്. ഉപനിഷത്തുകളിൽ ഏറ്റവും കൂടുതൽ അറിയപ്പെടുന്നത് താഴെപ്പറയുന്നവയാണ്. ഈശം, കേന, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരിയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം, ശ്വേതാശ്വതരം, കൗഷീതകി, മൈത്രി.

**b. വേദാംഗങ്ങൾ:**

| | |
|---|---|
| 1. ശിക്ഷ | (പാണിനി എഴുതിയ ഉച്ചാരണ ശാസ്ത്രം) |
| 2. വ്യാകരണം | (പാണിനി എഴുതിയ വ്യാകരണം) |
| 3. തിരുക്തം | (യസ്ക്ക എഴുതിയ പദവിശകലനം) |
| 4. ഛന്ദസ് | (പിംഗള എഴുതിയ കാവ്യശാസ്ത്രം) |
| 5. ജ്യോതിഷം | (ഗാർഗ എഴുതിയ ജ്യോതിഷ ശാസ്ത്രം) |
| 6. കല്പം | (യാഗവിധികളെക്കുറിച്ച്) |

**c. ഉപാംഗങ്ങൾ**

1. പുരാണങ്ങൾ (ഉദാ: ഭാഗവതം എന്ന പേരിൽ അറിയപ്പെടുന്ന ഭാഗവത പുരാണം, ബ്രഹ്മപുരാണം മുതലായവ).

2. ന്യായ – വൈശേഷിക ശാസ്ത്രം.

3. മീമാംസ (പൂർവ്വ, ഉത്തര) ശാസ്ത്രം

4. ധർമ്മശാസ്ത്രങ്ങൾ (സംഖ്യ, യോഗ, മഹാഭാരതം, രാമായണ, സ്മൃതികൾ)

### 2. ശ്രുതികളും സ്മൃതികളും

മുകളിൽ പറഞ്ഞവയെ രണ്ടു വിഭാഗങ്ങളിൽ തിരിച്ചിരിക്കുന്നു. ശ്രുതി എന്നു പറഞ്ഞാൽ കേട്ടത് എന്നും, സ്മൃതി എന്നു പറഞ്ഞാൽ ഓർമ്മിച്ചതും എന്നുമാണർത്ഥം. വേദസമുച്ചയങ്ങളാണ് ശ്രുതി. ബാക്കിയെല്ലാം സ്മൃതികളും. മഹാഭാരത ഭാഗമായ ഭഗവത്ഗീതയും, മനുസ്മൃതിയും, യാജ്ഞവൽക്യ സ്മൃതിയുമൊക്കെ ധർമ്മശാസ്ത്ര വിഭാഗത്തിൽപ്പെട്ട സ്മൃതികളാണ്.

### 3. പ്രസ്ഥാനത്രയം

ഉപനിഷത്തുകളും, ഭഗവത്ഗീതയും, ബ്രഹ്മസൂത്രവും വേദാന്തികൾക്ക് ഏറ്റവും പ്രധാനമായതിനാൽ മതഗ്രന്ഥങ്ങളിൽ ഇവ മൂന്നും പ്രസ്ഥാനത്രയം എന്ന പേരിൽ അറിയപ്പെടുന്നു.

### ചോദ്യങ്ങൾ

1. എന്തുകൊണ്ട് ഹിന്ദുധർമ്മത്തെ സനാതനധർമ്മമെന്ന് വിശേഷിപ്പിക്കുന്നു?
2. ഹൈന്ദവ മതഗ്രന്ഥങ്ങളെ എങ്ങനെയൊക്കെ തരം തിരിക്കാം?

## പാഠം 2

# ഹിന്ദുമതം
# പ്രധാന പഠിപ്പിക്കലുകളും കർമ്മങ്ങളും

❑ പരമാത്മാവും ജീവാത്മാവും ഒന്ന് ❑ മായയായ ലോകം ❑ കാമം, കർമ്മം, പുനർജന്മം ❑ അവതാരങ്ങൾ ❑ ദൈവം ആര്? ❑ മതപരമായ കർമ്മങ്ങൾ ❑ ഉപനിഷദ് നാമസൂചനകൾ

വേദങ്ങളുടെ ആധികാരികത വിശ്വസിക്കുന്ന ഏവരും ആസ്തികരും, വിശ്വസിക്കാത്തവർ നാസ്തികരുമാണ്. ബുദ്ധമതം, ജൈനമതം, ചാർവാകമതം എന്നിവ വേദങ്ങളെ അടിസ്ഥാനമാക്കാത്തതിനാൽ നാസ്തികമാണ്.

ഇൻഡ്യൻ ഫിലോസഫി ഹിന്ദുമത ദൈവശാസ്ത്രമാണെന്നു പറയാം. പാശ്ചാത്യ ഫിലോസഫി പാശ്ചാത്യ ദൈവശാസ്ത്രമല്ല. വേദങ്ങളുടെ ആധികാരികത, പാശ്ചാത്യ ഫിലോസഫി സ്വീകരിക്കാത്തതിനാലാണ് ഈ വ്യത്യാസം. ഹിന്ദുമതത്തിൽ പൊതുവായി അംഗീകരിക്കപ്പെടുന്ന വിശ്വാസങ്ങൾ നോക്കാം.

### 1. പരമാത്മാവും ജീവാത്മാവും ഒന്ന്

എല്ലാ ആത്മാക്കളും നിത്യമാണ്. ഓരോരുത്തരുടെയും ജീവാത്മാവ് പരമാത്മാവിൽ നിന്നു വന്നതും, അവിടേക്കു തിരികെ ചേരുന്നതുമാകുന്നു. സമുദ്രത്തിൽ നിന്നുയരുന്ന നീരാവി മഴയായി നദിയായി സമുദ്രത്തിൽ ലയിക്കുംപോലെ എല്ലാ ആത്മാവും ബ്രഹ്മനിൽ ലയിക്കും.

ക്രിസ്തുമതത്തിൽ ആദ്യന്ത വീഹീനൻ ത്രീയേക ദൈവം മാത്രം. ആ ദൈവം ദൃശ്യവും അദൃശ്യവുമായ സകലത്തിന്റെയും സ്രഷ്ടാവാണ്. ദൈവകുടുംബാംഗമാകയല്ലാതെ ദൈവത്തിൽ ലയിക്കുകയല്ല ഓരോ വ്യക്തിയും. 'അഹം ബ്രഹ്മാസ്മി' ('ഞാൻ ദൈവമാകുന്നു') എന്നു പറയാവുന്ന ഏക വ്യക്തി മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ നിത്യപുത്രനായ ക്രിസ്തു തന്നെ. ആ ക്രിസ്തുവിൽക്കൂടി ഏവർക്കും ദൈവമക്കളാകാം.

### 2. മായയായ ലോകം

ശ്രീശങ്കരാചാര്യന്റെ ചിന്തയിൽ ഈ സംസാരലോകം മായയും 'വ്യവഹാരിക' യാഥാർത്ഥ്യം മാത്രമുള്ളതുമാണെങ്കിൽ രാമാനുജാചാര്യരുടെ പഠിപ്പിക്കലിൽ ലോകം ബ്രഹ്മന്റെ ശരീരമാണ്.

ക്രിസ്തുമത പ്രകാരം ലോകത്തെ ദൈവം സൃഷ്ടിച്ചത് മാനവരാശിയുടെ ജീവിതത്തിനും വളർച്ചയ്ക്കും അത്യന്താപേക്ഷിതമായ തൊട്ടിപോലെയാണ്. വസ്തു അതിൽത്തന്നെ തിന്മയല്ല, അതിനാൽ മനുഷ്യാവതാരം സാദ്ധ്യമായി. ശരീരത്തിന്റെ പുനരുത്ഥാനവും സാദ്ധ്യമാണ്. 'സൃഷ്ടി തന്നെ ദൈവപുത്രന്മാരുടെ വെളിപാടിനെ കാത്തിരിക്കുന്നു' (റോമർ 8:19).

### 3. കാമം, കർമ്മം, പുനർജന്മം

കാമം കൊണ്ടു കർമ്മവും, കർമ്മം കൊണ്ടു കർമ്മഫലവും കർമ്മഫലം കൊണ്ട് പുനർജന്മവും, പുനർജന്മങ്ങളിൽ കൂടി മോക്ഷവും ലഭിക്കുന്നു എന്ന് ഹിന്ദുമതം പഠിപ്പിക്കുന്നു. ഓരോ ആത്മാവിനും സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യ പടികൾ ഉണ്ട്. അവനവന്റെ കർമ്മഫലം അവനവൻ അനുഭവിച്ചേ തീരൂ.

ക്രിസ്തീയ വിശ്വാസത്തിൽ കൃപയ്ക്കും, സ്നേഹത്തിനും കേന്ദ്രസ്ഥാനമുള്ളതിനാൽ സാമൂഹ്യതയും പരസ്പരതയുമുണ്ട്. നന്മയും തിന്മയും

വ്യക്തിഗതം മാത്രമല്ല, സാമൂഹ്യം കൂടിയാണ്. മാതാപിതാക്കന്മാരുടെ കഷ്ട പ്പാടിന്റെ ഫലം കുട്ടികൾ അനുഭവിക്കുംപോലെ യേശുക്രിസ്തു മാനവ രാശിക്കുവേണ്ടി കഷ്ടപ്പെട്ടു മരിച്ചു ഉയിർത്ത് രക്ഷാമാർഗ്ഗം ഉണ്ടാക്കിയിരിക്കുന്നു. 'അവന്റെ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നിരിക്കുന്നു' (യശ. 53:5).

**4. അവതാരങ്ങൾ**

ഭഗവത്ഗീത 4:6, 7 പദ്യങ്ങൾ അവതാരങ്ങളെ വിവരിക്കുന്നു:

'യദാ യദാഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം
വിനാശായച ദുഷ്കൃതാം
ധർമ്മ സംസ്ഥാപനാർത്ഥായ
സംഭവാമി യുഗെ യുഗെ'

"(അല്ലയോ അർജുനാ) ഈ ലോകത്തിൽ എപ്പോഴെല്ലാം ധർമ്മം കുറയുകയും അധർമ്മം കൂടുകയും ചെയ്യുന്നുവോ, അപ്പോഴൊക്കെയും നല്ലവരെ രക്ഷിപ്പാനും അധർമ്മികളെ നശിപ്പിക്കുവാനും ഇപ്രകാരം സംഭവിച്ചു (ഞാൻ യുഗങ്ങൾ തോറും അവതരിച്ചു) കൊണ്ടിരിക്കുന്നു."

ഈ പ്രമാണപ്രകാരം നടന്നിട്ടുള്ളതാണ് ദശാവതാരങ്ങൾ: മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ, ശ്രീരാമൻ, ബലരാമൻ, കൃഷ്ണൻ, കൽക്കി, ജനാർദ്ദനൻ.

ഡോ. രാധാകൃഷ്ണന്റെ വ്യാഖ്യാനപ്രകാരം ദൈവം അവതരിക്കുന്നില്ല. മനുഷ്യൻ ആരോഹണം ചെയ്യുന്നതാണ് അവതാരങ്ങൾ. അതനുസരിച്ച് ഏവർക്കും അവതാരങ്ങൾ ഉണ്ട്.

ഇവിടെയും ക്രിസ്തീയ ദൈവശാസ്ത്രം വ്യത്യസ്തമാണ്. എല്ലാ പാപങ്ങളുടെയും രക്ഷയ്ക്കായി ദൈവം ഒരിക്കലായി ചരിത്രത്തിൽ അവതരിച്ചത് ക്രിസ്തുവിൽ മാത്രമാണ്. മറ്റവതാരങ്ങൾ പുണ്യപുരുഷന്മാരോ, പ്രതീകങ്ങളോ മാത്രമാണെന്ന് ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു.

**5. ദൈവം ആര്?**

ദൈവം നിർഗ്ഗുണബ്രഹ്മമെന്നു ശങ്കരാചാര്യരും സൽഗുണ ബ്രഹ്മമെന്ന് രാമാനുജാചാര്യനും പഠിപ്പിച്ചു. സാധാരണ ഹിന്ദുമതത്തിൽ മുപ്പത്തിമൂന്നു കോടി ദേവന്മാരും, ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നീ ത്രിമൂർത്തികളുമുണ്ട്.

താത്വിക ഹിന്ദുമതത്തിൽ പരബ്രഹ്മം സത്, ചിത്, ആനന്ദം എന്നീ മൂന്നു സ്വഭാവമുള്ള സച്ചിദാനന്ദനാണ്. സർവ്വം ദൈവം എന്ന പാന്തിസവും (Pantheism) ഹിന്ദുമതത്തിലുണ്ട്.

ക്രിസ്തീയ വിശ്വാസത്തിൽ ദൈവം ഏകത്വവും ത്രിത്വവും ഉൾക്കൊള്ളുന്ന ത്രിയേക ദൈവമാണ്. നിത്യസ്നേഹമായ ദൈവം പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ഏക നിത്യസ്നേഹ കുടുംബമാണെന്നു പറയാം. ദൈവം സ്നേഹമാകുന്നു എന്ന തത്വമാണ് ത്രിത്വവിശ്വാസം.

### മതപരമായ കർമ്മങ്ങൾ

ഹിന്ദുമതത്തിൽ യാഗങ്ങൾക്കും പൂജകൾക്കും കർമ്മാനുഷ്ഠാനങ്ങൾക്കും കേന്ദ്രസ്ഥാനമുള്ളതിനാലാണ് ആ മതം സാധാരണക്കാരുടെ ഹൃദയത്തിൽ രൂഢമൂലമായിരിക്കുന്നത്. ജനനം മുതൽ മരണം വരെയും, മരണാനന്തരവും നടത്തുന്ന കർമ്മാനുഷ്ഠാനങ്ങളിൽ ചിലത് -

ആയുസ്യമേധാ ജനനം:– ജനനാന്തര ദീർഘായുസ്സിന്.

| | |
|---|---|
| ജാതകർമ്മം:– | ജനിച്ചാലുടൻ നടത്തുന്നു. |
| നാമകർമ്മം: – | ജനിച്ച് പത്തു ദിവസങ്ങൾ കഴിഞ്ഞ് ജാതി നാമം ഉൾപ്പെടുത്തി പേരു നൽകുന്നത്. |
| അന്നപ്രസാദം:– | ആറു മാസമാകുമ്പോൾ കുട്ടിക്ക് ആഹാരം കൊടുക്കുമ്പോൾ (വാഗ്വൈഭവത്തിനു മാംസവും, മഹത്വത്തിനു വെണ്ണച്ചോറും വേഗതയ്ക്കു മത്സ്യവും) |
| ചൗലകർമ്മം:– | മുടി കത്രിക്കുന്നതാണ് (ബ്രാഹ്മണർക്ക് മൂന്നാം വയസ്സിൽ, ക്ഷത്രിയർക്ക് അഞ്ചാം വയസ്സിൽ, വൈശ്യർക്ക് ഏഴാം വയസ്സിൽ) |
| കർണ്ണവേദം:– | 'നന്മ മാത്രം കേൾക്കട്ടെ' എന്ന മന്ത്രത്തോടുകൂടി ചെവി തുളയ്ക്കുന്ന കർമ്മം. |
| വിദ്യാരംഭം:– | അക്ഷരാഭ്യാസത്തിന്റെ ആരംഭം. |
| ഉപനയനം:– | ഗുരുകുല വിദ്യാഭ്യാസത്തിന്റെ ആരംഭം. (പൂണൂൽ ഇടുന്നു) |
| സംബന്ധം:– | പുടവ കൊടുക്കുന്ന വിവാഹകർമ്മം. |
| അന്ത്യേഷ്ഠി:– | ശവസംസ്ക്കാര കർമ്മം (ദഹിപ്പിക്കുകയോ മണ്ണിൽ മറവു ചെയ്യുകയോ ചെയ്യുന്നു) |

മരണാനന്തര കർമ്മം:- ബ്രാഹ്മണർക്ക് ദാനം കൊടുത്തു ഏഴു ദിവസത്തെ കർമ്മാദികൾ.

ഈ കർമ്മങ്ങളുടെ സ്ഥാനത്ത് ക്രിസ്തീയ സഭയിലെ വി. കൂദാശകൾ ദൈവരാജ്യാനുഭവത്തിനും ആത്മശുദ്ധീകരണത്തിനും ആയി നടത്തപ്പെടുന്നു.

## ഉപനിഷദ് നാമസൂചനകൾ

| | |
|---|---|
| 1. ഈശ: | 'ഈശ' എന്ന പദത്തിൽ തുടങ്ങുന്ന ഉപനിഷത്ത്. ഈശ = ഈശ്വരൻ. |
| 2. കേന: | 'കേനേഷിതം' - എന്ന ചോദ്യത്തിൽ തുടങ്ങുന്നു കേന = 'By Whom.' |
| 3. കഠം: | 'കഠൻ' എന്നു പേരായ മഹർഷിയിൽ നിന്ന് ലഭ്യം. |
| 4. പ്രശ്ന: | 'പ്രശ്നങ്ങൾ' കൈകാര്യം ചെയ്യുന്ന ഉപനിഷത്ത്. |
| 5. മുണ്ഡക: | മുണ്ഡകന്മാർക്കുവേണ്ടി = മുണ്ഡനം ചെയ്ത തലയുള്ളവർ = സന്യാസിമാർ. |
| 6. മണ്ഡൂക്യം: | മണ്ഡൂകൻ എന്ന വൈദികമഹർഷിയുടെ പാരമ്പര്യം. |
| 7. തൈത്തിരിയം: | തിത്തിരിപ്പക്ഷികളുടെ രൂപത്തിൽ ശിഷ്യന്മാർ യാജ്ഞവൽക്യനിൽ നിന്ന് ഗ്രഹിച്ചത്. |
| 8. ഐതരേയം: | 'മഹിദാസ് ഐതരേയൻ' എന്ന ഗുരുവിൽ നിന്ന്. |
| 9. ഛാന്ദോഗ്യം: | 'ഛന്ദോഗൻ' = സാമവേദം പഠിച്ചവൻ = ഛന്ദസ് പാടുന്ന ആൾ. |
| 10. ബ്രഹദാരണ്യകം: | ആശയത്തിലും ഉള്ളടക്കത്തിലും ബ്രഹത്തായ അരണ്യകം. |
| 11. കൌശിതകി: | കൌശിതകി സൂര്യന്റെ ആരാധകനായ ഒരു രാജാവ്. ഉപനിഷദ് (II: 7:5) |
| 12. ശ്വേതശ്വതര: | വെളുത്ത അശ്വംപോലെ: ഉപനിഷത്തിലെ ഗുരുവിന്റെ പേര് (See. 6:21) |
| 13. മൈത്രി: | മൈത്രായണി സംഹിതയുടെ പൂർത്തീകരണം. |

### ചോദ്യങ്ങൾ

1. ഹൈന്ദവരുടെ പ്രധാന മതവിശ്വാസങ്ങളെക്കുറിച്ച് ക്രൈസ്തവ കാഴ്ചപ്പാടിൽ വിശകലനം ചെയ്യുക.
2. ഹൈന്ദവ മതകർമ്മങ്ങളും, ക്രൈസ്തവ കൂദാശകളും തമ്മിൽ താരതമ്യപ്പെടുത്തുക?

## പാഠം 3

# ധാർമ്മിക പ്രസ്ഥാനങ്ങൾ

❑ ഭക്തിപ്രസ്ഥാനങ്ങൾ ❑ വർണ്ണാശ്രമധർമ്മം ❑ ആറ് താത്വികസിദ്ധാന്തങ്ങൾ ❑ കേവലാദ്വൈതവും വിശിഷ്ടാദ്വൈതവും ❑ ശ്രീശങ്കരാചാര്യരും കേവലാദ്വൈതവും ❑ മാധവന്റെ ദ്വൈതവാദം

### 1. ഭക്തിപ്രസ്ഥാനങ്ങൾ

ഹൈന്ദവ ധർമ്മത്തിലെ രണ്ടു പ്രധാന ഭക്തി പ്രസ്ഥാനങ്ങളാണ് വൈഷ്ണവ ശൈവപ്രസ്ഥാനങ്ങൾ. വിഷ്ണുഭക്തന്മാർക്ക് വിഷ്ണുവും ശിവ ഭക്തന്മാർക്ക് ശിവനുമാണ് ഏറ്റവും വലിയ ദേവൻ. വൈഷ്ണവ ഭക്തന്മാരിൽ രക്ഷാസിദ്ധാന്തം സംബന്ധിച്ചുള്ള രണ്ട് ചിന്താഗതികൾ അനുസരിച്ച് വടക്കുള്ളവർ (വടകലൈ) മർക്കടന്യായവും തെക്കുള്ളവർ (തെൻകലൈ) മാർജ്ജാരന്യായവും പഠിപ്പിക്കുന്നു. *വടകലൈകൾക്ക്:* പിള്ളക്കുരങ്ങ് തള്ളക്കുരങ്ങിന്റെ പള്ളയിൽ അള്ളിപ്പിടിച്ചു കിടന്നു രക്ഷപെടുംപോലെ ഭക്തൻ ദൈവത്തെ ആശ്രയിച്ച് രക്ഷപ്പെടണം. *തെൻകലൈകൾക്ക്:* തള്ളപ്പൂച്ച പിള്ളപ്പൂച്ചയെ കടിച്ചുകൊണ്ടുപോയി രക്ഷിക്കുംപോലെ ദൈവം തന്റെ മകനെ നിശ്ചയമായും രക്ഷിക്കും. മർക്കടന്യായം മനുഷ്യന്റെ രക്ഷാപരിശ്രമത്തിലും, മാർജ്ജാരന്യായം ദൈവത്തിന്റെ കൃപാപ്രവർത്തനത്തിലും ഊന്നൽ നൽകുന്നു.

ക്രിസ്തീയ വിശ്വാസത്തിൽ ഇവ രണ്ടും പരസ്പര പൂരകങ്ങളാണ്. തെൻകലൈകൾ പറയുന്നതുപോലെ ദൈവം പൂർണ്ണമായി രക്ഷിക്കുന്നവനാണ്. അതുകൊണ്ടു തന്നെ വടകലൈകൾ പറയുന്നതുപോലെ 'ഭക്തൻ കർത്താവിനെ ആശ്രയിച്ച് ഭക്തി പ്രകടിപ്പിക്കും.'

### 2. വർണ്ണാശ്രമ ധർമ്മം

വർണ്ണധർമ്മം സമൂഹത്തിന്റെ ധാർമ്മിക വളർച്ചയ്ക്കു വേണ്ടി രൂപം പ്രാപിച്ച ഉത്തരവാദിത്ത വിഭജനമാണ്. പക്ഷേ ഉത്തമ, അധമ ജാതിവ്യത്യാസവും, അയിത്തവും അതിൽ പില്ക്കാലത്ത് വന്നുചേർന്ന ദുഷിപ്പുകളാണ്. ചതുർവർണ്ണങ്ങൾ: ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ.

ബ്രാഹ്മണർ ബ്രഹ്മാവിന്റെ തലയിൽ നിന്നും, ക്ഷത്രിയർ ഭുജത്തിൽ നിന്നും, വൈശ്യർ തുടയിൽ നിന്നും, ശൂദ്രർ പാദത്തിൽ നിന്നുമാണെന്ന ഋഗ്വേദത്തിലെ പുരുഷസൂക്തം ഉദ്ധരിച്ചുകൊണ്ട് നാലു ജാതികളെ ഗ്രേഡ് ചെയ്യുന്നത് ശരിയല്ല. പ്ലേറ്റോയുടെ റിപ്പബ്ലിക്കിന്റെ നാലാം പുസ്തകത്തിലും ഭരണകർത്താക്കളായ തത്വജ്ഞാനികളേയും, യുദ്ധവീരരേയും, സാധാരണ ജനങ്ങളേയും മൂന്നായി തിരിച്ചിട്ടുണ്ട്. മഹാത്മാഗാന്ധി വർണ്ണവ്യത്യാസം

നിലനിന്നാലും വിശ്വ സാഹോദര്യം ഉണ്ടാക്കാമെന്നു വിശ്വസിച്ചു. ചാണ്ഡോക്യഉപനിഷത്തിലെ സത്യകാമജബാലനെ സത്യം പറഞ്ഞതിനാൽ ബ്രാഹ്മണനായ ഗുരു സ്വീകരിച്ചു. ജാതിവ്യത്യാസത്തിന് എതിരെ ഹിന്ദുമതത്തിൽ നിന്നുകൊണ്ട് സമരം ചെയ്തവർ ധാരാളമുണ്ട്.

വ്യക്തിജീവിതത്തിന്റെ സമഗ്രതയ്ക്കുവേണ്ടി രൂപം പ്രാപിച്ചതാണ് ആശ്രമധർമ്മം. വിദ്യാർത്ഥിയായിരിക്കുന്ന ബ്രഹ്മചര്യവും, കുടുംബനാഥന്റെ ഗൃഹസ്ഥാശ്രമവും, വയോജനങ്ങളുടെ വാനപ്രസ്ഥവും, സർവ്വവിരക്തനായിട്ടുള്ള സന്യാസവും ജീവിതത്തിന്റെ നാലു ഘട്ടങ്ങൾ മാത്രമാകയാൽ ഓരോന്നും അതിൽ തന്നെ മാന്യമാണ്.

ക്രിസ്തുവിനെ ധരിക്കുന്നവരിൽ 'യഹൂദനും, യവനനും എന്നില്ല. ദാസനും, സ്വതന്ത്രനും എന്നില്ല, ആണും പെണ്ണും എന്നില്ല. നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ഒന്നത്രെ' (ഗലാ. 3:28).

### 3. ആറ് താത്വിക സിദ്ധാന്തങ്ങൾ

ആറ് ദർശനങ്ങളിൽ ഗൗതമന്റെ ന്യായദർശനം, ഹിന്ദുമതലോജിക്കൽ റിയലിസമാകുന്ന യുക്തിയിൽപ്പെട്ട പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദപ്രമാണം എന്നിവയെക്കുറിച്ചാണ്. ഇവയുടെ അവാന്തര വിഭാഗങ്ങൾ വളരെയുണ്ട്. കണാദന്റെ വൈശേഷിക സൂത്രത്തെ (ബി. സി. നാലാം നൂറ്റാണ്ട്) ആസ്പദമാക്കിയ തത്വജ്ഞാനം ഓരോന്നിന്റെയും വിശേഷങ്ങൾ (Attributes) പ്രതിപാദിക്കുന്ന അറ്റോമിസ്റ്റിക്ക് പ്ലൂറലിസമാണ്. ഏഴു വിശേഷങ്ങൾ ദ്രവ്യ, ഗുണ, കർമ്മ, സാമാന്യ (Generality), വിശേഷ (Particularity), സമവായ (Inherence), അഭാവ (non-existence) ഇവയാണ്. കപില മഹർഷിയുടെ സാംഖ്യദർശനത്തിൽ പുരുഷനും പ്രകൃതിയും നിത്യമാകയാൽ ദ്വൈതവാദം കാണാം. ഈ ദ്വൈതവാദത്തിൽ തന്നെ വസ്തുവിൽ അഥവാ പ്രകൃതിയിൽ ഏകത്വവും ആത്മാവിൽ (പുരുഷ) ബഹുത്വവും കാണുന്നു. പതഞ്ജലിയുടെ അഷ്ടാംഗയോഗ ദർശനത്തിൽ (500 എ. ഡി.) കാണുന്ന എട്ടുപടികൾ (അംഗങ്ങൾ) യമ (Abstentions) നിയമ (Observance) ആസന (Posture) പ്രാണായാമ (Control of breath) പ്രത്യാഹാര (Withdrawal of senses from their objects) ധാരണ (attention) ധ്യാന (meditation) സമാധി (Concentration) ഇവയാണ്. ജൈമിനിയുടെ പൂർവ്വ മീമാംസ വേദങ്ങളെ ആശ്രയിച്ചുള്ള കർമ്മാനുഷ്ഠാന ശാസ്ത്രമാണ്, ബദരയാണ മഹർഷിയുടെ ഉത്തരമീമാംസത്തെ വേദാന്തം എന്നും പറയും.

### 4. കേവലാദ്വൈതവും വിശിഷ്ടാദ്വൈതവും

പൂർവ്വമീമാംസം വേദങ്ങളുടെ കർമ്മകാണ്ഡത്തെ ആശ്രയിച്ചാണെങ്കിൽ വേദാന്തം ജ്ഞാനകാണ്ഡത്തെ ആശ്രയിച്ചാണ്. ബദരായണയുടെ വേദാന്ത

സൂത്രത്തെക്കുറിച്ചുള്ള ശങ്കരഭാഷ്യത്തിൽ ബ്രഹ്മം ഗുണങ്ങൾക്ക് അതീത നാകയാൽ നിർഗുണനും രാമാനുജ ഭാഷ്യത്തിൽ ബ്രഹ്മം സഗുണനുമാണ്. ശങ്കരാചാര്യ (788-820) ന്റെ വേദാന്തത്തിന് കേവലാദ്വൈതം എന്നും രാമാ നുജാചാര്യരുടേതിന് (1017-1137) വിശിഷ്ടാദ്വൈതം എന്നും പേരുകൾ പറ യപ്പെടുന്നു.

## ശ്രീശങ്കരാചാര്യരും കേവലാദ്വൈതവും

അദ്വൈതവേദാന്തത്തിന്റെ അത്യുജ്ജ്വല വ്യാഖ്യാതാവായ ശ്രീ ശങ്കരൻ കേരളത്തിൽ കാലടിയിൽ ജനിച്ചു. ശിവഭക്തിയിൽ മുന്നിട്ടുനിന്ന ഒരു ബ്രാഹ്മ ണദമ്പതികളായ ശിവഗുരുവിന്റെയും ആര്യാമ്പയുടെയും ഏകപുത്രനായ ശങ്ക രൻ വളരെ ചെറുപ്പത്തിൽ തന്നെ സന്യാസിയാകുവാൻ ആഗ്രഹിച്ചു. വിധവ യായിത്തീർന്ന അമ്മയെക്കൊണ്ട് സമ്മതിപ്പിച്ച്, സന്യാസിയാകുവാൻ വീടു വിട്ടിറങ്ങി. ഗുരുഗോവിന്ദപാദരുടെ ശിഷ്യനായി, വേദാന്ത ചിന്തയും യോഗവും ഒക്കെ അഭ്യസിച്ചു. ശിഷ്യന്റെ അസാധാരണമായ വൈഭവത്തിൽ സംപ്രീത നായ ഗുരു, അദ്വൈതജ്ഞാനത്തിന്റെ വക്താവായി ശിഷ്യനെ നിയോഗിച്ചു. ഭാരതം മുഴുവൻ സഞ്ചരിച്ച് വിജ്ഞാനത്തിന്റെ ദിഗ്വിജയം നേടിയ ശങ്കരൻ അനേകം കൃതികൾ രചിച്ചു; അനേകരെ ശിഷ്യരാക്കി; നാലു പ്രധാന മഠ ങ്ങൾ സ്ഥാപിച്ചു. ശങ്കരന്റെ കൃതികളിൽ ഏറ്റവും പ്രധാനം, വേദാന്തസൂത്രത്തി ന്റെയും ഉപനിഷത്തുകളുടെയും ഭഗവത്ഗീതയുടെയും വ്യാഖ്യാനങ്ങളാണ്. അദ്ദേഹത്തിന്റെ ശിഷ്യരിൽ പ്രമുഖർ സുരേശ്വര, ഹസ്തമാലക, തോട്ടക, പദ്മപാദ എന്നിവരായിരുന്നു. ശ്രീങ്കേരിമഠം, ദ്വാരകമഠം, ബദരീനാഥ് മഠം, പുരിമഠം എന്നിവയാണ് അദ്ദേഹം സ്ഥാപിച്ച മഠങ്ങൾ. കാശ്മീരിലെ ശാരദ ക്ഷേത്രത്തിലെ സർവ്വജ്ഞപീഠം കയറിയെന്നു പറഞ്ഞാൽ ശങ്കരൻ ഭാരത ത്തിന്റെ ആദ്ധ്യാത്മിക വിജ്ഞാനത്തിന്റെ പരമോന്നത സ്ഥാനത്തെത്തിയെ ന്നർത്ഥം. ആ സ്ഥാനത്തെത്തിയ മറ്റാരെക്കുറിച്ചും ചരിത്രങ്ങളിൽ എഴുത പ്പെട്ടിട്ടുമില്ല. മുപ്പത്തിരണ്ടാമത്തെ വയസ്സിൽ സമാധിയടഞ്ഞ ശ്രീ ശങ്കരൻ പണ്ഡിതലോകത്തിന് ഒരത്ഭുത പുരുഷനായി ലോകമെങ്ങും അറിയപ്പെടുന്നു.

ശ്രീ ശങ്കരാചാര്യരുടെ വേദാന്തസൂത്ര വ്യാഖ്യാനം അഥവാ ബ്രഹ്മസൂത്ര വ്യാഖ്യാനം അവതരിപ്പിക്കുന്ന വ്യാഖ്യാന പാതയ്ക്ക് പറയുന്ന പേരാണ് കേവലാദ്വൈതം. അദ്വൈതചിന്തയ്ക്കു തന്നെ വിവിധ വ്യാഖ്യാനങ്ങളുണ്ടാ യപ്പോൾ, ശങ്കരവീക്ഷണത്തെ തിരിച്ചറിയുവാനാണ് വേദാന്തപഠിതാക്കൾ 'കേവലാദ്വൈത'മെന്ന് വിശേഷിപ്പിച്ചത്. ബ്രഹ്മനും പ്രപഞ്ചവും പ്രപഞ്ച ത്തിലെ ജീവാത്മാക്കളും വ്യത്യസ്ത യാഥാർത്ഥ്യങ്ങളല്ല, കേവലാവസ്ഥ യിൽ അവ ഒന്നു തന്നെയാണ്. കേവലാവസ്ഥയിലെ ആ ഒന്ന് എന്നത്, ദ്വൈതഭാവത്തിനതീതമായ ബ്രഹ്മൻ തന്നെയാണ്. എന്നാൽ ഈ അദ്വൈ തബ്രഹ്മൻ, മായ എന്ന ശക്തിയിൽ സ്വയം പ്രകാശനം ചെയ്യുന്നതാണ് പ്രപ ഞ്ചവും ജീവാത്മാക്കളും ഒക്കെ. ബ്രഹ്മന്റെ മായ എന്ന ശക്തി, ഒരു ജാല

വിദ്യക്കാരന്റെ ജാലവിദ്യ പോലെയേ ഉള്ളു. അതുകൊണ്ട് ജീവാത്മാക്കൾക്ക് ഉണ്ടാകേണ്ട ജ്ഞാനം തങ്ങൾ തങ്ങളിൽതന്നെ യഥാർത്ഥ്യമല്ലെന്നും ആത്യന്തികമായി ബ്രഹ്മൻ തന്നെയാണെന്നും ആണ്. ഈ ജ്ഞാനം പ്രാപിക്കാത്തവർ അവിദ്യയിലാണ് എന്ന് ശങ്കരൻ പഠിപ്പിച്ചു. ഒരു കയർ കണ്ട് പാമ്പായി തെറ്റിദ്ധരിക്കുന്നതുപോലെയാണ് ഈ അവിദ്യ. അവിദ്യ നൽകുന്ന ദ്വൈതഭാവങ്ങളിൽ നിന്നും, അജ്ഞാനദുഃഖങ്ങളിൽ നിന്നും, സംസാരവ്യാപാരത്തിൽ നിന്നും ഉയർന്ന് ജ്ഞാനം പ്രാപിച്ച് അദ്വൈതഭാവം സാക്ഷാത്കരിക്കുന്നതിനാണ് മോക്ഷം എന്നു പറയുന്നത്.

## ശ്രീരാമാനുജാചാര്യനും വിശിഷ്ടാദ്വൈതവും

അദ്വൈതവേദാന്തത്തിന്റെ മറ്റൊരു പ്രധാന വ്യാഖ്യാതാവായിരുന്നു ശ്രീരാമാനുജാചാര്യൻ. വൈഷ്ണവഭക്തി പശ്ചാത്തലമാണ് രാമാനുജന്റേത്. തമിഴ് വൈഷ്ണവ ഭക്തിപ്രസ്ഥാനത്തിൽ യമുനാചാര്യന്റെ പ്രശസ്തി ഉച്ചകോടിയിലെത്തിയ അവസരത്തിലാണ്, ശ്രീപെരുമ്പത്തൂരിൽ അസുരികേശവ പെരുമാളിന്റേയും ഭൂദേവിയുടെയും മകനായി രാമാനുജൻ ജനിച്ചത്. ചെറുപ്പം മുതലേ ആദ്ധ്യാത്മ ജ്ഞാനവിഷയങ്ങളിൽ വ്യാപൃതനായി വളർന്ന രാമാനുജൻ വിവാഹിതൻ ആയിയെങ്കിലും പിന്നീട് നടന്ന സംഭവങ്ങൾ അദ്ദേഹത്തെ സന്യാസജീവിതത്തിലേക്ക് ആനയിച്ചു. യമുനാചാര്യന്റെ കാലശേഷം പിൻഗാമിയായി, ശ്രീരംഗത്തിൽ പ്രവർത്തിച്ചു. യമുനാചാര്യന്റെ അന്ത്യാഭിലാഷങ്ങളിൽ ഒന്നായിരുന്ന, വേദാന്തസൂത്ര വ്യാഖ്യാനം രാമാനുജൻ നിർവ്വഹിച്ചു. ഈ വ്യാഖ്യാനത്തിന് ശ്രീഭാഷ്യം എന്ന് പേരിട്ടു. ശ്രീരങ്കത്തിലെ വൈഷ്ണവക്ഷേത്രത്തിന്റെ പുനരുദ്ധാരണവും അദ്ദേഹം നടത്തി. അധഃകൃതരുടെ ഉന്നമനത്തിനായും, ജാതിവിവേചനത്തിനെതിരായും പ്രവർത്തിച്ചു. നൂറ്റിയിരുപതാമത്തെ വയസ്സിൽ ശ്രീരംഗത്തുവച്ച് സമാധിയടഞ്ഞു.

രാമാനുജന്റെ വേദാന്തസൂത്ര വ്യാഖ്യാനം അവതരിപ്പിക്കുന്ന വ്യാഖ്യാനപാതയ്ക്ക് വിശിഷ്ടാദ്വൈതം എന്നു പറയുന്നു. അദ്വൈതചിന്തയെ ഒരു പ്രത്യേക വീക്ഷണത്താൽ വിശേഷിപ്പിക്കുന്നതാണ് വിശിഷ്ടാദ്വൈതം. ബ്രഹ്മൻ സർവ്വഗുണങ്ങളാൽ നിറഞ്ഞ ഈശ്വരൻ ആണെന്നും, ഈ പ്രപഞ്ചവും, ജീവാത്മാക്കളും ആ ഈശ്വരന്റെ തന്നെ യഥാർത്ഥ ശരീരമാണെന്നും രാമാനുജൻ പഠിപ്പിച്ചു. മനുഷ്യനിൽ, ശരീരത്തിനുള്ളിൽ ആത്മാവു വസിക്കുന്നതുപോലെ, പ്രപഞ്ചത്തിന്റെ ജീവാത്മാക്കളുടെയും അന്തരാത്മാവായി ഈശ്വരൻ വസിക്കുന്നു. അങ്ങനെ വരുമ്പോൾ ഒരർത്ഥത്തിൽ പ്രപഞ്ചവും ജീവാത്മാക്കളും ബ്രഹ്മൻ തന്നെയാണ് താനും. അതുകൊണ്ട്, ഒരു വശത്ത് പ്രപഞ്ചവും, മനുഷ്യരും ഒക്കെ യഥാർത്ഥമാണെങ്കിലും, മറുവശത്ത് അവ ബ്രഹ്മന്റെ അദ്വൈതഭാവത്തിന്റെ ഭാഗവുമാണ്. സർവ്വഗുണങ്ങളും ഉള്ള

ബ്രഹ്മനെ, ആന്തരികസ്നേഹമൂർത്തിയായി ആരാധിക്കുകയും, ആ സ്നേഹോപാസനയിൽകൂടി സാക്ഷാത്ക്കരിക്കുകയും ചെയ്യുന്ന ഭക്തിസമീപനം ആണ് വിശിഷ്ടാദ്വൈതത്തിന്റേത്.

| **കേവലാദ്വൈതം** | | **വിശിഷ്ടാദ്വൈതം** |
|---|---|---|
| 'നേതി നേതി' എന്നാൽ ബ്രഹ്മൻ ഗുണങ്ങൾക്ക് അതീതൻ എന്നാണ്. | - | 'നേതി, നേതി' എന്നാൽ ചീത്ത ഗുണങ്ങൾ ഇല്ല എന്നാണ്. ബ്രഹ്മന് എല്ലാ സൽഗുണങ്ങളും ഉണ്ട്. |
| ബ്രഹ്മന് ആളത്വമില്ല. | - | ആളത്വമുണ്ട്. |
| ജീവാത്മൻ തന്നെ പരമാത്മൻ. | | ജീവാത്മാവ് പരമാത്മാവിൽ ലയിക്കുന്നില്ല. |
| ബ്രഹ്മനോടു മായ ചേർത്തത് ഈശ്വരൻ. | - | ബ്രഹ്മനും ഈശ്വരനും ഒന്നാണ്. |
| ബ്രഹ്മൻ മാത്രം പരമാർത്ഥികം. | - | ബ്രഹ്മനും, ജീവാത്മാവും, ലോകവും പരമാർത്ഥികം. |
| ലോകം വ്യവഹാരികം മാത്രം. | - | ലോകം ബ്രഹ്മന്റെ ശരീരം. |
| ലോകം പരിണാമവാദമല്ല പാമ്പിനെ കയറെന്നു തോന്നുന്ന വിവർത്തവാദം | - | ജീവാത്മാവും, ലോകവും ബ്രഹ്മനിൽ ആശ്രിതം. |
| അവിദ്യ ആന്തരിക മായയും മായ ബാഹ്യ അവിദ്യയുമാണ് | - | മായ അവിദ്യയല്ല പരിവർത്തനമാണ്. |
| ജ്ഞാനമാർഗ്ഗം ബ്രഹ്മനും ജീവാത്മാവും ഒന്നാണെന്ന അദ്വൈത ജ്ഞാനമാണ്. | - | ഭക്തി, കർമ്മം, ജ്ഞാനം പൂർണ്ണസമർപ്പണമായ പ്രവൃത്തിയിൽ എത്തിക്കണം. |
| മുക്തി നിവൃത്തിമാർഗ്ഗത്തിലൂടെ മുക്തി എന്നത് മായയിൽ നിന്നും ബഹുത്വ ചിന്തകളിൽ നിന്നും മോചനമാണ്. | - | പ്രവൃത്തി മാർഗ്ഗത്തിലെ സമ്പൂർണ്ണ സമർപ്പണത്തിൽ ലഭിക്കുന്ന വൈകുണ്ഡാനുഭവമാണ് മുക്തി. |

### 5. മാധവന്റെ ദ്വൈതവാദം

മാധവ ഭാഷ്യപ്രകാരം (1199–1278) രാമാനുജന്റെ വാദം പോലെ വിഷ്ണു നാരായണൻ തന്നെ ദൈവം. ദൈവവും ബാഹ്യലോകവും നിത്യമാണ്. ദൈവവും ആത്മാവുമായും, ആത്മാവും മറ്റ് ആത്മാക്കളുമായും, ദൈവവും വസ്തുവുമായും, ആത്മാവും വസ്തുവുമായും, വസ്തുക്കൾ തമ്മിലും

വ്യത്യാസമുണ്ട്. ദൈവവും ആത്മാക്കളും ലോകവും നിത്യമാണ്. എന്നാൽ ദൈവം മാത്രം സ്വതന്ത്രനും, സർവ്വോത്തമനും, ഗുണപൂർണ്ണനും ആണ്. ദൈവം അവതാരങ്ങൾ എടുക്കുന്നു. ഭക്തിമാർഗ്ഗമാണ് മുക്തിക്കാവശ്യം. പ്രകൃതി നിത്യമല്ല. സത്വം, രജസ്, തമസ് ഇവ ചേർന്നുണ്ടായതാണ് ലോകം. ബ്രഹ്മന്റെ സൃഷ്ടിയല്ലെങ്കിലും ബ്രഹ്മനിൽ ആശ്രിതമാണ് പ്രകൃതിയും, ലോകവും, ആത്മാക്കളും.

ഈ തത്വചിന്തകളിലൊന്നും തന്നെ ക്രിസ്തീയ വിശ്വാസമായ സൃഷ്ടിയുടെ പഠിപ്പിക്കൽ ഇല്ലാത്തിടത്തോളം ഒന്നുകിൽ ലോകം മായയാണെന്നോ, അല്ലെങ്കിൽ ലോകം ബ്രഹ്മന്റെ ശരീരമാണെന്നോ പറയേണ്ടതായി വരും. ക്രിസ്തീയ വിശ്വാസപ്രകാരം ലോകം ദൈവസൃഷ്ടിയാകയാൽ അതു ദൈവത്തോട് കടപ്പെട്ടിരിക്കുന്നതും, എന്നാൽ ദൈവമല്ലാത്തതും ആകുന്നു. ലോകം മായയാണെന്നോ, ദൈവമാണെന്നോ ക്രിസ്തുമതം പഠിപ്പിക്കാത്തത് സൃഷ്ടിയാണെന്ന കാരണത്താലാണ്. ഉറവയായ ദൈവത്തിലേക്കുള്ള ദാഹമാണ് മനുഷ്യനിലുള്ള ദൈവസാദൃശ്യം. സൃഷ്ടിക്കപ്പെട്ട ദൈവസാദൃശ്യം സൃഷ്ടിയിലെ മനുഷ്യരെ സ്രഷ്ടാവിനോടും ലോകത്തോടും ബന്ധവും കടപ്പാടും ഉള്ളതാക്കിയിരിക്കുന്നു. സ്രഷ്ടാവിനേയും സൃഷ്ടിയേയും തമ്മിൽ ബന്ധിക്കുന്ന ഉത്തുംഗഘടകമാണ് മനുഷ്യൻ. ഇങ്ങനെ ദൈവം, മനുഷ്യർ, സൃഷ്ടിക്കപ്പെട്ട ലോകം ഇവ മൂന്നും തമ്മിൽ വ്യത്യാസവും ബന്ധവും സാമ്യവുമുണ്ട്. ഹൈന്ദവ സഹോദരന്മാരുമായി ഡയലോഗു നടത്തേണ്ട പ്രധാന വിഷയമാണ് സൃഷ്ടി.

## ചോദ്യങ്ങൾ

1. വർണ്ണാശ്രമധർമ്മത്തെ വിലയിരുത്തുക.
2. കേവലാദ്വൈതവും, വിശിഷ്ടാദ്വൈതവും താരതമ്യപ്പെടുത്തി നിരൂപണ വിഷയമാക്കുക.
3. ഹൈന്ദവധാർമ്മികതയിൽ സൃഷ്ടിയുടെ യാഥാർത്ഥ്യം കണക്കിലെടുക്കുന്നില്ല എന്ന് ക്രിസ്തീയ കാഴ്ചപ്പാടിൽ വിലയിരുത്തുന്നതിനോട് യോജിക്കാമോ? എന്തുകൊണ്ട്?

## പാഠം 4

# ഹൈന്ദവ നവോത്ഥാന ശില്പികൾ

❑ രാജാറാം മോഹൻറോയിയും ബ്രഹ്മസമാജവും ❑ ദേബേന്ദ്രനാഥ ടാഗോർ (1817-1905) ❑ കേഷബ്ചന്ദ്രസെൻ (1838-84) ❑ ദയാനന്ദ സരസ്വതി (1824 -83) ❑ ശ്രീരാമകൃഷ്ണൻ (1834-86) ❑ വിവേകാനന്ദൻ (1862-1902)

ഏ. ഡി. 1830 ജനുവരി 1-ാം തീയതി വില്യംകേറി സെറാമ്പൂരിൽ കാലു കുത്തി. അത് ഒരു പുതിയ യുഗാരംഭമായി ഭാരതത്തിൽ ദർശിക്കാം. മിഷനറിമാരുടെ ആഗമനം ഹിന്ദുമതത്തിൽ കാര്യമായ മാറ്റം വരുത്തി. ബ്രിട്ടീഷ് ഗവൺമെന്റും മിഷണറിമാരും കൊണ്ടുവന്ന ഇംഗ്ലീഷ് വിദ്യാഭ്യാസവും, പാശ്ചാത്യ സംസ്കാരവും, നൂതന ആശയങ്ങളും എല്ലാം തന്നെ ഉറങ്ങിക്കിടന്ന ഹിന്ദുമതത്തിന് ഒരു ഉണർച്ചയുണ്ടാക്കി. ഈസ്റ്റ് ഇന്ത്യാക്കമ്പനി ക്രിസ്ത്യൻ മിഷനറിമാർക്ക് എതിരായിരുന്നത് കച്ചവട വിജയത്തിന് ഹൈന്ദവരെ പ്രീണിപ്പിക്കേണ്ടിയിരുന്നതിനാലാണ്. 1857-ൽ പട്ടാളവിപ്ലവത്തിനു ശേഷം ഈസ്റ്റ് ഇന്ത്യാ കമ്പനി ഇന്ത്യയുടെ ഭരണാധികാരം ബ്രിട്ടീഷ് ഗവൺമെന്റിനു വിട്ടുകൊടുത്തതോടു കൂടി മിഷണറിമാർക്ക് അനുകൂല പരിതഃസ്ഥിതിയുണ്ടായി. സതി, ശിശുവിവാഹം, ശൈശവ വിവാഹം, ജാതി വ്യത്യാസം, ദേവദാസി സമ്പ്രദായം, വിഗ്രഹാരാധന മുതലായവയുടെ തെറ്റുകൾ ഹൈന്ദവ ബുദ്ധിജീവികൾക്കു ബോധം വരുത്തുവാൻ പാശ്ചാത്യ മിഷണറിമാർ ശ്രമിച്ചു. ഇതിന്റെ ഫലമായി ഉല്പതിഷ്ണുക്കൾ ഹിന്ദുമത പരിഷ്ക്കാരവും, യഥാസ്ഥികർ ഹിന്ദുമത പരിരക്ഷണവും ഏറ്റെടുത്തു. ചില പ്രധാന ഹൈന്ദവ മതപരിഷ്ക്കർത്താക്കളെക്കുറിച്ച് ചുരുക്കത്തിൽ പ്രതിപാദിക്കാം.

### 1. രാജാറാം മോഹൻറോയിയും ബ്രഹ്മസമാജവും

രാജാറാം മോഹൻറോയി (1772-1833) യെ 'ആധുനിക ഭാരതപിതാവ്' എന്നു വിളിക്കുന്നവരുണ്ട്. ഒരു ബ്രാഹ്മണ കുടുംബത്തിൽ ചൈതന്യാനുയായിയായ പിതാവിൽ നിന്നും ശക്തിദേവിയെ ആരാധിച്ച മാതാവിൽ നിന്നും ലഭിച്ച മതചിന്ത അദ്ദേഹത്തെ ബ്രഹ്മസമാജ സ്ഥാപകനാക്കുവാൻ ഒരുക്കിയിരുന്നു എന്നു പറയാം. 16-ാമത്തെ വയസ്സിൽ വിഗ്രഹാരാധനയെ ചോദ്യം ചെയ്ത് എഴുതിയ ഉപന്യാസത്താൽ എതിർപ്പ് വർദ്ധിക്കുകയും, വീടു വിട്ട് സഞ്ചാരിയാകുകയും ചെയ്തു. പേർഷ്യൻ, സംസ്കൃതം, ഇംഗ്ലീഷ് ഭാഷകൾ പഠിച്ച് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ ജോലി നോക്കി. 1815-ൽ കല്ക്കട്ടായിൽ ആത്മീയസഭ സ്ഥാപിച്ചു. സ്വന്തം സഹോദരപത്നി സതി അനുഷ്ഠിച്ചതു കണ്ട് മനസു തകർന്ന് സതിക്കെതിരായി പ്രവർത്തനം നടത്തി. അതിന്റെ ഫലമായി 1920-ൽ ലോർഡ് വില്യം ബെന്റിക് സതി നിയമവിരുദ്ധ

മാക്കി. ആ വർഷമാണ് 'ക്രിസ്തുവിന്റെ ഉപദേശങ്ങൾ സമാധാനത്തിനും സന്തോഷത്തിനുമുള്ള മാർഗ്ഗം' (The Precepts of Jesus, Guide to peace and Happiness) എന്ന ഗ്രന്ഥം രചിച്ചത്. അന്നത്തെ മിഷനറിമാരുടെ സമീപനം ഹിന്ദുമതത്തിലെ നന്മകൾ കാണുന്നതല്ലായിരുന്നു എന്നതിനാൽ റാംമോഹൻ റോയി സെറാമ്പൂർ മിഷണറിമാരെ എതിർത്തിട്ടുണ്ട്. ത്രിത്വോപദേശത്തേയും അദ്ദേഹം എതിർത്തു. അദ്ദേഹം ആരംഭിച്ച ഏകദൈവ വിശ്വാസ സംഘം പിന്നീട് ബ്രഹ്മസഭയായും അചിരേണ ബ്രഹ്മസമാജമായും തീർന്നു. മതസഹിഷ്ണുത, ഏകദൈവ വിശ്വാസം, ഏകമായും സമൂഹമായുമുള്ള ആരാധന, വിഗ്രഹരാഹിത്യം, ജാതിവ്യത്യാസത്തോടുള്ള എതിർപ്പ്, ക്രൈസ്തവ യൂണിറ്റേറിയൻ രീതിയിലുള്ള ഞായറാഴ്ച ആരാധനയും പ്രസംഗവും, പുനർജന്മ വിശ്വാസത്തോടുള്ള എതിർപ്പ്, സാമൂഹിക പരിഷ്ക്കരണം, സ്ത്രീ - വിദ്യാഭ്യാസം മുതലായവ ബ്രഹ്മസമാജം പഠിപ്പിച്ചു. 1830-ൽ സതി നിർത്തലാക്കാൻ കോമൺസ് സഭയോട് അപേക്ഷിക്കാനും മറ്റും ഇംഗ്ലണ്ടിൽ പോയ രാജാറാം മോഹൻറോയി മൂന്ന് വർഷങ്ങൾക്കു ശേഷം ബ്രിട്ടനിൽ വച്ച് നിര്യാതനായി.

### 2. ദബേന്ദ്രനാഥടാഗോർ (1817-1905)

റാംമോഹൻറോയിയുടെ ഉറ്റ സ്നേഹിതനായിരുന്ന ദ്വാരകനാഥ ടാഗോറിന്റെ പുത്രനും, നോബൽ സമ്മാനം (ഗീതാഞ്ജലി) നേടിയ രവീന്ദ്രനാഥ ടാഗോറിന്റെ പിതാവുമായിരുന്നു ദബേന്ദ്രനാഥടാഗോർ. റാം മോഹൻ സ്ഥാപിച്ച ഒരു വിദ്യാലയത്തിലായിരുന്നു അദ്ദേഹം പഠിച്ചത്. ഒരു ധനിക കുടുംബത്തിൽ ജനിച്ച ദബേന്ദ്രൻ ബ്രഹ്മസമാജത്തിന്റെ ആകർഷക വലയത്തിലായി. പതിനെട്ടാം വയസ്സിൽ വല്യമ്മ മരിച്ചതോടുകൂടി ധനത്തോടു വിരക്തിയും ഏകാന്ത ധ്യാനത്തിനു പ്രതിപത്തിയുമുണ്ടായി. ബ്രഹ്മസമാജ പഠിപ്പിക്കലായ ഏകദൈവ വിശ്വാസം, ബിംബാരാധനയോടുള്ള എതിർപ്പ് മുതലായവ അദ്ദേഹത്തിനു പ്രിയങ്കരമായി. ഉപനിഷത്തുകൾ കൂലങ്കഷമായി പഠിക്കുകയും 'തത്വരഞ്ജനി' സഭ തുടങ്ങുകയും 1842-ൽ തന്റെ 21-ാമത്തെ വയസ്സിൽ പത്തൊൻപതു സ്നേഹിതരോടു കൂടി ബ്രഹ്മസമാജത്തിൽ ചേരുകയും ചെയ്തു. ബ്രഹ്മസമാജത്തിന് അടുക്കും ചിട്ടയുമുണ്ടാക്കാൻ 'ബ്രഹ്മോപാസന' എന്ന പേരിൽ ഒരു ശുശ്രൂഷക്രമത്തിന് രൂപം നല്കി. തത്വബോധനി പ്രസിദ്ധീകരിച്ചു. തത്വബോധിനി പാഠശാല തുടങ്ങി. അലക്സാണ്ടർ ഡഫിന്റെ നേതൃത്വത്തിൽ നടന്ന മിഷൻ പ്രവർത്തനങ്ങളെ എതിർത്തു. ഹിന്ദുവേദങ്ങളുടെ അപ്രമാദിത്വം വിശ്വസിച്ചില്ല. സ്വീകാര്യമായ ഭാഗങ്ങൾ തെരഞ്ഞെടുത്ത് 'ബ്രഹ്മധർമ്മം' അച്ചടിച്ചു. ഒടുവിൽ സിംലയിലേക്കു താമസം മാറ്റിയപ്പോൾ കേഷബ്ചന്ദ്രസെൻ നേതാവായി.

### 3. കേഷബ്ചന്ദ്രസെൻ (1838-84)

19-ാം വയസ്സിൽ സെൻ ബ്രഹ്മസമാജത്തിൽ ചേർന്നു. 22-ാം വയസ്സിൽ ദബേന്ദ്രനാഥിനോടു ചേർന്ന് സഹകാര്യദർശിയായി. ആ വർഷം തന്നെ സിലോൺ സന്ദർശിച്ച് മടങ്ങിവന്ന് സമാജപ്രചാരാർത്ഥം ലഘുലേഖകൾ ഇറക്കി. അടുത്ത വർഷം 'സംഗത്സഭ' ആരംഭിച്ചു. ടാഗോറിന്റെ ഭവനത്തിലെ ദുർഗ്ഗയുടെ പ്രതിമ മാറ്റി ആ മുറി കുടുംബപ്രാർത്ഥനയ്ക്കായി ഉപയോഗിച്ചു. സമാജം സാമൂഹ്യസേവനം തുടങ്ങി. സ്ത്രീകളുടെ ഉന്നമനത്തിനായി 'വാമബോധിനി' പ്രസിദ്ധീകരിച്ചു. മിശ്രവിവാഹത്തെ പ്രോത്സാഹിപ്പിച്ചു. 'ഇന്ത്യൻ മിറർ' എന്ന പ്രസിദ്ധീകരണവും ആരംഭിച്ചു. 24-ാം വയസ്സിൽ ബ്രഹ്മസമാജാചാര്യനായി. അടുത്ത നാലു വർഷം കൊണ്ട് ബംഗാളിൽ അഞ്ചും വടക്കു കിഴക്കൻ പ്രോവിൻസുകളിൽ രണ്ടും മദ്രാസിലും ബോംബെയിലും ഓരോന്നും ശാഖകൾ തുടങ്ങി. പല സ്കൂളുകളോടും കൂടി സമാജം ഒരു അഖിലേന്ത്യാ പ്രസ്ഥാനമായി. കൂടുതൽ യാഥാസ്ഥിതികനായി ദബേന്ദ്രനാഥ ടാഗോറും, കൂടുതൽ ഉല്പതിഷ്ണുവായി സെന്നും തീർന്നതിനാൽ ബ്രഹ്മസമാജം രണ്ടായി പിളർന്നു. ടാഗോറിന്റെ വീട്ടിൽ പൂണൂൽ ധരിച്ച പുരോഹിതന്മാർ നടത്തിയത് ആദിബ്രഹ്മസമാജവും എതിർത്തവരുടേത് ഭാരതീയ ബ്രഹ്മസമാജവുമായി. ദബേന്ദ്രൻ 'മഹർഷി' എന്നു വിളിക്കപ്പെട്ടു. അദ്ദേഹം ശാന്തിനികേതന് അടിസ്ഥാനമിട്ടത് മകൻ രവീന്ദ്രനാഥ ടാഗോർ പൂർത്തീകരിച്ചു. കേശബ്ചന്ദ്രസെൻ ക്രിസ്തുവിനോട് കൂടുതൽ അടുത്തു. 'യേശുക്രിസ്തു - യൂറോപ്പ് - ഏഷ്യ' എന്ന വിഷയത്തെക്കുറിച്ചു നടത്തിയ പ്രസംഗപര്യടനം വഴി യേശുക്രിസ്തുവിന്റെ ധാർമ്മിക ഉപദേശം സ്വീകരിപ്പാൻ യൂറോപ്യരോടും നാട്ടുകാരോടും ആഹ്വാനം ചെയ്തു. ചൈതന്യ പാരമ്പര്യത്തിൽ ഗീതങ്ങൾ പാടിയും സർവ്വമത ഗ്രന്ഥ ഉദ്ധരണികൾ ചേർത്തും 'ശ്ലോകസംഗ്രഹം' പ്രസിദ്ധീകരിച്ചു. ഭാരതീയ ബ്രഹ്മസമാജവും പ്രാർത്ഥനാ സമാജവും ശക്തീകരിച്ചു. ക്രിസ്തുവിനെക്കുറിച്ചും അദ്ദേഹത്തിനുണ്ടായിരുന്ന ഭക്തി അനിതരസാധാരണമായിരുന്നു. 'യേശുക്രിസ്തുവാകുന്ന 'മന്നവൻ' വരുന്നു, ഇൻഡ്യ തത്സമയത്ത് അദ്ദേഹത്തെ സ്വീകരിക്കാൻ ഒരുങ്ങട്ടെ' എന്നത്രെ സെൻ ഹൈന്ദവ ചെറുപ്പക്കാരോടു പ്രസംഗിച്ചത്. അദ്ദേഹം സ്ഥാപിച്ച നവവിധാൻ എന്ന "The Church of the New Dispensation" പല ക്രിസ്തീയ ആശയങ്ങളും ഉൾക്കൊള്ളുന്നതായിരുന്നു. വി. ത്രിത്വവും സച്ചിദാനന്ദവും തനിക്ക് ഒന്നാകുന്നു. 'ക്രിസ്ത്യാനിയാകാത്ത ക്രിസ്ത്യാനി' എന്ന് അദ്ദേഹത്തെ വിളിക്കുന്നവരുണ്ട്.

### 4. ദയാനന്ദ സരസ്വതി (1824-83) - *ആര്യസമാജം*

ധനാഢ്യനും ശിവാരാധകനുമായിരുന്ന പിതാവ് അംബശങ്കർ ദയാനന്ദ

സരസ്വതിക്ക് ഇട്ടിരുന്ന പേര് 'മൂലശങ്കർ' എന്നായിരുന്നു. 21-ാം വയസ്സിൽ വിവാഹാലോചന നടന്നപ്പോൾ അതിൽനിന്നു രക്ഷപെടാൻ വീടു വിട്ടു പോയി. കൂട്ടുകാരായ സന്യാസിമാരിൽ ഒരു കൂട്ടരായ സരസ്വതി സംഘത്തത്തിൽ ചേർന്ന് 'ദയാനന്ദൻ' എന്ന പേരു സമ്പാദിച്ചു. വേദാന്തത്തിന്റെ തത്വം തൃപ്തി നല്കാത്തതിനാൽ ജഗത് മിഥ്യയല്ലെന്നും, ആത്മാവും ദൈവവും രണ്ടാണെന്നും വിശ്വസിച്ചു. 44-ാ മത്തെ വയസ്സു മുതൽ ദയാനന്ദ സരസ്വതി തന്റെ പുതിയ ആശയങ്ങൾ പഠിപ്പിക്കുവാൻ ശ്രമിച്ചു. 51-ാം വയസ്സിൽ ആര്യസമാജം സ്ഥാപിച്ചു (1875). വടക്കേ ഇൻഡ്യയിൽ പര്യടനം നടത്തി ഹിന്ദുമതത്തെയും ഇസ്ലാംമതത്തെയും എതിർത്തു. 1882-ൽ ഗോരക്ഷണസമിതി ആരംഭിച്ചു.

മുമ്പുപറഞ്ഞ പരിഷ്കർത്താക്കൾ ക്രിസ്തുമതത്തെ ഉൾക്കൊള്ളാൻ ശ്രമിച്ചപ്പോൾ ആര്യസമാജസ്ഥാപകൻ അതിനെ എതിർക്കുകയാണുണ്ടായത്. അദ്ദേഹം നാലു വേദങ്ങളിലെ വേദസംഹിതാഭാഗം മാത്രമേ വേദങ്ങളായി സ്വീകരിച്ചുള്ളു. ഏകനായ ദൈവവും വിവിധ ആത്മാക്കളും പ്രകൃതിയും നിത്യമാണ്. പ്രകൃതിയിൽ നിന്നു ദൈവം ലോകത്തെ സൃഷ്ടിച്ചു. പുനർജന്മത്താൽ മോചനം പ്രാപിച്ചാലും പരബ്രഹ്മത്തിൽ ലയിക്കുന്നില്ല. ബിംബാരാധന, മൃഗബലി, ശ്രാദ്ധം, തീർത്ഥാടനം എല്ലാം നിഷ്പ്രയോജനം. നീതിപൂർവ്വം സമ്പാദിക്കുന്ന ധനം മാത്രം ധനം.

ദയാനന്ദന്റെ പഠിപ്പിക്കലും സമാജത്തിന്റെ പത്തു കല്പനകളും സ്വീകരിക്കുന്ന 18 വയസ്സുള്ളവർക്ക് സമാജാംഗങ്ങളാകാം. ഇരുപത് അംഗങ്ങൾക്ക് ഒരാൾ വീതം തെരഞ്ഞെടുക്കുന്ന പ്രാദേശിക സമിതിയുണ്ട്.

ആരാധന ക്രിസ്തീയ മോഡലിൽ ആയിരുന്നു. പാട്ടും വേദപാരായണവും പ്രസംഗവും വിശ്വാസപ്രമാണവും സുഗന്ധദ്രവ്യങ്ങളുമുള്ളതാണ് ആര്യസമാജ ആരാധന.

ഹിന്ദുമതം വിട്ടുപോയവരെ 'ശുദ്ധി'കർമ്മത്താൽ തിരിച്ചെടുക്കുന്നു. പട്ടാളക്കാരൻ ശത്രുസൈന്യത്തെ വീക്ഷിക്കുംപോലെ മറ്റു മതങ്ങളെ എതിർക്കുന്നു.

ആര്യസമാജം രണ്ടായി പിരിഞ്ഞപ്പോൾ മാംസഭുക്കുകളായ പുരോഗമനവിഭാഗം ലാഹോറിൽ ദയാനന്ദ കോളജു കക്ഷിയായും, സസ്യഭുക്കുകൾ ഹരിദ്വാറിലെ ഗുരുകുലക്കാരായ മഹാത്മ കക്ഷിയായും മാറി. ഇപ്പോൾ ഡൽഹിയാണു കേന്ദ്രം. ആർ. എസ്. എസ്., ജനസംഘം തുടങ്ങിയ പ്രസ്ഥാനങ്ങൾക്ക് ആര്യസമാജത്തോടു കടപ്പാടുണ്ട്.

### 5. ശ്രീരാമകൃഷ്ണൻ (1834-86)

രാമകൃഷ്ണ പരമഹംസന്റെ ബാല്യത്തിലെ പേര് ഗദധാർ എന്നായി

രുന്നു. ജന്മനാ തന്നെ ഭക്തിജീവിതമാണ് ഏറ്റവും ഇഷ്ടപ്പെട്ടിരുന്നത്. വിദ്യാലയമോ ലോകമോഹങ്ങളോ തന്നെ ആകർഷിച്ചിരുന്നില്ല. മതഗ്രന്ഥങ്ങൾ വായിക്കുക, അമ്പലത്തിലെ പൂജകൾ നടത്തുക, കാളിയേയും ക്രിസ്തുവിനെയും നിബിയേയും ധ്യാനത്താൽ ഉൾക്കൊണ്ട് ഹർഷോന്മാദമനുഭവിക്കുക, തീർത്ഥാടകരെ ശുശ്രൂഷിക്കുക മുതലായവയായിരുന്നു പ്രധാന താത്പര്യങ്ങൾ. 1885-ൽ കല്ക്കട്ടായിലെ ഒരു ധനികൻ അവിടെനിന്നും നാലു മൈൽ വടക്കുള്ള ദക്ഷിണേശ്വരത്തു നിർമ്മിച്ച കാളീക്ഷേത്രത്തിലെ പൂജാരിയായ ശേഷമാണ് കാളീദർശനവും അനുഭൂതിയും മറ്റും ഗദധാറിനുണ്ടായത്. കാളിയെ അമ്മയായി സ്നേഹിച്ചും ധ്യാനിച്ചും കഴിഞ്ഞ ഗദധാർ 25-ാം വയസ്സിൽ മാതാപിതാക്കന്മാരുടെ നിർബ്ബന്ധത്തിനു വഴങ്ങി അഞ്ചു വയസ്സു മാത്രം പ്രായമുണ്ടായിരുന്ന ശാരദയെ വിവാഹം കഴിച്ചു. എന്നാൽ അദ്ദേഹം കാളിയമ്പലത്തിലേക്കു മടങ്ങിപ്പോയി. ഹനുമാനെ അനുകരിച്ച് സീതാദർശനവും പ്രാപിച്ച് ഹർഷോന്മാദനായി. ഒരു താന്ത്രികസന്യാസിയിൽ നിന്നും താന്ത്രികഗ്രന്ഥങ്ങളും സാധനയും അഭ്യസിച്ചു. ബലരാമദർശനവും പിന്നീട് കൃഷ്ണദർശനവും ലഭിച്ചു. ഒടുവിൽ അദ്വൈതവിധിപ്രകാരമുള്ള ധ്യാനം, പുരി ശ്രീശങ്കരാശ്രമ സന്യാസിയിൽ നിന്നു പഠിച്ചു. ഈ അവസരത്തിൽ രാമകൃഷ്ണൻ എന്ന പേരും സ്വീകരിച്ചു. അനന്തരം 1886-ൽ ഒരു മുസ്ലീംഭക്തനു ശിഷ്യപ്പെട്ട് മുസ്ലീം ആകുകയും മൂന്ന് ദിവസത്തിനകം നബിദർശനം ലഭിക്കുകയും ചെയ്തു. 1874-ൽ ഒരു ക്രിസ്ത്യാനിയിൽ നിന്നും വേദപുസ്തകം പഠിക്കുകയും മറിയാമിന്റെ മടിയിൽ ഇരുന്ന യേശുവിന്റെ ചിത്രം കണ്ടശേഷം ഭക്തിപരവശനായി യേശുവിന്റെ ദർശനം പ്രാപിക്കുകയും ചെയ്തു. ഇതിന്റെ എല്ലാം ഫലമാണ് എല്ലാ മതങ്ങളും ഒന്നാണെന്ന് രാമകൃഷ്ണൻ പഠിപ്പിച്ചത്.

### 6. വിവേകാനന്ദൻ (1862-1902)

വിവേകാനന്ദനായിരുന്നു ശ്രീരാമകൃഷ്ണന്റെ ഏറ്റവും വലിയ ശിഷ്യൻ. കല്ക്കട്ടായിലെ ഒരു കുലീന കുടുംബത്തിൽ ജനിച്ച നരേന്ദ്രനാഥ് കല്ക്കട്ടയിലെ മിഷൻ കോളജിൽ നിന്ന് ധനതത്വശാസ്ത്രത്തിൽ ഡിഗ്രിയെടുത്തു. 1881-ൽ ഹേസ്റ്റി എന്ന ഇംഗ്ലീഷ് അദ്ധ്യാപകൻ, ലോകത്തിൽ അദ്ദേഹമറിയുന്ന ഏക മിസ്റ്റിക് ശ്രീരാമകൃഷ്ണനാണെന്നു പറഞ്ഞതു കേട്ട് ദക്ഷിണേശ്വരം സന്ദർശിച്ചത് വിവേകാനന്ദന്റെയും ഹിന്ദുമതത്തിന്റെയും ഒരു പുതിയ അനുഭവമായിത്തീർന്നു. നിയമപഠനം പൂർത്തിയാക്കാതെ ബ്രഹ്മസമാജാംഗമാകുകയും യാദൃശ്ചികമായി ശ്രീരാമകൃഷ്ണനെ പോയിക്കാണുകയും മിസ്റ്റിക്ക് അനുഭവം ഉണ്ടായി അദ്ദേഹത്തിന്റെ ആജീവനാന്ദ ശിഷ്യനാകുകയും ചെയ്തു. നല്ല ഗായകനും പ്രസംഗകനും പണ്ഡിതനും സുന്ദരനായിരുന്ന വിവേകാനന്ദൻ ഭാരതം മുഴുവൻ ചുറ്റി സഞ്ചരിച്ചശേഷം 1893-ൽ ചിക്കാഗോയിലെ ലോകമതസമ്മേളനത്തിൽ ഒരു ഉജ്ജ്വല പ്രഭാഷണം നട

ത്തുകയും, തുടർന്ന് മൂന്നു വർഷം അമേരിക്കയിൽ സെന്റ് ലൂയി, ഡിട്രോയിറ്റ്, ബോസ്റ്റൺ, വാഷിംഗ്ടൺ, ന്യൂയോർക്ക് മുതലായ പ്രധാന കേന്ദ്രങ്ങളിൽ പ്രസംഗിച്ച് ശിഷ്യരെ സമ്പാദിക്കുകയും പണം പിരിക്കുകയും ചെയ്തു. ഗുരുവായിരുന്ന ശ്രീരാമകൃഷ്ണ പരമഹംസരുടെ നാമത്തിൽ ശ്രീരാമകൃഷ്ണമിഷൻ സ്ഥാപിച്ചു. 1895-ൽ ഇംഗ്ലണ്ടിൽ ചികിത്സയ്ക്കു പോയെങ്കിലും അവിടെയും പ്രസംഗധോരണിയാൽ പലരേയും ആകർഷിച്ചു. മടങ്ങി അമേരിക്കയിലെത്തി. 1896-ൽ ന്യൂയോർക്കിൽ ഒരു കേന്ദ്രസ്ഥാനവും സ്ഥാപിച്ചു. രണ്ട് അമേരിക്കൻ ശിഷ്യന്മാർക്ക് പുതിയ പേരുകൾ കൊടുത്തു. കേന്ദ്രചുമതലകളും അവരെ ഏല്പിച്ചു. ലണ്ടനിൽ വച്ച് പരിചയപ്പെട്ട മിസ് മാർഗരറ്റ് സിസ്റ്റർ നിവേദിതയായി രാമകൃഷ്ണമിഷനിൽ ചേർന്നു. സ്വിറ്റ്സർലണ്ടു, ജർമ്മനി, ഹോളണ്ട് എന്നീ സ്ഥലങ്ങളും സന്ദർശിച്ചു പ്രഭാഷണങ്ങൾ നടത്തി. ചില യൂറോപ്യൻ ശിഷ്യരോടുകൂടി ഇൻഡ്യയിലേയ്ക്കു മടങ്ങി. മടക്കയാത്രയിൽ കൊളംബോയും സന്ദർശിച്ചു. ഭാരതം, മടങ്ങിയെത്തിയ വിവേകാനന്ദന് രാജോചിതമായ സ്വീകരണം നൽകി. പാശ്ചാത്യ സുഹൃത്തുക്കളിൽ നിന്നും ലഭിച്ച പണം കൊണ്ട് കല്ക്കട്ടായിലെ ബേലൂരിൽ അദ്ദേഹം സ്ഥാപിച്ച സന്യാസാശ്രമം ഇന്ന് ഒരു വിശ്വോത്തര കേന്ദ്രമായും രാമകൃഷ്ണമിഷന്റെ തലസ്ഥാനമായും ശോഭിക്കുന്നു. രണ്ടാം മിഷനറി യാത്രയിൽ കാലിഫോർണിയായിൽ മിഷൻ സ്ഥാപിക്കുകയും പാരീസിൽ വച്ചു നടന്ന ലോകമതസമ്മേളനത്തിൽ പ്രസംഗിക്കുകയും, മദ്ധ്യ യൂറോപ്പും ഈജിപ്റ്റും സന്ദർശിക്കുകയും; മടക്കയാത്രയ്ക്കു ശേഷം ആസ്സാം യാത്ര കഴിഞ്ഞ് 39-ാമത്തെ വയസ്സിൽ ബേലൂർ ആശ്രമത്തിൽ വച്ച് അന്തരിക്കുകയും ചെയ്തു.

രാമകൃഷ്ണമിഷന്റെ ഉപദേശം: വിവേകാനന്ദന്റെ സമ്പൂർണ്ണ കൃതികളിലും "The Gospel of Sree Ramakrishna" - യിലും മറ്റും രാമകൃഷ്ണ മിഷന്റെ ഉപദേശം കാണാം. ദ്വൈതവാദത്തിൽ നിന്നാരംഭിച്ച് (ജീവാത്മാവും പരമാത്മാവും രണ്ട്) വിശിഷ്ടാദ്വൈതവാദം വഴി യാത്ര ചെയ്ത് (രണ്ടെങ്കിലും ഒന്ന്) കേവലാദ്വൈതത്തിൽ (ജീവാത്മാവും പരമാത്മാവും ഒന്ന്) എത്തുന്നതാണ് മതം കാണിക്കുന്ന ആത്മസാക്ഷാത്കാരം. ലോകം, സ്ഥലകാലനിമിത്തങ്ങൾ മാറ്റിയാൽ മായയാണ്. മനസ്സിനാണ് ജനനമരണങ്ങൾ. ആത്മാവ് നിത്യനാണ്. ഈശ്വരൻ നിത്യനല്ല. ബ്രഹ്മൻ മാത്രമാണ് നിത്യൻ.

## ചോദ്യങ്ങൾ

1 ബ്രഹ്മസമാജവും ആര്യസമാജവും തമ്മിൽ താരതമ്യപ്പെടുത്തുക.

2 വിവേകാനന്ദനും ശ്രീരാമകൃഷ്ണമിഷനും ഹിന്ദുനവോത്ഥാനത്തിനു നൽകിയ സംഭാവന വിലയിരുത്തുക.

**പഠനത്തിന്**

1. റവ. പി. റ്റി. തോമസ്, 'ഭാരതത്തിലെ ആധുനിക മതചിന്തകൾ', സി. എസ്. എസ്., തിരുവല്ല.
2. *The Acknowledged Christ of the Indian Renaissance* (by M. M. Thomas, CLS, Madras, 1970).

### പാഠം 5

## ഹൈന്ദവ നവോത്ഥാന ശില്പികൾ (തുടർച്ച)

❑അരവിന്ദഘോഷ് (1872–1950) ❑ മഹാത്മാഗാന്ധി (1869–1948) ❑ ആചാര്യ വിനോബഭാവെ (1895–1981) ❑ രമണ മഹർഷി (1870–1950) ❑ ഡോ. എസ്. രാധാകൃഷ്ണൻ (1888–1975)

### 7. അരവിന്ദഘോഷ് (1872–1950)

മുൻ അദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെട്ടവരിൽ കത്യവാറിൽ ജനിച്ച ദയാനന്ദ സരസ്വതി ഒഴിച്ചുള്ള ഏവരും ജനിച്ച ബംഗാളിലാണ് അരവിന്ദഘോഷും ജനിച്ചത്. പിതാവായ കൃഷ്ണധാർഘോഷ് ധനാഢ്യനും പാശ്ചാത്യ സംസ്കാരവും ഭാഷയും പൗരസ്ത്യത്തേക്കാൾ ശ്രേഷ്ഠമായി ചിന്തിച്ചവനുമായിരുന്നു. മക്കളെ പഠിപ്പിച്ചത് ഡാർജിലിംഗിലുള്ള യൂറോപ്യൻ വിദ്യാലയത്തിലും ഇംഗ്ലണ്ടിലുമായിരുന്നു. ഏഴു വയസ്സു മുതൽ ഇരുപത്തിയൊന്നു വയസ്സു വരെ തന്റെ രണ്ടു കുട്ടികളെയും കൃഷ്ണധാർഘോഷ് ഇംഗ്ലണ്ടിൽ പഠിപ്പിച്ചു. അരവിന്ദൻ ഐ. സി. എസ്. പരീക്ഷയ്ക്കു ചേരുകയും തെരഞ്ഞെടുക്കപ്പെടുകയും ചെയ്തെങ്കിലും കുതിരസവാരി പഠിക്കാൻ തയ്യാറാകാതിരുന്നതിനാൽ ഒടുവിൽ തള്ളപ്പെട്ടു.

പിതാവിന് ഇല്ലാതിരുന്ന ഭാരതപ്രതിപത്തി മകനുണ്ടായി. 15-ാം വയസ്സിൽ കേംബ്രിഡ്ജിലെ വിദ്യാർത്ഥി സംഘടനയായ 'ഇന്ത്യൻ മജിലിസി'ന്റെ സെക്രട്ടറിയാകുകയും, ബ്രിട്ടീഷ് 'ഇമ്പീരിയലിസ'ത്തെ നിശിതമായി വിമർശിക്കുകയും ചെയ്തു. 1893-ൽ ഇന്ത്യയിൽ എത്തിയശേഷം പതിമൂന്ന് വർഷം ബറോഡാ സംസ്ഥാനത്തിൽ ജോലി നോക്കി. അക്കാലത്ത് ഭാരത സ്വാതന്ത്ര്യവും ആത്മസാക്ഷാത്കാരവും അദ്ദേഹത്തിന്റെ രണ്ടു പ്രധാന താല്പര്യങ്ങളായി.

രാഷ്ട്രീയത്തിൽ അരവിന്ദൻ തീവ്രവാദിയായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ നേതാക്കൾ ബാലഗംഗാധരതിലകനും ബിപിൻ ചന്ദ്രപാലും മറ്റുമായിരുന്നു. 1906–ൽ ബറോഡാ കോളജിൽ വൈസ് പ്രിൻസിപ്പാൾ എന്ന നിലയിൽ ലഭിച്ചുകൊണ്ടിരുന്ന 750 രൂപാ ശമ്പളം ത്യജിച്ച് ബംഗാൾ നാഷണൽ കോളജിൽ 150 രൂപാ ശമ്പളത്തിൽ ഇംഗ്ലീഷ് പ്രൊഫസറായി ജോലി സ്വീകരിച്ച് കല്ക്കട്ടായിലേയ്ക്കു താമസം മാറ്റി. 'വന്ദേമാതരം' പത്രദ്വാരാ തീവ്രവാദ രാഷ്ട്രീയാശയം പ്രചരിപ്പിച്ചു. ഒടുവിൽ കോളജിലെ ജോലി രാജി വച്ച് രാഷ്ട്രീയം സ്വീകരിച്ചു. 1908–ൽ അറസ്റ്റുവരിച്ച് അലിപ്പൂർ ജയിലിൽ ഒരു വർഷം കഴിഞ്ഞു.

29–ാം വയസ്സിൽ മൃണാളിനിദേവിയെ വിവാഹം കഴിച്ചെങ്കിലും ചുരുക്കമായി മാത്രമേ അവരൊരുമിച്ചു താമസിച്ചിരുന്നുള്ളു. ഭാരത രാഷ്ട്രീയത്തിലെ ചില സംഭവ വികാസങ്ങൾ അദ്ദേഹത്തെ പോണ്ടിച്ചേരിയിലേക്ക് നയിച്ചു. പിന്നീട് അദ്ദേഹം ഒരു ആത്മീയ തീർത്ഥാടകനും യോഗിയുമായി മാറി.

പോണ്ടിച്ചേരിയിൽ ജീവിതത്തിന്റെ പുതിയ ഒരദ്ധ്യായം തുറന്നു. ഇന്ന് ലോകപ്രസിദ്ധമായിരിക്കുന്ന പോണ്ടിച്ചേരിയിലെ അരവിന്ദാശ്രമം പടുത്തുയർത്തുവാൻ, പിന്നീട് മാതാവ് (അമ്മ) എന്നറിയപ്പെട്ട മീരാറിച്ചാർഡും ഭർത്താവും മറ്റനേക വിദേശ ശിക്ഷ്യവൃന്ദവും സഹായിച്ചു. അരവിന്ദഘോഷിന്റെ ഗ്രന്ഥങ്ങളും വിലപ്പെട്ടവ തന്നെയാണ്. “The Life Divine” അദ്ദേഹത്തിന്റെ തത്വസംഹിത പഠിപ്പിക്കുന്നു.

നീഷെയുടെ സൂപ്പർമാൻ ആശയവും തയ്യാദ ഷാർദന്റെ പരിണാമവാദവും ഘോഷിന്റെ 'സമഗ്രയോഗ'ത്തിൽ കാണാം. സ്വാനുഭവവും വേദങ്ങളും പാശ്ചാത്യ പഠനവും ഉൾപ്പെടുത്തി അവരോഹണവും (involution) ആരോഹണവും ( evolution) അദ്ദേഹം പഠിപ്പിച്ചു. സച്ചിദാനന്ദന്റെ ആരോഹണത്തിൽ സത്, ചിത്, ആനന്ദം എന്ന മൂന്നുണ്ട്. ചിത് ബോധം മാത്രമല്ല, ബോധശക്തി കൂടെയാണ്. സച്ചിദാനന്ദൻ ബോധശക്തിയാൽ ഉന്നതമനസ്സ് (Supper mind) ഉളവാക്കുന്നു. കേവലാവസ്ഥയും ഈശ്വരാവസ്ഥയും സച്ചിദാനന്ദന്റെ രണ്ട് അവസ്ഥകളാണ്. ഉന്നതമനസ്സിന്റെ അവരോഹണം (involution) ആണ് ഉപരിമനസ്സ് (over mind). അവരോഹണത്തിൽ അതിനു താഴെയുള്ള മാനസമണ്ഡലവും (mind) അതിനു താഴെയുള്ള ജീവനും (life) ഏറ്റവും താഴെയുള്ള വസ്തുവും (matter) ഉൾപ്പെടുന്നു. വസ്തുവിൽ അവരോഹണം പൂർത്തിയാകുമ്പോൾ ആരോഹണം ഒരു ഉൽഗ്രഥനമാണ് (integration). വസ്തു മായയാണെന്ന അദ്വൈതചിന്ത ഘോഷ് സ്വീകരിക്കുന്നില്ല. ആരോഹണത്തിനും അവരോഹണത്തിനും ഉള്ള മാധ്യമമാണ് ഉന്നതമനസ്സ് (super mind). സമഗ്രയോഗം വ്യക്തികളെ മാത്രമല്ല ലോകത്തെ മുഴുവൻ രൂപാന്തരപ്പെടുത്താനാണ്.

### 8. മഹാത്മാഗാന്ധി (1869–1948)

ഭാരതം രാഷ്ട്രപിതാവ് എന്ന് അംഗീകരിച്ചിരിക്കുന്ന ഭാരതസ്വാതന്ത്ര്യത്തിന്റെ വിധാതാവ് തന്റെ സത്തയിൽ ഒരു ഹിന്ദുമത ഭക്തനും യേശുക്രിസ്തുവിന്റെ ത്യാഗജീവിതത്താൽ ആകൃഷ്ടനുമായിരുന്നു.

കത്യവാറിൽ ജനിച്ച മോഹൻദാസിന്റെ പിതാവ് കരംചന്ദ്ഗാന്ധിയായിരുന്നു. മാതാവായ ഫുട്ട്ലിഭായി പൂജ കൂടാതെ ഭക്ഷണം കഴിക്കുകയില്ലായിരുന്നു. മോഹൻദാസ് 13–ാം വയസ്സിൽ കസ്തൂർബായിയെ വിവാഹം കഴിച്ചു. 19–ാം വയസ്സിൽ നിയമം പഠിക്കാൻ ഇംഗ്ലണ്ടിൽ പോയി. മദ്യം, മാംസം ഇവ തൊടുകയില്ലെന്ന് അമ്മയോട് പ്രതിജ്ഞ ചെയ്തിട്ടാണ് പോയത്. നിയമപഠനം കഴിഞ്ഞ് ഇൻഡ്യയിൽ എത്തിയിട്ട് ഒരു മുസ്ലീം വ്യവസായിക്കു വേണ്ടി വാദിക്കാൻ തെക്കേ ആഫ്രിക്കയിൽ പോയി ഇരുപത്തിയൊന്നു വർഷം അവിടെ ജീവിച്ചപ്പോൾ വളരെ പീഡകൾ അനുഭവിച്ചു എങ്കിലും ഇൻഡ്യാക്കാരെ സംഘടിപ്പിച്ചും ടോൾസ്റ്റോയി ഫാം നടത്തിയും സത്യഗ്രഹായുധം നിർമ്മിക്കുകയായിരുന്നു. ജോൺ റസ്കിന്റെ “Unto This Last” സർവ്വോദയാശയം നൽകിയതും അവിടെവച്ചാണ്. 46–ാം വയസ്സിൽ ഇന്ത്യയിൽ മടങ്ങിയെത്തിയ ശേഷം ഗോപാലകൃഷ്ണ ഗോഖലെയുടെ നിർദ്ദേശപ്രകാരം ഭാരതവീക്ഷണം നടത്തിയ ശേഷമാണ് സ്വാതന്ത്ര്യസമരം ആരംഭിച്ചതും മുപ്പത്തിമൂന്നു വർഷങ്ങൾക്കു ശേഷം സ്വതന്ത്ര ഇൻഡ്യയിൽ വച്ച് ഹിംസിക്കപ്പെട്ടതും.

ഗാന്ധിജിയുടെ നോട്ടത്തിൽ നിഷ്കാമകർമ്മം കടമയും സത്യം ദൈവവും, ബ്രഹ്മചര്യവും അഹിംസയും മുഖാന്തരങ്ങളുമാണ്. സത്യാഗ്രഹം, വിരോധിയോട് എതിർപ്പില്ലാത്ത സമരമുറയാണ്. എല്ലാ തൊഴിലും മാന്യമാകയാൽ തോട്ടിയും അദ്ധ്യാപകരും മാന്യരാണ്. ഡോക്ടറും അമ്മയും അമേദ്യം തൊടുന്നല്ലോ. ജോലി ജാതി അടിസ്ഥാനത്തിൽ എന്നുള്ളത് ഗാന്ധി ആദ്യം പഠിപ്പിച്ചെങ്കിലും ഒടുവിൽ കൈവിട്ടു. അയിത്തം മാറണമെങ്കിൽ ജാതിവ്യത്യാസവും മാറണമെന്ന് ഒടുവിൽ ബോദ്ധ്യപ്പെട്ടു. വിദ്യാഭ്യാസം മാതൃഭാഷയിലും തൊഴിലടിസ്ഥാനത്തിലുമായിരിക്കണം. സ്വദേശി പ്രസ്ഥാനം സ്വീകരിച്ച് ഗ്രാമവ്യവസായങ്ങൾ അഭിവൃത്തിപ്പെടുത്തിയാൽ മതി എന്നായിരുന്നു ഗാന്ധിജിയുടെ അഭിപ്രായം. ഭൂമിയുടെ പൊതു ഉടമസ്ഥതയും ട്രസ്റ്റീഷിപ്പും അദ്ദേഹം എടുത്തുപറഞ്ഞു.

മഹാത്മാ ഗാന്ധിയുടെ ഏറ്റവും വലിയ സംഭാവന രാഷ്ട്രീയമോ മതപരമോ എന്ന് ഒരു വാദപ്രതിവാദം നടത്തിയാൽ രണ്ടിനും ജയസാദ്ധ്യതയുണ്ട്. ഹൈന്ദവമതത്തിൽ നിന്നുകൊണ്ട് അദ്ദേഹം ക്രിസ്തുവിനെ പിൻപറ്റി എന്നു പറയാം. ക്രിസ്ത്യാനികളുടെ മാതൃകയില്ലാത്ത ജീവിതവും, മിഷനറിമാരുടെ ഹിന്ദുമതാക്രണ മനഃസ്ഥിതിയും പ്രതിപക്ഷ ബഹുമാനമില്ലായ്മയും, സൗത്ത്

ആഫ്രിക്കയിൽ വച്ച് ക്രിസ്തീയ ദേവാലയത്തിൽ നിന്നു അദ്ദേഹത്തെ ജാതിയുടെ പേരിൽ ഇറക്കിവിട്ടതും എല്ലാം അദ്ദേഹത്തെ ക്രിസ്തുസഭയുടെ വിമർശകനാക്കി. എന്നാൽ സി. എഫ്. ആൻഡ്രൂസിനെപ്പോലെയുള്ള അനേകം സ്നേഹിതരെ അദ്ദേഹം ആജീവനാന്തം ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു.

## 9. ആചാര്യ വിനോബഭാവെ (1895-1981)

മഹാരാഷ്ട്രയിലെ കൊലാബാ ഡിസ്ട്രിക്ടിലെ ഗഗോസ് ഗ്രാമത്തിൽ ജനിച്ച വിനായക്നരപുരി, മാതാപിതാക്കന്മാരുടെ സത്യസന്ധതയും മതഭക്തിയും ചെറുപ്പത്തിലെ സ്വായത്തമാക്കി. ബാല്യകാലം പിതാമഹനായ ഷാബുറാവുഭാവെയുടെ കൂടെ കഴിച്ചുകൂട്ടി. മാതാവിന്റെ രണ്ടു ഗുണദോഷങ്ങൾ അദ്ദേഹം അനുസരിച്ചു ജീവിച്ചു. (1) "വിദ്യ കൊടുക്കുന്ന ആൾ" ദേവനാണ്, തനിയ്ക്കായി സൂക്ഷിച്ചുവയ്ക്കുന്ന ആൾ രാക്ഷസനും. (2) "ഒരു മാതൃകാ കുടുംബജീവിതം പിതാവിന്റെ കടംകൊടുത്തു വീട്ടുമെങ്കിൽ, ഒരു മാതൃകാ ബ്രഹ്മചര്യം നാല്പതു തലമുറകളെ രക്ഷയിലേക്കു നയിക്കും."

അമ്മ മരിച്ചശേഷമെങ്കിലും, അമ്മ താല്പര്യപ്പെട്ടിരുന്നതനുസരിച്ച് മകൻ ഭഗവത്ഗീത മറാത്തി ഭാഷയിലേക്കു 1830-ൽ തർജ്ജിമ ചെയ്തു. 1916-ൽ രണ്ടരമാസം കാശിയിൽ താമസിച്ചു. അതേവർഷം ഗാന്ധിജിയുടെ ആശ്രമത്തിൽ ചേർന്നു. ഒരു വർഷം ആരോഗ്യപരമായ കാരണങ്ങളാൽ അവധി എടുത്തെങ്കിലും മടങ്ങി സബർമതിയിൽ വന്നു. 'വിനോബ' എന്ന പേര് ഗാന്ധിയാണു നൽകിയത്. 1921-ൽ വർദ്ധായിൽ സ്ഥാപിച്ച ആശ്രമത്തിലേക്കു മാറ്റപ്പെട്ടു. 42-ാം വയസ്സിലാണ് നാഗപ്പൂരിൽ നടന്ന പതാക സത്യാഗ്രഹത്തിൽ പങ്കെടുത്തതിനാൽ ജയിലിൽ അടയ്ക്കപ്പെട്ടത്. വൈക്കം സത്യഗ്രഹത്തിനു നേതൃത്വം കൊടുത്ത് ക്ഷേത്രം ഹരിജനങ്ങൾക്കായി തുറപ്പിച്ചുകൊടുത്തു. ധൂലിയ ജയിൽവാസ സമയത്താണ് 'ഗീതാപ്രവചനം' എഴുതിയത്.

1948-ൽ ഗാന്ധിജിക്കു ശേഷം നേതൃത്വസ്ഥാനമേറ്റ് 'സർവ്വോദയസമാജം' രൂപീകരിച്ചു. ആന്ധ്രായിലെ തെലുങ്കാനയിൽ പര്യടനം നടത്തവേ ഭൂദാന ആശയം ഉള്ളിൽ ഉദിച്ചു. ഹരിജനങ്ങൾക്ക് ഒരു ചെറുപ്പക്കാരൻ നൂറേക്കർ വാഗ്ദത്തം ചെയ്തത് 1951 ഏപ്രിൽ 18-നായിരുന്നു. 1954 മാർച്ച് 25 ആയപ്പോൾ 27,53,465 ഏക്കർ ഭൂദാനമായി കിട്ടിയിരുന്നു. അതിൽ ഭൂദാനം ഗ്രാമദാനമായും, താലൂക്കു ദാനമായും, ജില്ലാ ദാനമായും സംസ്ഥാന ദാനമായും വളർന്നിരുന്നു.

ശാന്തിസേനാശയം 1938-ൽ ഗാന്ധിജി കൊടുത്തതു വിനോബഭാവെയും ജയപ്രകാശ് നാരായണനും സർവ്വോദയം വഴി പരീക്ഷിച്ചു.

ഗോവധനിരോധനത്തിനു വേണ്ടിയുള്ള സമരത്തിന് അദ്ദേഹം തന്റെ അന്ത്യകാലത്ത് നേതൃത്വം കൊടുത്തു. അതിനെ ചോദ്യം ചെയ്യാമെങ്കിലും അദ്ദേഹത്തിന്റെ ആത്മാർത്ഥത ശ്ലാഘനീയം തന്നെ. ബ്രഹ്മചാരി, ഗാന്ധി യൻ, ഭൂദാന പ്രസ്ഥാന വിധാതാവ്, ത്യാഗി, രാഷ്ട്രീയാചാര്യൻ, ഗീതാപ്ര വാചകൻ, ശാന്തി സേനാധിപൻ എന്നീ വിവിധ നിലകളിൽ ആചാര്യ വിനോ ബഭാവെ ശോഭിച്ചു.

**10. രമണ മഹർഷി (1870–1950)**

മധുരയിൽ നിന്നു മുപ്പതു മൈൽ അകലെയുള്ള തിരുച്ചുള്ളി ഗ്രാമത്തിൽ സുന്ദര അയ്യരുടെയും അഗളമ്മാളുവിന്റെയും പുത്രനായി ജനിച്ചു. പേര് വെങ്കി ട്ടരാമൻ എന്നായിരുന്നു. 16–ാം വയസ്സിൽ 'അരുണാചലം' എന്ന പേര് യാദൃ ച്ഛികമായി കേട്ടു. 17–ാം വയസ്സിൽ സർവ്വസംഗ പരിത്യാഗിയായി വീടു വിട്ട ഇദ്ദേഹമാണ് തിരുവണ്ണാമലയിലുള്ള അരുണാചലത്തെത്തി രമണ മഹർഷി എന്ന വിശ്വവിഖ്യാതി നേടിയ സന്യാസി ആയത്.

സ്വഭവനം വിടുംമുമ്പ് പിതൃസഹോദരന്റെ വീട്ടിൽ താമസിക്കവേ മരണ ഭയം തന്നെ ഉലച്ചപ്പോൾ കയ്യും കാലും നീട്ടിവച്ച് മരിച്ചവനെപ്പോലെ കിടന്നു. 'കുറെ കഴിയുമ്പോൾ ഈ ശരീരം ദഹിപ്പിക്കും. ഞാൻ ദഹിപ്പിക്കപ്പെടുമോ? ഇല്ല. ഞാൻ മരണമില്ലാത്ത ആത്മാവാണ്.' ഈ ബോധോദയം നീണ്ട സാധന കൊണ്ടു ലഭിക്കേണ്ട ആത്മീകാനുഭവമായി. സ്പെഷൽ ക്ലാസ്സിനു പോകുന്നു എന്ന വ്യാജേന വീടു വിട്ടു. സഹോദരൻ കൊടുത്ത അഞ്ചു രൂപായിൽ മൂന്നു രൂപാ മാത്രം എടുത്ത് രണ്ടു രൂപായും ഒരു കത്തും സഹോദരൻ കാണാവു ന്നിടത്ത് വച്ചിട്ട് തിരുവണ്ണാമലയ്ക്കു പോയി. ഐതിഹാസികമായ ആ യാത്ര ട്രെയിൻ വഴിയും കാൽനടയായും, അമ്പലങ്ങൾ വഴിയും തുടർന്നു. മേൽ വിലാസം ഉപേക്ഷിച്ചു. ഇരുപതു രൂപയുടെ ഒരു കമ്മൽ നാലു രൂപയ്ക്കു പണയം വച്ചു. തിരുവണ്ണാമലയിൽ എത്തിയപ്പോൾ കുടുമ്മ വടിച്ചുകളഞ്ഞു. ബാക്കി രൂപാ പൂണൂലോടൊപ്പം അമ്പലക്കുളത്തിൽ എറിഞ്ഞു. അവിടെ വച്ച് വെങ്കിട്ടരാമൻ രമണനായി അറിയപ്പെട്ടു. ആയിരം തൂണുകളുള്ള മണ്ഡപ ത്തിൽ തപസ്സിരുന്ന രമണനെ അലഞ്ഞുതിരിഞ്ഞ കുട്ടികൾ കല്ലെറിഞ്ഞു. പാതാളലിംഗം ഗുഹയിൽ മാറിയിട്ടും ഉപദ്രവം. അവിടെനിന്നും സന്യാസി കൾ രമണനെ അടുത്തുള്ള സുബ്രഹ്മണ്യക്ഷേത്രത്തിലേക്കു മാറ്റി. ഒരു വർഷം കഴിഞ്ഞ് ഒരു മാന്തോട്ടത്തിലേക്ക് താമസം മാറ്റി. വീട്ടുകാർ വിവരം അറിഞ്ഞു വന്നു ക്ഷണിച്ചിട്ടും പോയില്ല. അരുണാചലം കുന്നിന്റെ ചരുവിലുള്ള ഗുഹ യിൽ കയറി തപസ്സു തുടർന്നു. ഈശ്വരാമ്പേഷികൾ അദ്ദേഹത്തെ കൂടുതൽ കൂടുതൽ സമീപിച്ചു. അവിടെവച്ച് ശങ്കാരാചാര്യന്റെ 'വിവേക ചൂഡാമണി' തമിഴിലേക്കു തർജ്ജിമ ചെയ്തു. 1903 മുതൽ 1907 വരെ തന്നെ സന്ദർശിച്ച സംസ്കൃത പണ്ഡിതനായിരുന്ന ഗണപതി ശാസ്ത്രിക്ക് തപസ്സിന്റെ അർത്ഥം ഇങ്ങനെ പറഞ്ഞു കൊടുത്തു: 'അഹം എന്ന ആശയം എവിടെനിന്നു വരു

ന്നുവോ അതിൽ ധ്യാനനിരതനായിരിക്കുമ്പോൾ അവന്റെ മനസ്സ് അതിൽ ലയിക്കുന്നു. അതാണ് തപസ്സ്.' ഗണപതി ശാസ്ത്രിക്ക് ഇത് വെളിപ്പാടാകുകയും രമണനെ മഹർഷിയായി പ്രഖ്യാപിക്കുകയും ചെയ്തു. വാരണാസി, തിരുപ്പതി മുതലായ സ്ഥലങ്ങൾ സന്ദർശിച്ചശേഷം മകന്റെ അടുത്തെത്തിയ മാതാവ് രണ്ടാംപ്രാവശ്യം സന്ദർശിച്ചപ്പോൾ കാവി സ്വീകരിച്ച് ചിന്ന സ്വാമിയായി. അമ്മയുടെ മരണം 1922-ൽ ആയിരുന്നു. അമ്മയെ സംസ്കരിച്ചിടത്ത് അമ്പലവും രമണാശ്രമവും സ്ഥാപിച്ചു. രമണാശ്രമം വളർന്ന് ലോകപ്രസിദ്ധമായി. സ്വദേശികളും വിദേശികളും ശിഷ്യരായി. വേദപഠന വിദ്യാലയവും കാലികൾക്ക് കെട്ടിടവും പണിതു. ഒരു പ്രസും ആരംഭിച്ചു. 71-ാം വയസ്സു വരെ തിരുവണ്ണാമലയിൽത്തന്നെ ജീവിച്ചു സമാധിയടഞ്ഞു.

അദ്വൈത വേദാന്തമാണ് അദ്ദേഹം രചിച്ച 'ഉപദേശസംഗ്രഹം.' ജ്ഞാനാഗ്നിയിൽ അഹത്തെ ഹോമം ചെയ്യുന്നതാണ് ത്യാഗം. ശരീരം വെറും കൂടാണ്. സച്ചിദാനന്ദാനുഭവമാണ് യഥാർത്ഥ മോക്ഷം.

### 11. ഡോ. എസ്. രാധാകൃഷ്ണൻ (1888-1975)

ഇൻഡ്യയുടെ പ്രസിഡന്റായിത്തീർന്ന ഡോ. രാധാകൃഷ്ണൻ അറിയപ്പെടുന്നത് ഹൈന്ദവ തത്വശാസ്ത്രജ്ഞനായിട്ടാണ്. 1917 വരെ മദ്രാസിൽ പ്രസിഡൻസി കോളജിൽ പ്രൊഫസറായിരുന്ന അദ്ദേഹത്തിന്റെ ഉന്നത വിദ്യാഭ്യാസം താംബരം ക്രിസ്ത്യൻ കോളജിലായിരുന്നു. കണ്ടത്തിൽ കെ. സി. മാമ്മൻമാപ്പിളയുടെ സഹോദരനായ ആലുവായിലെ കെ. സി. ചാക്കോ സാറിന്റെ സതീർത്ഥ്യനായിരുന്നു. ചില ഇൻഡ്യൻ സർവ്വകലാശാലകളിലും ഓക്സ്ഫോർഡിലും വിസിറ്റിംഗ് പ്രൊഫസറായിരുന്നു. 1975-ലെ ടെമ്പിൾട്ടൺ അവാർഡായ ഒരു ലക്ഷം ഡോളറിന് അർഹനായി. മതാനുഭവത്തിൽ സമഗ്രമായ ഒരു സഹജാവബോധം (integral intuition) ഉണ്ടെന്ന് അദ്ദേഹം പഠിപ്പിച്ചു. അദ്വൈതസിദ്ധാന്തമാണ് പഠിപ്പിച്ചത്. വിശിഷ്ട ഗ്രന്ഥങ്ങൾ, വിശിഷ്യ ഇൻഡ്യൻ ഫിലോസഫി സംബന്ധിച്ച ഗ്രന്ഥങ്ങളും ഹിന്ദുമതത്തിന്റെ മഹിമ പാശ്ചാത്യരെ ബോദ്ധ്യപ്പെടുത്തി. Eastern Religions and Western Thought, An Idealist view of Life, Hindu view of Life മുതലായ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ചിന്തകൾ വെളിവാക്കുന്നവയാണ്. ഇൻഡ്യൻ പ്രസിഡന്റായിത്തീർന്ന അദ്ദേഹം ഹിന്ദുമത പരിഷ്കർത്താക്കളിൽ ഏറ്റം പ്രസിദ്ധനായ ഒരാൾ ആയിരുന്നു. പാശ്ചാത്യചിന്തകൾ കൂടി ഉൾക്കൊണ്ടു കൊണ്ടാണ് അദ്ദേഹം 'ഇൻഡ്യൻ ഫിലോസഫി' രചിച്ചത്. പാശ്ചാത്യർക്ക് ഹിന്ദുമതത്തിന്റെ മഹിമ അദ്ദേഹം വ്യാഖ്യാനിച്ചുകൊടുത്തു.

### ചോദ്യങ്ങൾ

1. അരവിന്ദഘോഷിന്റെയും മഹാത്മാഗാന്ധിയുടെയും സംഭാവനകളെ താരതമ്യപ്പെടുത്തുക.

2. ഹൈന്ദവ നവോത്ഥാനത്തിൽ ആചാര്യ വിനോബാഭാവെയുടെ സംഭാവനകളിൽ ഉദാത്തമായവ എങ്ങനെ തുടരാം?
3. രമണ മഹർഷിയിൽ നിന്ന് ക്രിസ്ത്യാനികൾക്കു പഠിക്കാവുന്ന പാഠങ്ങൾ കണ്ടുപിടിക്കുക.
4. കുടുംബജീവിതവും സന്യാസജീവിതവും താരതമ്യപ്പെടുത്തുക.

## പാഠം 6

# ഹൈന്ദവ നവോത്ഥാന ശിൽപികൾ (തുടർച്ച)

❑ പി. സി. മസൂംദാർ ❑ എം. ജി. റാണഡെ ❑ രാംദാസ് ❑ മഹേഷ് യോഗി ❑ രാധാ സയോമി സത്സങ്ങ് ❑ സത്യസായി ബാബ ❑ ശ്രീനാരായണഗുരു

### 12. പി. സി. മസൂംദാർ

1764 -ൽ സെൻ ബോംബെയിൽ ആരംഭിച്ച പ്രാർത്ഥനാ സമാജം 1872 -ൽ മസൂംദാർ ശക്തിപ്പെടുത്തി. കേഷബ് ചന്ദർ സെന്നിന്റെ സഹപ്രവർത്തകനായി New Dispensation പ്രസ്ഥാനത്തിൽ പ്രവർത്തിച്ച പ്രതാപ് ചന്ദർ മസൂംദാർ അമേരിക്ക ആദ്യം സന്ദർശിച്ചപ്പോൾ 1883-ൽ The Oriental Christ (പൗരസ്ത്യക്രിസ്തു) എന്ന പേരിൽ ഒരു ഗ്രന്ഥം പ്രകാശിപ്പിച്ചു. പാശ്ചാത്യർ യേശുക്രിസ്തുവിനെ അറിഞ്ഞിരിക്കുന്നത് വികലമായിട്ടാണെന്നും ദൈവികമനുഷ്യത്വമായി പൗരസ്ത്യർക്കു മാത്രമേ ക്രിസ്തുവിനെ ഗ്രഹിക്കാൻ സാധിക്കൂ എന്നുമായിരുന്നു പ്രതിപാദ്യവിഷയം. വി. ത്രിത്വത്തെയും ക്രിസ്തുവിനേയും ആത്മാവിനേയും ഹൈന്ദവ ചിന്താസരണിയിൽ കൂടി വ്യാഖ്യാനിക്കുകയാണ് അദ്ദേഹം ചെയ്തത്. ക്രിസ്തുവിന്റെ മനുഷ്യത്വം അമാനുഷികമായ ദൈവമനുഷ്യത്വമായിരുന്നു. യേശുക്രിസ്തുവിന്റെ അദ്വിതീയത പൂർണ്ണ അവതാരമെന്ന നിലയിലും എന്നേക്കുമുള്ള മാതൃക എന്ന നിലയിലും അംഗീകരിച്ചു. കേഷബ് ചന്ദർസെന്നിനെപ്പോലെ മസൂംദാർ 'ക്രിസ്ത്യാനിയാകാത്ത ക്രിസ്ത്യാനി'യായിരുന്നു.

### 13. എം. ജി. റാണഡെ

പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം ഭാഗത്തു ജീവിച്ച റാണഡെ ബോംബെ ഹൈക്കോടതിയിലെ പ്രഗത്ഭനായ ഒരു ജഡ്ജി, ഒരു ചിത്രകാ

രൻ, വിദ്യാഭ്യാസ പ്രവർത്തകൻ, സാമ്പത്തിക ശാസ്ത്രജ്ഞൻ, ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിന്റെ ഒരു സ്ഥാപകനേതാവ്, അസാമാന്യബുദ്ധിമാൻ എന്നീ നിലകളിൽ ശോഭിച്ചു. ബോംബെയിലെ പ്രാർത്ഥനാസമാജം വഴിയും മറ്റും ഹിന്ദുമതത്തിൽ നവചൈതന്യം നല്കിയ ഒരു ഈശ്വരഭക്തനായിരുന്നു അദ്ദേഹം. മുഗൾ ആക്രമണത്താൽ ഹിന്ദുമതത്തിൽ അച്ചടക്കവും, ക്രിസ്തീയ മിഷനിൽ ശാസ്ത്രഗവേഷണ മനഃസ്ഥിതിയും ലഭിച്ചുവെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ഈ ശിക്ഷണം പൂർത്തിയാകുമ്പോൾ ഭാരതം വാഗ്ദാന നാടാകുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരുന്നു. സ്ത്രീ വിമോചനത്തിന് പണ്ഡിത രമാബായിയും, റാണഡെയും പ്രവർത്തിച്ചു. പെൺകുട്ടികളുടെ വിവാഹപ്രായം 12 ആയി ഉയർത്തുന്നതിന് പരിശ്രമിച്ചു. തൽഫലമായി 1891-ൽ ഇമ്പീരിയൽ ലജിസ്ലേറ്റീവ് കൗൺസിൽ ഒരു നിശ്ചയം അതിനായി പാസ്സാക്കി.

### 14. രാംദാസ് (1884-1973)

രമണമഹർഷി കഴിഞ്ഞാൽ തെക്കേ ഇൻഡ്യയിൽ ഏറ്റം പ്രസിദ്ധനായ സന്യാസി രാംദാസ് ആയിരുന്നു. തന്റെ ചുമതലയിലുണ്ടായിരുന്ന കൈത്തറി വ്യവസായശാല വിട്ട് വിത്തറാവു എന്ന പേരിനു പകരം രാംദാസ് എന്ന പേര് സ്വീകരിച്ച് സർവസംഗ പരിത്യാഗിയായി ഭാരതം മുഴുവൻ ചുറ്റിനടന്ന ഒരു ഈശ്വരഭക്തനായിരുന്നു രാംദാസ്. ഭഗവത്ഗീത, പുതിയനിയമം, ശ്രീബുദ്ധന്റെ ഉപദേശങ്ങളടങ്ങിയ 'ലൈറ്റ് ഓഫ് ഏഷ്യാ' എന്നീ മൂന്നു പുസ്തകങ്ങൾ അദ്ദേഹത്തിന് പ്രചോദനം നൽകി. തെക്കേ കർണ്ണാടകത്തിലെ കാഞ്ചൻകാട്ടിൽ രാംദാസ് സ്ഥാപിച്ച ആനന്ദാശ്രമം അനേക ഭക്തന്മാരെ പാശ്ചാത്യരാജ്യങ്ങളിൽ നിന്നു പോലും ആകർഷിച്ചു. പിതാവു പഠിപ്പിച്ച മഹാമന്ത്രമായ 'ഓം റാം, ജയ് റാം, ജയ് ജയ് റാം' ഉരുവിട്ടാൽ മതി, വിശദീകരിക്കേണ്ടാ. മുഹമ്മദുനബി പഠിപ്പിച്ച സമർപ്പണവും, ക്രിസ്തു പഠിപ്പിച്ച സ്നേഹവും അത്യന്താപേക്ഷിതം, ഈശ്വരനെയല്ലാതെ മറ്റൊന്നും പരമാനന്തമാക്കരുത്. ഉദാത്ത സ്നേഹം ആളത്തരഹിതമായ ആത്മാവിനോട് ബന്ധപ്പെട്ടതാണ്. വിശാല വീക്ഷണമുള്ള മതമായിരുന്നു റാംദാസിന്റേത്.

### 15. മഹേഷ് യോഗി

മഹേഷ്യോഗിയുടെ കണ്ടുപിടുത്തമാണ് അതീന്ദ്രിയ ധ്യാനം (Transcendental Meditation- T. M.). അദ്ദേഹത്തിന് അമേരിക്കയിലും യൂറോപ്പിലുമായി 5 ലക്ഷത്തിലധികം ശിഷ്യന്മാരും, ഒന്നിലധികം വലിയ സർവ്വകലാശാലകളും, അനേകം ധ്യാനപരിശീലന കേന്ദ്രങ്ങളുമുണ്ട്. 1958-ൽ പാശ്ചാത്യരാജ്യ പ്രയാണമാരംഭിക്കുകയും 'ബീറ്റിൽ' പോപ് മ്യൂസിക്കുകാർ ഇദ്ദേഹത്തിന്റെ ഉപദേശം സ്വീകരിക്കുകയും ചെയ്തതോടുകൂടി മദ്രാസിൽ നിന്നും കേന്ദ്രം പാശ്ചാത്യ രാജ്യങ്ങളിലേക്കു മാറ്റി. അതീന്ദ്രിയ ധ്യാനത്താൽ ഓരോ

വ്യക്തിയിലുമുള്ള പിരിമുറുക്കൽ വെട്ടിമാറ്റാമെന്നും ലോകസമാധാനം കൈവരുത്താമെന്നും പഠിപ്പിക്കുന്നു. സ്വാമി ബ്രഹ്മാനന്ദ സരസ്വതി കേദാരനാഥിലെ ജ്യോതിർമഠത്തിൽ 13 വർഷം അദ്ദേഹത്തിന്റെ ഗുരുവായി പഠിപ്പിച്ച പാഠം ലോകത്തെ പഠിപ്പിക്കാൻ പാശ്ചാത്യമാധ്യമങ്ങളായ റ്റി. വി., റേഡിയോ, വിമാനം, റ്റെലിഫോട്ടോഗ്രാഫി, പുസ്തകങ്ങൾ, സർവ്വകലാശാലകൾ, പ്രസംഗങ്ങൾ, ഇന്റർവ്യൂ മുതലായവ ഉപയോഗിച്ച് കോടിക്കണക്കിനു രൂപാ സമ്പാദിച്ച് റ്റി. എം. പ്രചരിപ്പിച്ചു. ഒരു മന്ത്രം ഗുരുവിൽ നിന്നു പഠിച്ച് രഹസ്യമായി സൂക്ഷിച്ച് ഉരുവിട്ട് അബോധമനസ്സിലും സത്തയിലും കടത്തി രചനാത്മക ബുദ്ധി (Creative Intelligence) ഉളവാക്കി സന്തോഷം നൽകുകയാണ് ഉദ്ദേശ്യം. റ്റി. എം. ദിവസം 1 മണിക്കൂർ വീതം ഒരാഴ്ചകൊണ്ട് ഗുരുവിൽ നിന്ന് പഠിക്കണം. ഇതൊരു ശാസ്ത്രമാണെന്നവകാശപ്പെടുന്നതു പോലെ ഇതിനാൽ ലോകം സ്വർഗ്ഗമാകുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ത്യാഗം അദ്ദേഹം പഠിപ്പിക്കുന്നില്ല. അമേരിക്കയിലും മറ്റും റ്റി. എം. പഠിച്ച പലരും നിരാശരായി പിൻവാങ്ങി അദ്ദേഹത്തെ നിരൂപണം ചെയ്യുന്നുണ്ട്.

### 16. രാധാ സയോമി സത്സങ്ങ്
### (രാധയുടെ സ്വാമിയായ ശ്രീകൃഷ്ണന്റെ നല്ല സംഘം)

സ്ഥാപകനായ ശിവദയാൽ സാഹിബ് അറിയപ്പെട്ടിരുന്നത് രാധാസോയോമിദയാൽ, സോയോമിജി മഹാരാജ് എന്നീ രണ്ടു പേരുകളിലാണ്. അദ്ദേഹത്തിന്റെ രണ്ടു ഗ്രന്ഥങ്ങളുടെ പേര് 'സാർബച്ചൻ' (Essential Utterance) എന്നാണ്. അദ്ദേഹവും ഭാര്യയും ശ്രീകൃഷ്ണന്റെയും രാധയുടെയും വേഷങ്ങൾ അണിഞ്ഞ സ്വചിത്രം ഭക്തർക്കു കൊടുത്തിരുന്നു. വിഷ്ണുഭക്ത കുടുംബത്തിൽ ജനിച്ച്, വിഷ്ണുവിൽ നിന്നുള്ള വിദ്യാഭ്യാസമാണ് പഠിപ്പിച്ചത്. രണ്ടാം ഗുരു പണ്ഡിതനായിരുന്ന സാലിഗ്രാം സാഹിബ് ആയിരുന്നു. 1878-ൽ ഗുരു സമാധി അടഞ്ഞപ്പോൾ റായി ബഹദൂർ മൂന്നാം ഗുരുവായി. 1898-ൽ മരിക്കും മുമ്പ് 'മഠപ്രകാശ്' എന്ന ഗ്രന്ഥം ഇംഗ്ലീഷിൽ എഴുതി. പ്രസ്ഥാനത്തിന്റെ നാലാം ഗുരു ബംഗാളി ബ്രാഹ്മണനായ ബ്രഹ്മശങ്കരൻ മിശ്ര എം. എ. ആയിരുന്നു. അദ്ദേഹം ഇതിന് ഒരു ഭരണഘടന ഉണ്ടാക്കി. ഇതിന്റെ പഠിപ്പിക്കലുകളിൽ വൈഷ്ണവ സിദ്ധാന്തത്തിൽ നിന്നും സിക്കുമതത്തിൽ നിന്നുമുള്ള ആശയങ്ങൾ ഉൾക്കൊള്ളുന്നു. രാധാസയോമിയാണ് ആത്യന്തിക യാഥാർത്ഥ്യമുള്ള സാന്തസത്ഗുരു. ആഗ്രായിലാണ് കേന്ദ്രം. സൗരയൂഥത്തിലെ നല്ല പ്രവാഹം ചെടികളിൽ നിന്നും മനുഷ്യനും മാലാഖയുമായി ഉയരുന്നു. ചീത്ത പ്രവാഹം ഭൗതികശക്തിക്കു വിധേയമായി താഴേക്കു പോകുന്നു. ആത്മീക മണ്ഡലം ഏറ്റം ഉദാത്തം. ആത്മീക - ഭൗതികമണ്ഡലം ആത്മീകശക്തിക്കു വിധേയമാകുന്ന ഭൗതികമണ്ഡലം. ഭൗതിക - ആത്മീക മണ്ഡലം ഭൗതീകശക്തിക്കു വിധേയമാകുന്ന ആത്മീക മണ്ഡലം. ഈ

പ്രസ്ഥാനം ചെറുതെങ്കിലും അനേകരെ ഇന്നും ആകർഷിക്കുന്നു.

### 17. സത്യസായിബാബ

ഭാരതത്തിൽ ഇന്നു ജീവിക്കുന്ന സന്യാസിമാരിൽ പലവിധത്തിലും ഏറ്റവും അധികം അറിയപ്പെടുന്ന ഒരു സന്യാസിയാണ് സത്യസായിബാബ. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ പ്രധാനികളായ ചിലർ മന്ത്രിമാരും ഗവർണ്ണറന്മാരും ജഡ്ജിമാരും മറ്റുമായ ബുദ്ധിജീവികൾ ആണ്. ശിഷ്യർ സ്ഥാപിച്ച സായിബാബ ട്രസ്റ്റ്, കോളജുകളും ആശുപത്രികളും സ്കൂളുകളും ബാലഭവനങ്ങളും മറ്റും നടത്തുന്നു. ആയിരക്കണക്കിന് ആളുകൾ അദ്ദേഹത്തിനു ദിവ്യത്വം കൽപിച്ച് ആരാധിക്കുന്നു. തനിക്ക് മുപ്പതു കൊല്ലം മുമ്പ് അന്തരിച്ച സിർദ്ദിയിലെ സായിബാബായാണ് താനെന്നും, അടുത്ത അവതാരം മൈസൂറിലായിരിക്കും എന്നും അവകാശപ്പെടുന്നു. അദ്ദേഹം ജനിച്ചപ്പോൾ അത്ഭുതങ്ങൾ നടന്നു എന്നും, ആകാശത്തിൽ നിന്നും വിഭൂതിയും വാളും മറ്റും സൃഷ്ടിച്ച് ആരാധകർക്കു കൊടുക്കുന്നു എന്നും, രോഗികളുടെ രോഗം സ്വശരീരത്തിൽ വഹിച്ച് സുഖം നൽകുന്നു എന്നും മറ്റുമാണ് അനുയായികൾ വിശ്വസിക്കുന്നത്. വിനയം, സ്നേഹം, കരുണ, അക്രമരാഹിത്യം, കർമ്മം, ഭക്തി, ജ്ഞാനം (Work, Worship, Wisdom) മുതലായവ അദ്ദേഹത്തിന്റെ ആദർശങ്ങളാണ്. ഇദ്ദേഹം സ്വയം ദൈവത്വം തെളിയിക്കാൻ അത്ഭുതങ്ങൾ ചെയ്യുന്നു എങ്കിലും യേശുക്രിസ്തു ആ പരീക്ഷയ്ക്കു വിധേയനാകാതെ കരുണ കാണിക്കുന്ന അതിശയങ്ങളാണു ചെയ്തത്.

### 18. ശ്രീനാരായണഗുരു (1857-1928)

ശ്രീ ശങ്കരാചാര്യരാണ് കേരളം ജനിപ്പിച്ച ഏറ്റവും വലിയ ഹൈന്ദവമത പരിഷ്കർത്താവും തത്വചിന്തകനും. എങ്കിലും ആധുനിക കാലത്ത് കേരളം കണ്ട വലിയ ഹൈന്ദവമത നവീകരണ കർത്താവ് തിരുവനന്തപുരത്തിനു കിഴക്കുള്ള ചെമ്പഴന്തി ഗ്രാമത്തിൽ മാടൻ ആശാന്റെയും, അമ്മാളുവിന്റെയും മകനായി ജനിച്ച് 71-ാം വയസ്സിൽ വർക്കല ശിവഗിരിയിൽ സമാധിയടഞ്ഞ ശ്രീനാരായണഗുരു ആണ്. മലയാളവും, തമിഴും, സംസ്കൃതവും, എഴുതാനും വായിക്കാനും പഠിച്ചു. 'തിരുക്കുറൾ' മലയാളത്തിലേക്കു വിവർത്തനം ചെയ്തു. 22-ാം വയസ്സു വരെ കരുനാഗപ്പള്ളിക്കടുത്ത് പുതുപ്പള്ളിയിലെ സംസ്കൃത വിദ്യാലയത്തിൽ നിന്ന്, നാലു വർഷം കൊണ്ടു വ്യാകരണം, തർക്കശാസ്ത്രം, വേദാന്തദർശനം മുതലായവ പഠിച്ച ശേഷം സ്വഗ്രാമത്തിൽ പോയി ആശാൻ പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. ആശാൻ ഉപവാസത്തിലും, മതകർമ്മത്തിലും നിഷ്ഠയുള്ളവനായിരുന്നു. മാതാപിതാക്കളെ പ്രീതിപ്പെടുത്തുവാൻ വിവാഹം കഴിച്ചെങ്കിലും കുടുംബജീവിതം അദ്ദേഹത്തിനിഷ്ടമായില്ല. 'ലോകത്തിൽ ഓരോരുത്തർക്കും ഓരോ കാര്യം സാധിക്കുവാനുണ്ട്. അതുകൊണ്ട് നിങ്ങളുടെ കാര്യം നിങ്ങൾ നോക്കുക, ഞാൻ എന്റെ കാര്യവും

നോക്കട്ടെ' എന്നു പറഞ്ഞു വീടുവിട്ടു പോന്നു. പിന്നെ അവിടേക്കു പോയി ട്ടില്ല. 29-ാം വയസ്സിൽ സന്യാസം സ്വീകരിച്ചു. ഭിക്ഷാടനം കൊണ്ടു ജീവിതം നയിച്ചു. അയ്യാവു ശാസ്ത്രിയിൽ നിന്നും യോഗാഭ്യാസം പരിശീലിച്ചു. അന ന്തരം മരുത്വാമലയിൽ പോയി യോഗാസനം പരിശീലിച്ചു. അവിടെ താൻ ജീവൻ മുക്തനായി എന്ന് ശിഷ്യർ അവകാശപ്പെടുന്നു. കേരളവും തമി ഴ്നാടും താൻ ചുറ്റിനടന്നു മടങ്ങി അരുവിപ്പുറത്ത് താമസമാക്കി. അനേക സന്ദർശകർ അവിടെ എത്തി. ചിലർ ശിഷ്യരായിത്തീർന്നു. അരുവിപ്പുറവും, വർക്കലയും കേന്ദ്രമാക്കി കേരളം, തമിഴ്നാട്, സിലോൺ യാത്രകൾ തുടർന്നു. ഈഴവനായി ജനിച്ച ഇദ്ദേഹത്തിന്റെ പ്രധാന പഠിപ്പിക്കൽ ജാതി വ്യത്യാസത്തിനെതിരായിരുന്നു. 1912 ആയപ്പോഴേക്കും ശിവഗിരിയിൽ ശാര ദാമന്ദിരവും, ശിവക്ഷേത്രവും, ഇംഗ്ലീഷ് സ്കൂളും താൻ സ്ഥാപിച്ചു.

ശിവഗിരി തീർത്ഥാടകരോട് ഉപദേശിച്ച എട്ട് കാര്യങ്ങൾ വിദ്യാഭ്യാസം, ശുചിത്വം, ഈശ്വരഭക്തി, സംഘടന, കൃഷി, കച്ചവടം, കൈത്തൊഴിൽ, സാങ്കേതിക പരിശീലനങ്ങൾ എന്നിവയായിരുന്നു. ജനുവരി 1-ന് ഈ തീർത്ഥാടനം നടത്തുന്ന മഞ്ഞ വസ്ത്രധാരികൾ ഇന്നും കൂടിക്കൊണ്ടിരി ക്കുന്നു. ആലുവാ മണൽപ്പുറത്ത് ഒരു അദ്വൈതാശ്രമവും അദ്ദേഹം സ്ഥാപിച്ചു. രവീന്ദ്രനാഥ ടാഗോറിന്റെ അഭിപ്രായം ഇതായിരുന്നു: 'മലയാള ത്തിലെ സ്വാമി നാരായണഗുരുവിനേക്കാൾ ആദ്ധ്യാത്മികമായി ഉയർന്ന മറ്റൊരാളെ എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല.' അദ്ദേഹത്തിന്റെ പഠിപ്പിക്കൽ ഇങ്ങനെ ചുരുക്കിപ്പറയാം. 'ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്.' അദ്വൈതസിദ്ധാന്തമാണ് അദ്ദേഹം പഠിപ്പിച്ചത്. 'ബ്രഹ്മം, സത്യം, ജഗം മിഥ്യാ, ഏകമേവം, അദ്വിതീയം', 'ജാതി ചോദിക്കരുത്, പറയരുത്, അതി നെക്കുറിച്ച് ചിന്തിക്കരുത്.' 'സത്യാന്വേഷികൾക്ക് മതം ചൂണ്ടുപലകയാണ്, സാക്ഷാത്കാരം പ്രാപിച്ചവർക്ക് മതം ആവശ്യമില്ല.'

മദ്യപാനത്തെ അദ്ദേഹം ആവോളം എതിർത്തു. തെങ്ങ് ചെത്തു തൊഴി ലായി സ്വീകരിച്ചവരെ അതിൽ നിന്നു പിൻതിരിപ്പിക്കാൻ ശ്രമിച്ചു. ശ്രീനാ രായണ ധർമ്മ പരിപാലനയോഗം (S.N.D.P). അദ്ദേഹം ആരംഭിച്ച് ഈഴവ സമുദായത്തിന് കെട്ടുറപ്പും, പുരോഗതിയും, രാഷ്ട്രീയശക്തിയും, വിദ്യാ ഭ്യാസവും നൽകി. താലികെട്ടിനും മറ്റും ചെലവാക്കിയിരുന്ന അനാവശ്യ ചെലവുകൾ ഒഴിവാക്കിച്ചു.

S.N.D.P മതപ്രധാനമല്ലാതെ സെക്കുലർ ആയതിനാൽ അദ്ദേഹം സന്യാസശിഷ്യർക്കനുരൂപമായി മരണപത്രികയിൽ ഇങ്ങനെയെഴുതി: തന്റെ അനന്തരാവകാശിയായ 'ബോധാനന്ദന്റെ ജീവിത ശേഷം ഈ സ്ഥാപനങ്ങ ളുടെയും വസ്തുക്കളുടെയും പിൻതുടർച്ചാവകാശം നമ്മുടെ ശിഷ്യപരമ്പ രയായ സന്യാസിമാരുടെ ഭൂരിപക്ഷാഭിപ്രായ പ്രകാരം അവരിൽ നിന്നു തെര ഞ്ഞെടുക്കുന്ന ഒരു സന്യാസിക്കായിരിക്കുന്നതും ആ അവകാശം ശിഷ്യപ

രമ്പരയിൽ നിലനിൽക്കുന്നതും ആകുന്നു.' ഈ സന്യാസസംഘത്തിന്റെ പേരാണ് ശ്രീനാരായണ ധർമ്മ സംഘം.

പി. എച്ച്. ഡി. സമ്പാദിച്ച നടരാജഗുരു (ഡോ. പല്പുവിന്റെ പുത്രൻ) സ്ഥാപിച്ച ഗുരുകുലം വിദേശ ശിഷ്യന്മാരേയും വർക്കലയിലേയ്ക്കാകർ ഷിച്ചു. പല തവണ വിദേശപര്യടനം നടത്തിയ ശേഷം അദ്ദേഹം സമാധി യടഞ്ഞു. നിത്യചൈതന്യയതി ഇപ്പോൾ ആ വേല തുടരുന്നു. താഴ്ന്ന ജാതി ക്കാർക്കും അമ്പലം തുടങ്ങാമെന്നും, പൂജകൾ നടത്താമെന്നും ശ്രീനാരായ ണഗുരു തെളിയിച്ചതിനാൽ കേരളത്തിൽ ക്ഷേത്രപ്രവേശനവിളംബരം ത്വരി തപ്പെട്ടു.

ക്രിസ്തുമതത്തിലേക്ക് ഈഴവരുടെ ഒഴുക്കു തടയുവാനും ശ്രീനാരായണ ഗുരുവിനു സാധിച്ചു. എന്നാൽ യേശുക്രിസ്തുവിനെ അദ്ദേഹം ആരാധ്യ നായി സ്വീകരിച്ചിരുന്നു.

## ചോദ്യങ്ങൾ

1 ഈ പാഠത്തിൽ ഉൾപ്പെട്ട നവോത്ഥാന നേതാക്കളെ താരതമ്യപ്പെ ടുത്തി പ്രതിപാദിക്കുക.

2. ശ്രീനാരായണ ഗുരു, ചട്ടമ്പിസ്വാമികൾ, മന്നത്തു പത്മനാഭൻ എന്നി വരെക്കുറിച്ച് അറിയാവുന്നതെഴുതുക.

3. കേരളത്തിലെ ഹിന്ദു നവോത്ഥാനത്തിന്റെ ചില പ്രത്യേക ഉദാഹര ണങ്ങളെക്കുറിച്ച് (ക്ഷേത്രപ്രവേശന വിളംബരം, അവർണർക്കും പൂജാ രികളാകാനുള്ള അവകാശം മുതലായവ) പഠിച്ച് ഉപന്യസിക്കുക.

4. സമീപകാല ഗുരുപരമ്പരയിൽ ശ്രദ്ധേയരായ സ്വാമി ചിന്മയാനന്ദ, സ്വാമി നിത്യചൈതന്യയതി, മാതാ അമൃതാനന്ദമയി മുതലായവരെ ക്കുറിച്ച് കുറിപ്പുകൾ എഴുതുക.

## ചില സഹായക ഗ്രന്ഥങ്ങൾ

1. Fr: Zacharias: *Hinduism*, Alwaye Pontifical Seminary.

2. T. M. P. Madhavan: *Outline of Hinduism*.

3. റവ. പി. എസ്. ദാനിയേൽ: *ഭാരതത്തിലെ മതപ്രസ്ഥാനങ്ങൾ* T. L. C./C. L. S., തിരുവല്ല.

4. റവ. പി. റ്റി. തോമസ്: *ഭാരതത്തിലെ ആധുനിക മതചിന്തകൾ*, C. L. S., തിരുവല്ല.

5. Christ of the Indian Renaissance: M. M. Thomas, C. L. S., Madras.

# യൂണിറ്റ് 2

# ഇതര മതങ്ങൾ

## പാഠം 1

## ഇസ്ലാം മതം

❑ മുഹമ്മദിനു മുമ്പ് ❑ മുഹമ്മദു നബി (570-692) ❑ നാല് അടിസ്ഥാന ങ്ങൾ ❑ അഞ്ചു ധാർമ്മിക സ്തൂപങ്ങൾ

ക്രിസ്തുമതം കഴിഞ്ഞാൽ ലോകത്തിൽ ഏറ്റവും അധികം അനുയായി കളുള്ളത് ഇസ്ലാംമതത്തിനാണ്. ഇസ്ലാം എന്ന വാക്കിന്റെ അർത്ഥം അനു സരണം, സമർപ്പണം എന്നാണ്.

### 1. മുഹമ്മദിനു മുമ്പ്

ഏ. ഡി. ആറാം നൂറ്റാണ്ടു വരെ ഉണ്ടായിരുന്ന അറേബ്യ സാംസ്കാരിക മായും മതപരമായും സാമ്പത്തികമായും അന്ധകാരാവൃതമായിരുന്നു. സ്ത്രീകൾക്ക് അന്നു പുരുഷന്മാരോടൊപ്പം സമത്വമില്ലായിരുന്നു. അന്ന് ജനസംഖ്യ കുറയ്ക്കുവാൻ പെൺകുട്ടികളെ ജീവനോടെ കുഴിച്ചിടുമായി രുന്നു. ബഹു ഭർത്തൃത്വവും ബഹു ഭാര്യാത്വവും നിലനിന്നിരുന്നു. മുട്ടാ വിവാഹപ്രകാരം ഭാര്യ, സ്വഗൃഹത്തിൽ താമസിക്കുകയും ഭർത്താവ് കച്ചവ ടത്തിനും മറ്റും വരുമ്പോൾ മാത്രം ഭാര്യയായി സ്വീകരിക്കപ്പെടുകയും ചെയ്തിരുന്നു. നിക്കാഹ് വിവാഹപ്രകാരം യുദ്ധത്തിലോ, കൊള്ളയിലോ, വില കൊടുത്തോ ഭാര്യമാരെ വസൂലാക്കുമായിരുന്നു. ഈ പശ്ചാത്തല ത്തിൽ വേണം സ്ഥിരമായി സംരക്ഷിക്കുവാൻ മാർഗ്ഗമുള്ളവർക്ക് നാലു ഭാര്യ മാരെ അനുവദിച്ച മുഹമ്മദിന്റെ പരിഷ്കാരം കാണുവാൻ. നാലു പേരെയും ഒരുപോലെ പരിഗണിക്കണമെന്ന കല്പനയുടെ അർത്ഥം, ഒരു ഭാര്യ മാത്രമേ സാധിക്കൂ എന്നാണെന്നു വ്യാഖ്യാനിക്കുന്നവരുണ്ട്. അനേക വിഗ്രഹങ്ങളെ ആരാധിച്ചിരുന്നതിനാലാണ് മെക്കയിലെ കറുത്ത കല്ലായ കാബയിൽ മാത്രമേ തീർത്ഥാടനം ആകാവു എന്ന നിർദ്ദേശം നൽകിയത്. പിശാചുക്ക ളിലും ദുരാത്മാക്കളിലുമുള്ള വിശ്വാസം, മൃഗബലി, വിഗ്രഹാരാധന, ബഹു ദൈവവിശ്വാസം മുതലായവ നിലനിന്ന അറേബ്യയിലാണ് മുഹമ്മദ് ജനി ച്ചത്. ആ പശ്ചാത്തലത്തിൽ അദ്ദേഹത്തെ കാണുക.

### 2. മുഹമ്മദു നബി (570-692)

മെക്കയിലെ കച്ചവടക്കാരനായ അബ്ദുള്ളയുടെയും അമീനായുടെയും മകനായി മെദീനയിൽ ജനിച്ചു. കുഞ്ഞു പിറക്കുന്നതിനു മുമ്പായി പിതാവു

മരിച്ചു. ആദ്യം വലിയപ്പൻ അബ്ദുൾ മുത്താലിബും, പിന്നീട് ബന്ധുവും ധനവാനുമായ അബുതാലിബും മുഹമ്മദിനെ വളർത്തി. 25 വയസ്സായപ്പോൾ 40 വയസ്സുള്ള ധനികക്കച്ചവടക്കാരിയായ ഖദീജയുടെ ഭർത്താവായി. കച്ച വടാർത്ഥം പലസ്തീനിൽ പല യാത്രകൾ നടത്തിയപ്പോൾ ക്രിസ്ത്യാനി കളെ പരിചയപ്പെട്ടെങ്കിലും, വിശുദ്ധ ത്രിത്വത്തിന്റെ ആഴമായ അർത്ഥം അവർ മുഹമ്മദിനെ പഠിപ്പിച്ചില്ല. 40-ാം വയസ്സിൽ റംസാൻ മാസം ഹീറാ ഗുഹ യിൽ ഉപവാസത്തിൽ കഴിഞ്ഞപ്പോൾ ദൈവലിഖിതമായ വി. ഖുറാൻ ഗബ്രി യേൽ വശം സിൽക്കുതുണിയിൽ മുഹമ്മദിനു കൊടുത്തയച്ചു എന്നാണു ഐതിഹ്യം. എഴുത്തും വായനയും ഗബ്രിയേൽ പഠിപ്പിച്ചു. ദർശനം ലഭിച്ച കാര്യം ഖദീജായെ അറിയിച്ചു. 'എനിക്ക് ഒന്നുകിൽ കിറുക്ക്, അല്ലെങ്കിൽ ദർശനം ലഭിച്ചു.' അതു ദർശനം തന്നെയാണെന്നു ഖദീജാ തറപ്പിച്ചു പറഞ്ഞു.

നാല്പതാമത്തെ വയസ്സു വരെ മെക്കയിലെ കച്ചവടക്കാരനായ മുഹമ്മ ദിന് ഖദീജായിൽ ജനിച്ച രണ്ട് ആൺമക്കളും മരിച്ചെങ്കിലും നാലു പെൺ മക്കൾ ചെറുപ്പത്തിൽ മരിച്ചില്ല. ആദ്യത്തെ മൂന്നു വർഷം കൊണ്ട് കുടും ബാംഗങ്ങളെ ഇസ്ലാം മതത്തിൽ ചേർത്തു. അന്നു ചേർത്ത ഉത്ത്മാൻ പിന്നീട് മൂന്നാമത്തെ ഖാലീഫ് ആയി.

അടുത്ത പത്തു വർഷം മന്ത്രവാദികളും മറ്റും മുഹമ്മദിനെയും അനുയാ യികളെയും ഉപദ്രവിക്കാൻ എല്ലാ അടവുകളും പയറ്റി. ശത്രുക്കളുടെ ഉപ ദ്രവം നിമിത്തം ഏ. ഡി 622-ൽ 52-ാ മത്തെ വയസ്സിൽ മെദീനയിലേക്കു ജീവരക്ഷാർത്ഥം ഒരു സഹായിയുമായി മുഹമ്മദ് ഓടിയപ്പോൾ മുതലാണ് ഹിജ്റാ എന്ന മുഹമ്മദീയ വർഷം കണക്കാക്കുന്നത്. പിന്നീട് അദ്ദേഹം സൈനികശക്തിയോടെ തിരിച്ചെത്തി. മെക്കയുടെയും മെദീനയുടെയും അധിപനായി ഭരിച്ച് ഇസ്ലാംമത വിരുദ്ധരായ ഏവരേയും തറ പറ്റിച്ചു. അദ്ദേഹം അസാധാരണ കഴിവുള്ള ഒരാളായിരുന്നു. അദ്ദേഹത്തെ അന്ത്യപ്രവാചകൻ ആയ റസൂൽ അള്ള ആയും, അള്ളായുടെ പ്രത്യേക സന്ദേശവാഹകനായും മുസ്ലീങ്ങൾ കരുതുന്നു. കഴിവുള്ള പിൻഗാമികളെ അദ്ദേഹം ചുമതല ഏൽ പ്പിച്ചു.

### 3. നാല് അടിസ്ഥാനങ്ങൾ

വി. വേദപുസ്തകവും പാരമ്പര്യങ്ങളും അടങ്ങിയ ഏക അടിസ്ഥാന മാണ് ക്രിസ്തുമതത്തിനെങ്കിൽ ഖുറാൻ, സുന്ന (പാരമ്പര്യം), ഇജ്മ, ഖിയാ എന്നീ നാല് അടിസ്ഥാനങ്ങൾ ഇസ്ലാമിനുണ്ട്. ഏറ്റവും പ്രധാനം വി. ഖുറാൻ ആണ്. ആ വാക്കിന്റെ അർത്ഥം ഉരുവിടുക (Recitation) എന്നാണ്. പഴയ നിയമത്തിലേയും പുതിയനിയമത്തിലേയും അപ്പോക്രിഫയിലേയും ഭാഗങ്ങളും കൂടാതെ മറ്റ് പാരമ്പര്യങ്ങൾ, കെട്ടുകഥകൾ, പേർഷ്യൻ മതാ

ചാരങ്ങൾ, ജ്യോതിശാസ്ത്രം, മാജിക്ക് മുതലായവയുടെ സമാഹാരമാണെങ്കിലും ദൈവത്തിന്റെ നേരിട്ടുള്ള വെളിപ്പാടായും തെറ്റില്ലാത്ത വേദമായുമാണ് ഇസ്ലാംമതം ഈ ഗ്രന്ഥത്തെ അംഗീകരിക്കുന്നത്. 114 അദ്ധ്യായങ്ങൾ ആയി 286 വാക്യമുള്ള വലുതു മുതൽ 3 വാക്യമുള്ള ചെറുതു വരെ ക്രമീകരിച്ചിരിക്കുന്നു. ദൈവത്തിന്റെ ഏകത്വം, നീതി, സർവ്വശക്തി, സർവ്വജ്ഞത്വം, സർവ്വാധിപത്യം എന്നിവ വി. ഖുറാൻ ഉറപ്പിച്ചു പഠിപ്പിക്കുന്നു. സ്വർഗ്ഗം, നരകം, ന്യായവിധി മുതലായവയെ ഈ ലോകജീവിതത്തിന് സമാനമായ വിധത്തിലാണ് വിവരിച്ചിരിക്കുന്നത്. നാലു ഭാര്യമാർ വരെയുള്ള ഇസ്ലാമിക സാന്മാർഗ്ഗികതയുടെ അളവുകോലാണ് വി. ഖുറാൻ. ഏ. ഡി. 656-ൽ മരിച്ച ഉത്ത്മാൻ ഖാലിഫ് കൂട്ടിച്ചേർത്ത ഭാഗം വരെ അതിൽ കാണാം. അദ്ദേഹം നിർദ്ദേശിച്ചതനുസരിച്ചു മറ്റു കോപ്പികൾ നശിപ്പിക്കപ്പെട്ടു. അതിനാൽ വ്യത്യസ്തങ്ങളായ കൈയെഴുത്തുപ്രതികൾ ഇല്ല. മിശിഹായെക്കുറിച്ച് എട്ടു സ്ഥാനത്തും യേശുക്രിസ്തുവിനെക്കുറിച്ചു ഇരുപത്തിയഞ്ച് സ്ഥാനത്തും പറഞ്ഞിട്ടുണ്ട്. യേശുക്രിസ്തുവിന്റെ കന്യകാജനനവും രണ്ടാമത്തെ വരവും അംഗീകരിക്കുന്നെങ്കിലും മരണവും ഉയിർപ്പും അംഗീകരിക്കുന്നില്ല. ഒൻപതാം അദ്ധ്യായം ഒഴികെ എല്ലാം തുടങ്ങുന്നത് 'മനസ്സലിവും കരുണയുമുള്ള അള്ളാഹുവിന്റെ നാമത്തിൽ' എന്നാണ്. അറബിഭാഷയിലുള്ള മിക്കവാറും എല്ലാ ഗ്രന്ഥങ്ങളും വി. ഖുറാനെക്കുറിച്ചു പറയുന്നു.

*സുന്ന* എന്നറിയപ്പെടുന്ന പാരമ്പര്യങ്ങൾ ഏറ്റവും അധികം അംഗങ്ങളുള്ള സുന്നി വിഭാഗത്തിന് വി. ഖുറാനു തുല്യം പ്രാധാന്യമുള്ളതാണ്. വി. ഖുറാനിൽ പറയപ്പെടാത്ത മുഹമ്മദിന്റെയും ആദ്യകാല നേതാക്കളുടേയും വാചകങ്ങളുടെ സമാഹാരമാണ് സുന്നാ. മുഹമ്മദിന്റെ മരണാനന്തരം ഇരുന്നൂറു വർഷങ്ങൾക്കകം അവ സമാഹരിക്കപ്പെടുകയും, ഹാനിഫൈറ്റ്, മാലിക്കൈറ്റ്, ഷാഫൈറ്റ്, ഹാൻബി ലൈറ്റ് എന്നീ നാലു സ്ക്കൂളുകൾ ഉണ്ടാകുകയും ചെയ്തു. നാലു ഇമാമുകളുടെ പേരുകളോടു ചേർത്താണീ പേരുകൾ.

*ഇജ്മാ* എന്ന മൂന്നാം അടിസ്ഥാനം മുസ്ലീം മതപണ്ഡിതന്മാരുടെ (മുജ്ററാഹിഡിൻ) ഏകാഭിപ്രായമാണ്. വി. ഖുറാനിലെയോ സുന്നായിലെയോ ഏതെങ്കിലും ഒരു ഭാഗത്തെക്കുറിച്ചു വ്യാഖ്യാനവ്യത്യാസമുണ്ടായാൽ ഇസ്ലാമിക് ദൈവശാസ്ത്രജ്ഞന്മാരുടെയും ഇമാമുകളുടെയും ഏകാഭിപ്രായം തേടണം. ഇജ്മാ എന്ന വാക്കിന്റെ അർത്ഥം 'ശേഖരിക്കുക' എന്നാണ്. അബൂബേക്കറിനെ ഖാലിഫ് ആക്കിയത് ഇജ്മാ പ്രകാരമാണ്. യാഥാസ്ഥിതിക മുസ്ലീംവീക്ഷണപ്രകാരം നാല് ഇമാം കഴിഞ്ഞ് ഇപ്രകാരം ഏകാഭിപ്രായം പറയാവുന്ന മുജ്ററാഹിഡിൻ ഇല്ല.

*ഖിയാസ്* എന്നതിന്റെ അർത്ഥം ഊഹം, നിഗമനം എന്നൊക്കെയാണ്. പ്രത്യേക സംശയനിവാരണത്തിന് മുൻപറഞ്ഞ മൂന്നടിസ്ഥാനങ്ങളുടെ വെളി

ച്ചത്തിൽ എടുക്കുന്ന തീരുമാനമാണ് ക്വിയാസ്.

**4. അഞ്ചു ധാർമ്മിക സ്തൂപങ്ങൾ** (ധാർമ്മികാനുഷ്ഠാനങ്ങൾ)

ഓരോ മുസ്ലീം വിശ്വാസിയും ചെയ്യേണ്ടതായി മുഹമ്മദു പഠിപ്പിച്ച അഞ്ചു കാര്യങ്ങളാണ് അഞ്ചു തൂണുകൾ:-

***1) വിശ്വാസപ്രമാണം:*** അള്ളാഹു അല്ലാതെ ദൈവമില്ല. മുഹമ്മദ് ദൈവത്തിന്റെ അപ്പോസ്തോലനാണ് എന്നു ഞാൻ ഏറ്റുപറയുന്നു (ലാ ഇ ലാ ഹാ ഇല്ല അള്ളാഹു മുഹമ്മദ് റസൂൾ ഉൾ അള്ളാ). ഈ ഏറ്റുപറച്ചിൽ ഇസ്ലാമിക വിശ്വാസപ്രമാണമാണ്. ഈ ലോകത്തിൽ ജനിക്കുന്ന കുട്ടിയുടെ ചെവിയിൽ ആദ്യം കേൾക്കേണ്ട വാചകം ഇതാണ്. ഇതു കേട്ടുകൊണ്ടു വേണം മരിക്കുവാനും. അഞ്ചുനേരം പ്രാർത്ഥിക്കുമ്പോഴും ഇത് ഉരുവിടണം. ഒരുവനെ മതത്തിൽ ചേർക്കുന്നത് ഇത് ഏറ്റുപറയിച്ചു വേണം. വിശുദ്ധ ഖുറാനിൽ ഒരിടത്തായി ഇതു കാണുന്നില്ല. എന്നാൽ രണ്ടായി പലയിടത്തുമുണ്ട് (47:21; 46:29), ഒരുവൻ ഖുറാൻ പഠിച്ചില്ലെങ്കിലും മേൽപറഞ്ഞ വിശ്വാസം ഏറ്റുപറഞ്ഞാൽ മതി മുസ്ലീം ആകുവാൻ. മുസ്ലീമായ ആർക്കും ഏറ്റുപറയിക്കാം.

***2) അഞ്ചുനേരത്തെ പ്രാർത്ഥന (സലാത്ത്)*** നടത്തേണ്ടത് എല്ലാ മുസ്ലീമിന്റെയും കടമയാണ്. അഞ്ചു നേരം മോസ്കിൽ വാങ്കു വിളിക്കുമ്പോൾ അവിടെ പ്രവേശിച്ചോ അതാതു സ്ഥാനത്ത് കുമ്പിട്ടോ നമസ്ക്കരിക്കണം (അതിരാവിലെ, ഉച്ചയ്ക്ക്, മൂന്നു മണിക്ക്, സൂര്യാസ്തമനശേഷം, ഉറക്കത്തിനു മുമ്പ്) മൂന്നു പ്രാവശ്യം മുഖവും, കൈമുട്ടു വരെയും മറ്റും ശുദ്ധീകരിക്കുന്ന 14 നിയമങ്ങളുണ്ട്. മെക്കയുടെ നേരെ തിരിഞ്ഞാണ് പ്രാർത്ഥിക്കേണ്ടത് (ഇപ്പോൾ മെക്കാ കാണിക്കുന്ന പ്രത്യേക വാച്ചുകൾ ഉണ്ട്).

***3) സക്കാത്ത്:*** വരുമാനത്തിന്റെ 2.5 ശതമാനം (1/40) നിർബ്ബന്ധദാനമായി നൽകണം. ഖുറാൻ 9:60-ൽ പറയുന്ന എട്ടു വിഭാഗത്തിന് (ദരിദ്രർ, ആവശ്യക്കാർ, സക്കാത്തു പിരിക്കുന്നവർ, ഇസ്ലാംമതത്തിൽ ചേർന്നവർ, അടിമകളുടെ വിമോചനത്തിന്, കടക്കാർക്ക്, ദൈവകാര്യത്തിന്, യാത്രയ്ക്ക്) സക്കാത്തു കൊടുക്കണം. മോസ്ക്ക് പണിയുവാനോ, ശവം കുഴിച്ചിടുവാനോ, മരിച്ചവരുടെ കടം വീടാനോ, അടിമയെ വിലയ്ക്കു വാങ്ങാനോ സക്കാത്ത് ഉപയോഗിക്കരുത്. കടമുള്ളവർ സക്കാത്തു കൊടുക്കേണ്ട.

***4) റോസ:*** കലണ്ടറിലെ 6-ാം മാസമായ റംസാൻ മാസത്തെ ഉപവാസം നാലാം തൂണാണ്. പകൽ മാത്രം ഉപവസിച്ചാൽ മതി. കുട്ടികളും രോഗികളും ഉപവസിക്കേണ്ടാ. രോഗം മാറിയിട്ടു പകരം (കോദാ) ഉപവാസം നടത്തണം. തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും പ്രത്യേക പ്രാർത്ഥന ചൊല്ലണം. ചന്ദ്രക്കല കാണുന്ന ദിവസം തുടങ്ങണം. ഗർഭിണികൾ പ്രസ

വാനന്തരം കോദായായി ഉപവസിക്കണം. ഉപവാസലാഭം സക്കാത്തായി ദരിദ്രർക്കും മറ്റും കൊടുക്കണം (2.180). ഉപവാസസമയം വി. ഖുറാൻ വായിക്കാനും മറ്റും ഉപയോഗിക്കണം. ക്രിസ്ത്യാനികളേക്കാൾ കാര്യമായി ഉപവസിക്കുന്നത് മുസ്ലീം മതവിശ്വാസികളാണെന്നുള്ളത് സ്വയം തിരുത്തലിന് ക്രിസ്ത്യാനികളെ പ്രേരിപ്പിക്കേണ്ടതാണ്.

***5) ഹജ്ജ്:*** ആയുസ്സിൽ ഒരിക്കലെങ്കിലും മെക്കായിലേക്കുള്ള തീർത്ഥാടനമായ ഹജ്ജ് അതിനു സൗകര്യമുള്ള എല്ലാ മുസ്ലീമുകളും നടത്തേണ്ടതാണ് (3:9). നേരിട്ടു പോകാൻ വയ്യാത്തവർ പകരം (Proxy) ഒരാളെ വിടണം. ഹജ്ജു നടത്തിയവൻ ഹാജിയാകുന്നു. ഹജ്ജു സമയത്ത് ഒരുപോലുള്ള പ്രത്യേക വസ്ത്രം ഏവരും ധരിച്ച് സാഹോദര്യം കാണിക്കണം. മെക്കായിലെ കറുത്ത കല്ലായ കാബായുടെ ചുറ്റും ഏഴു വലത്ത് വെയ്ക്കണം. സാഫാകുന്നിൽ നിന്ന് മാർവാ കുന്നിലേക്ക് ഓടണം. ബലഹീനർ കഴുതപ്പുറത്തും മറ്റും പോയാൽ മതി (2:153). 12-ാം മാസമാണ് ഹജ്ജു നടത്തേണ്ടത്. ഹജ്ജ് സമയത്ത് മെക്കായിൽ മതപ്രസംഗമുണ്ട്.

**ചോദ്യങ്ങൾ**

1 മുഹമ്മദുനബിയുടെ പരിഷ്കാരങ്ങളെ മുഹമ്മദിനു മുമ്പുള്ള അറബി സംസ്കാരത്തിന്റെ വെളിച്ചത്തിൽ വിലയിരുത്തുക.

2 ധാർമ്മികാനുഷ്ഠാനങ്ങളോടുള്ള ഇസ്ലാം മനോഭാവവും ക്രൈസ്തവ മനോഭാവവും തമ്മിൽ താരതമ്യപ്പെടുത്തുക.

## പാഠം 2

# ഇസ്ലാം മതം (തുടർച്ച)

❑ ഇസ്ലാമിക ദൈവശാസ്ത്രം ❑ അവാന്തരവിഭാഗങ്ങൾ

### 1. ഇസ്ലാമിക ദൈവശാസ്ത്രം

ഇസ്ലാമിക ദൈവശാസ്ത്രം ഹിന്ദു ഫിലോസഫി പോലെയോ, ക്രിസ്തീയ ദൈവശാസ്ത്രം പോലെയോ ആഴവും പരപ്പുമുള്ളതല്ല എന്നു സമ്മതിക്കണം. അതിന്റെ കാരണം മറ്റു മതങ്ങളും ഗ്രന്ഥങ്ങളും പഠിക്കുന്നതിലുള്ള വിമുഖതയും വിശുദ്ധ ഖുറാനെ മാത്രം ആധികാരികമാക്കിയിരിക്കുന്നതുമാണ്. ഏതാണ്ട് ആറ് മത സംഗതികളിൽ ഇസ്ലാമിക് പഠിപ്പിക്കൽ സംഗ്രഹിക്കാം.

### (1) അള്ളാഹുവിലുള്ള വിശ്വാസം

അറേബ്യയിലെ ബഹുദൈവവിശ്വാസത്തോടുള്ള എതിർപ്പിനാലായിരിക്കാം അള്ളാഹുവിന്റെ ഏകത്വം കണക്കിലധികം ഊന്നി പഠിപ്പിക്കുന്നത്. 'അള്ളാഹു വലിയവനാകുന്നു. അള്ളാഹു അല്ലാതെ ദൈവമില്ല. പ്രാർത്ഥിപ്പാൻ വരുവിൻ' എന്നതാണ് വാങ്കുവിളി. ക്രിസ്തീയ ഏക ദൈവവിശ്വാസം വി. ത്രിത്വം ഉൾപ്പെടുന്നതാണെങ്കിലും (Inclusive) ഇസ്ലാമിക് ഏക ദൈവവിശ്വാസം ത്രിത്വത്തെയോ, ദൈവത്വത്തിലെ സ്നേഹകൂട്ടായ്മയോ ഉൾക്കൊള്ളാത്ത (Exclusive) വിശ്വാസമാണ്.

### (2) മാലാഖമാരും പിശാചുക്കളും (Angelology & Demonology)

മാലാഖമാരും പിശാചുക്കളും ഇസ്ലാം മതവിശ്വാസത്തിലുണ്ട്. ദൈവസിംഹാസനം കാക്കുവാനും, നരകാഗ്നി കെടാതെ സൂക്ഷിപ്പാനും, വിശ്വാസികളെ ആശ്വസിപ്പിപ്പാനും, മരിക്കുന്നവരെ സ്വീകരിപ്പാനും, ന്യായവിധിയിൽ കാഹളം ധ്വനിപ്പിക്കുവാനും മറ്റും പ്രത്യേക മാലാഖമാരുണ്ട്. മുഹമ്മദിന്റെ ആത്മാവിനെ സ്വീകരിപ്പാൻ ലോകത്തിൽ വന്നശേഷം ഗബ്രിയേൽ ലോകം സന്ദർശിച്ചിട്ടില്ല. ഓരോരുത്തരുടെയും വലത്ത് നന്മ പ്രവൃത്തികൾ കുറിപ്പാനും, ഇടത്തു തിന്മ പ്രവൃത്തികൾ കുറിപ്പാനും ഓരോ മാലാഖമാരുണ്ട്.

ഇബ്ലീസ്, ജീൻ മുതലായ പിശാചുക്കൾക്ക് മാലാഖമാരുടെ രൂപത്തിൽ വരുവാൻ അധികാരമില്ല. പിശാചിന്റെ സൈന്യങ്ങളാണ് വിശ്വാസികൾക്ക് ദോഷവും, നാശവും വരുത്തുന്നത്.

### (3) വേദഗ്രന്ഥങ്ങൾ

104 ഗ്രന്ഥങ്ങൾ സ്വർഗ്ഗത്തിൽ നിന്നയച്ചവയിൽ ആദാമിനു പത്തും, ശേത്തിന് 50-ഉം, ഈനോക്കിന് (ഹാനോക്ക്) 30-ഉം, അബ്രഹാമിന് 10-ഉം നേരത്തെ നൽകിയിരുന്നു. പിന്നീടുള്ള നാല് വേദങ്ങൾ മോശയുടെ തോറായും, ദാവീദിന്റെ സാബുറും, യേശുവിന്റെ ഇൻജിലും (ഏവൻഗേലിയോൻ) മുഹമ്മദിന്റെ ഖുറാനും ആണ്. ഏറ്റവും പ്രധാനമായ ഖുറാൻ 23 വർഷം കൊണ്ട് മുഹമ്മദിനു ഭാഗം ഭാഗമായി കൊടുത്തതാണ്. 100 ആദ്യഗ്രന്ഥങ്ങളേക്കാൾ നാലു വേദങ്ങൾക്കും നാലിൽ അധികമായി നാലാമത്തേതിനും പ്രാധാന്യമുണ്ട്. ഖുറാനിൽ യാതൊരു തെറ്റില്ലാതെയും ദൈവവചനമായും ദൈവഹിതം അടങ്ങിയിട്ടുണ്ട്.

### (4) പ്രവാചകന്മാരും അപ്പോസ്തോലന്മാരും

124000 പ്രവാചകന്മാരിൽ 6 പേർ ഏറ്റവും വലിയവർ: ആദാം, നോഹ, അബ്രഹാം, മോശ, യേശു, മുഹമ്മദ്. ഇവരിൽ മാനവരാശിക്കു മുഴുവനായി വന്നത് മുഹമ്മദാണ്.

### (5) ന്യായവിധിയും ഉയിർപ്പും

ന്യായവിധിയും ഉയിർപ്പും നടക്കുന്ന വലിയ ദിവസം മനുഷ്യാസ്ഥികൾ എല്ലാം 40 ദിവസത്തെ മഴയാൽ ജീവിപ്പിക്കപ്പെടുകയും ഉയിർക്കുകയും ഏവരും ന്യായം വിധിക്കപ്പെടുകയും ചെയ്യും. എല്ലാ മുസ്ലീമുകളും സ്വർണ്ണ ഖചിതമായ പറുദീസായിൽ പ്രവേശിക്കും. അവിടെ എല്ലാ സുഖഭോജ്യങ്ങളും മറ്റു ഭൗതിക സുഖങ്ങളും ലഭിക്കും. അവിശ്വാസികൾ (Infidels) പിശാചിനോടുകൂടി നരകത്തിൽ ശിക്ഷിക്കപ്പെടുകയും ചെയ്യും.

### (6) മുൻനിർണ്ണയം

ചിലർ സ്വർഗ്ഗത്തിനുവേണ്ടിയും, ചിലർ നരകത്തിനു വേണ്ടിയും അള്ളാഹുവിനാൽ മുൻ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു എന്ന് ഇസ്ലാം വിശ്വസിക്കുന്നു. നന്മയും, തിന്മയും എല്ലാം അള്ളാഹുവിന്റെ മുൻ നിർണ്ണയമാണ്. 'നരകവും സ്വർഗ്ഗവും ഇഷ്ടമാകുന്നു എന്നല്ല, മുൻ നിർണ്ണയമാകുന്നു' എന്നാണ് അൽ ബർക്കാവി എന്ന മുസ്ലീം പണ്ഡിതൻ പറയുന്നത്. ദൈവം എന്തുകൊണ്ട് തിന്മ മുൻനിർണ്ണയിച്ചു എന്ന ചോദ്യത്തിന്റെ ഉത്തരം ദൈവത്തിനു മാത്രമേ അറിയാവൂ.

## 2. അവാന്തര വിഭാഗങ്ങൾ

ഇസ്ലാമിൽ അവാന്തര വിഭാഗങ്ങൾ ഉണ്ടായത് പ്രധാനമായും മുഹമ്മദിനു ശേഷമുള്ള പിൻതുടർച്ചയെക്കുറിച്ചുള്ള കലഹം മൂലമാണ്. അനേക വിഭാഗങ്ങൾ ഉണ്ടെങ്കിലും ഏറ്റവും വലിയ രണ്ടു വിഭാഗങ്ങൾ സുന്നികളും ഷിയാകളും അത്രേ. ഇവയിൽ എണ്ണം കൂടുതലും, വിവിധ രാജ്യങ്ങളിൽ കൂടുതൽ പ്രചരിച്ചിരിക്കുന്നതും പാരമ്പര്യത്തിൽ വിശ്വസിക്കുന്ന സുന്നികളാകുന്നു. മുമ്പു പറഞ്ഞ നാല് ഇമാമുകളും സുന്നികളത്രേ. അഞ്ചു തൂണുകൾ കൂടാതെ പുണ്യത്തിനു വേണ്ടി കൂടുതൽ മെക്കാ തീർത്ഥാടനം, അതിനു ശേഷമുള്ള ദാനങ്ങൾ, പ്രത്യേക പ്രാർത്ഥനകൾ, കുടുംബാംഗങ്ങൾ തമ്മിലുള്ള ചുമതലകൾ എല്ലാം സുന്നികൾ ചെയ്യുന്നു. അള്ളാഹു നൽകിയ ഖുറാനു തുല്യമാണ് *മുഹമ്മദ് പഠിപ്പിച്ച സുന്നാകളും,* ഇവരിൽ ഒരു അവാന്തര വിഭാഗമാണ് വഹാബികൾ.

***ഷിയാകൾ*** അധികവും പേർഷ്യയിലാണ്. ഉത്തരേന്ത്യയിലും പാക്കിസ്ഥാനിലും അവരുണ്ട്. അവർ മുഹമ്മദിന്റെ പിൻഗാമിയായ ആലിയ്ക്ക്, മുഹമ്മദിന്റേതായ സ്ഥാനം തന്നെ കൊടുത്തു. മുഹമ്മദിനെ വളർത്തിയ അബു താലിബിന്റെ മകനും മുഹമ്മദിന്റെ മരുമകനും, മുഹമ്മദിനെ ഒരു അക്രമിയിൽ നിന്നു രക്ഷിച്ചവനുമായ ആലിക്ക് മുഹമ്മദിനേക്കാൾ ഉയർന്ന സ്ഥാനം കൊടുക്കുന്നു എന്നും പറയാം. നാലാമത്തെ ഖാലിഫ് സ്ഥാനം എങ്കിലും ഒന്നാം സ്ഥാനമാണ് ഷിയാകൾ അലിക്കു നൽകുന്നത്. അതിനു

മുമ്പു ഭരിച്ച മൂന്ന് ഇമാമുകളായ അബൂബേക്കർ, ഉമ്മർ, ഉത്തുമൻ എന്നിവരെ അവർ സ്വീകരിക്കുന്നില്ല. അവർ മുഹമ്മദിന്റെ കുടുംബാംഗങ്ങളോ, വംശമോ അല്ലായിരുന്നു. ഏഴാം ഇമാമോടു കൂടി (770–ൽ) ഇമാം പരമ്പര തീർന്നു എന്ന് ഇവരിൽ ഒരു കൂട്ടരും പന്ത്രണ്ടാം ഇമാമോടു കൂടി (870) മാത്രമേ നിന്നുള്ളു എന്ന് മറ്റവരും വിശ്വസിക്കുന്നു. പേർഷ്യയിലെ 'ഷാ' മാർ അദൃശ്യ ഇമാമുകൾ ആകുന്നു. ഇന്ത്യയിലെ അഹമ്മദീയരും ഷിയാകളുടെ ഒരു വിഭാഗമാണത്രേ. സുന്നികളും ഷിയാകളും കഴിഞ്ഞാൽ ഏറ്റവും പ്രധാനപ്പെട്ട ഒരു വിഭാഗം *മുട്ടാ സിലൈറ്റുകൾ* ആണ്. അവർ വ്യക്തി സ്വാതന്ത്ര്യത്തിൽ വിശ്വസിക്കുന്നു. ജനാധിപത്യ വാദികളെങ്കിലും ഇവരുടെ എണ്ണം കുറവാണ്.

***സൂഫികൾ*** ആണ് ഇസ്ലാമിലെ സന്യാസിപ്രസ്ഥാനക്കാരും, മിസ്റ്റിക്കുകളും. എ. ഡി. 750–ൽ സിറിയായിൽ ആരംഭിച്ച സൂഫികളുടെ പ്രധാന എഴുത്തുകാർ അൽഗസ്സാലി ആയിരുന്നു. ഖുറാന്റെ 94–ാം സൂറാ അനുസരിച്ച് മുഹമ്മദു തന്നെ ഒരു മിസ്റ്റിക്കായിരുന്നു. മറ്റു മത മിസ്റ്റിസിസം പോലെ ഇതും സ്വയംപരിത്യാഗത്തിനും, ദൈവധ്യാനത്തിനും, ദാരിദ്ര്യത്തിനും ദൈവത്തിൽ ലയിക്കുന്നതിനും മുൻതൂക്കം കൊടുക്കുന്നു. കൂടാതെ തിന്മ നന്മയുടെ നിഷേധം മാത്രമാണെന്നും, ദൈവം മാത്രം സർവ്വവും എന്നു അവർ പഠിപ്പിക്കുന്നു.

### ചോദ്യങ്ങൾ

1 ഇസ്ലാമിക് ദൈവസങ്കല്പവും, ക്രൈസ്തവ ദൈവസങ്കല്പവും തമ്മിൽ താരതമ്യപ്പെടുത്തുക.

2 രക്ഷയെക്കുറിച്ചുള്ള പഠിപ്പിക്കൽ ഇസ്ലാമിൽ എങ്ങനെയാണ്?

### ചില പുസ്തകങ്ങൾ (രണ്ടു പാഠങ്ങൾക്കും)

1 Gibb HAR, *Mohammedanism*, Oxford, 1950.

2 Gragg K. *The call of the Mineret*, Oxford 1056.

3 Jones L. Bevan, *The People of the Mosque*, YMCA, Calcutta, 1932.

4 Houlsme, M.T., *The Encyclopedia of Islam*, (4 Vols.)

5 Samartha S. J., *Christian Muslim Dialogue*: (Broumana Papers WCC, 1973).

## പാഠം 3

# സിക്കുമതം

❑ സ്ഥാപകനായ ഗുരുനാനാക്ക് ❑ പത്തു ഗുരുക്കൾ ❑ പ്രത്യേകത

എണ്ണത്തിൽ ഇൻഡ്യൻ ക്രിസ്ത്യാനികളേക്കാൾ കുറവാണ് സിക്കുമതാനുയായികൾ. പതിനാറാം നൂറ്റാണ്ടിൽ ഗുരുനാനാക്കിനാൽ (1469–1538) സ്ഥാപിതമായ സിക്കുമതം ഇന്ന് ഭാരതത്തിൽ ഒരു ശക്തിയാണ്. പഞ്ചാബിൽ മാത്രമായിരുന്ന സിക്കുകാർ ഇന്ന് ഇൻഡ്യയുടെ എല്ലാ പട്ടണങ്ങളിലും ലോകത്തു പലയിടത്തും ചിതറപ്പെട്ടു കിടക്കുന്നു.

### സ്ഥാപകനായ ഗുരുനാനാക്ക്

ലാഹോറിനു തെക്കുപടിഞ്ഞാറ് തൽവണ്ടിയിൽ ഹൈന്ദവ ഖാത്രി ജാതിയിൽ (ഇപ്പോൾ നാനാക്കുകര) ജനിച്ചു. മദ്ധ്യപ്രായത്തിൽ ഭാര്യയേയും രണ്ട് ആൺമക്കളെയും വീട്ടിൽ ഉപേക്ഷിച്ചിട്ട് മതപ്രസംഗകനായി സിലോണും മെക്കായും വരെ തീർത്ഥാടനം നടത്തി. ഒരു മുസ്ലീം വേലക്കാരനെ ഗായകനായി കൂടെ കൊണ്ടുപോയിരുന്നു. ഏകദൈവ വിശ്വാസം, ജാതിവ്യത്യാസ രാഹിത്യം, വിഗ്രഹാരാധന ഇല്ലായ്മ, ഇസ്ലാംമതവും ഹിന്ദുമതവും ഒന്നാണെന്ന പഠിപ്പിക്കൽ മുതലായവയാണ് ഗുരുനാനാക്ക് മുറുകെ പിടിച്ചതും പ്രചരിപ്പിച്ചതും. ഗുരു തന്നെ ഈ മതങ്ങളെയും തന്നിൽ ഒന്നാക്കി.

***പത്തു ഗുരുക്കളിൽ*** ആദ്യത്തെ നാലു പേർ സമാധാനപ്രിയന്മാരായിരുന്നു. അഞ്ചാമത്തെ ഗുരുവായ അർജൻസിംഗ് ഗുരുമുഖി ഭാഷയിൽ 'ആദി ഗ്രന്ഥ്' എന്ന സിക്കുമത വേദഗ്രന്ഥം പൂർത്തിയാക്കി. നാനാക്കിന്റെ ഗീതങ്ങളും പഠിപ്പിക്കലും കൂടാതെ മറ്റു ഗുരുക്കളുടെയും കബീറിന്റെയും സൂഫികളുടെയും ഗാനങ്ങൾ ഉൾപ്പെടെ 37 പേരുടെ കൃതികൾ അതിൽ അടങ്ങിയിരിക്കുന്നു. പത്താമത്തെ ഗുരുവായ ഗുരു ഗോവിന്ദ്സിംഗ് സിക്കുമതത്തെ ഒരു സൈനിക മതമാക്കിത്തീർത്തു.

### പത്തു ഗുരുക്കൾ

| | |
|---|---|
| 1. ഗുരുനാനാക്ക് (d1538): | സ്ഥാപകൻ |
| 2. ഗുരു അൻഗാദ് (1552): | ഗുരുമുഖി അക്ഷരമാല ഉണ്ടാക്കി. |
| 3. ഗുരു അമർദാസ് (1574): | അമൃത്സാർ പണി തുടങ്ങി. |
| 4. ഗുരു റാംദാസ് (1581): | സുവർണ്ണ ദേവാലയം പണി തുടങ്ങി. |
| 5. ഗുരു അർജൻ (1608): | സുവർണ്ണദേവാലയം പണിപൂർത്തിയാക്കി. |
| 6. ഗുരു ഹർഗോവിന്ദ് (1638): | സ്വയരക്ഷയ്ക്ക് ആയുധം അനുവദിച്ചു. |

| | |
|---|---|
| | 12 വർഷം മുഗൾ ജയിലിൽ. |
| 7. ഗുരു ഹർ റായി (1660): | 6–ാം ഗുരുവിന്റെ കൊച്ചുമകൻ. |
| 8 ഗുരു ഹർ കിഷാൻ (1664): | 5–ാം വയസ്സിൽ ഗുരുവായി. |
| 9 ഗുരു റെറഗ്ബഹദൂർ (1675): | ഔറംഗസീബിനാൽ ജയിലിൽ അടയ്ക്കപ്പെട്ടു. |
| 10 ഗുരു ഗോവിന്ദ് സിംഗ് (1708): | മേലാൽ മനുഷ്യഗുരു വേണ്ട എന്നു നിശ്ചയിച്ചു. |

ഇതിനുശേഷം ഗ്രന്ഥസാഹിബ്ബ് നിത്യഗുരുവായിത്തീർന്നു.

*ഹിന്ദുമതവും ഇസ്ലാംമതവും ചേർന്നതാണ് സിക്കുമതം.* ഹിന്ദുമതത്തിൽ നിന്നു കർമ്മവും പുനർജന്മവും മന്ത്രങ്ങളും എടുത്തെങ്കിൽ ഇസ്ലാമിൽ നിന്നു ഏകദൈവ വിശ്വാസവും മെക്കാ പോലെ അമൃത്സാറിലെ സുവർണ്ണദേവാലയവും ഖുറാന്റെ സ്ഥാനത്തു ഗ്രന്ഥ്സാഹിബും മുഹമ്മദിന്റെ സ്ഥാനത്തു ഗുരുനാനാക്കും യുദ്ധതാല്പര്യവും വിഗ്രഹാരാധനയോട് എതിർപ്പും എടുത്തിരിക്കുന്നു.

### പ്രത്യേകത

ക്രിസ്ത്യാനികൾ മുസ്ലീം ആക്രമണത്തെ ചെറുത്തുനിന്നതിനേക്കാൾ ധീരമായി സിക്കുകാർ ചെറുത്തുനിന്നു. മുഗൾ ആക്രമണം നടന്ന കാലത്ത് പത്താമത്തെ ഗുരുവാണ് സിക്കുകാരെ ഭയരഹിതരായ യുദ്ധവീരന്മാരാക്കിയത്. അദ്ദേഹത്തിന്റെ രണ്ടുമക്കൾ ഇസ്ലാമിൽ ചേരാൻ മടിച്ചതിനാൽ രക്തസാക്ഷി മരണം സ്വീകരിച്ചു. അദ്ദേഹം തന്നെ ഒരു മുസ്ലിമിനാൽ ഹിംസിക്കപ്പെടുകയാണുണ്ടായത്. സ്വരക്ഷയ്ക്കായി എല്ലാ സിക്കുകാരനും ഓരോ വാൾ ധരിക്കുവാൻ ഗുരു ഗോവിന്ദ് സിംഗ് നിർബ്ബന്ധിച്ചു.

അഞ്ചു പ്രത്യേകതകൾ: *കേശം* (നീണ്ടമുടി), *കംഗം* (ചീപ്പ്), *കദാ* (വള), *കിർപാൻ* (നീളംകുറഞ്ഞ വാൾ), *കഞ്ചം* (നിക്കർ), ഓരോ പൂർണ്ണ സിക്കുകാരനും ഉണ്ടായിരിക്കും. സിംഗ് എന്നതിന് 'ശിഷ്യൻ' എന്നും സിക്ക് എന്നതിന് 'സിംഹം' എന്നുമാണ് അർത്ഥം. ഗ്രന്ഥസാഹിബ് എന്നതിന്റെ അർത്ഥം 'കർത്താവായ പുസ്തകം' എന്നത്രേ. ഗുരുവിന്റെയും ദൈവത്തിന്റെയും സ്ഥാനമാണ് ഗ്രന്ഥസാഹിബിനുള്ളത്. ഗ്രന്ഥസാഹിബ് ഒരു മുറിയിൽ ഏറ്റവും അധികം അലങ്കാരസമേതം ഏതാണ്ടൊരു ബിംബം പോലെ പ്രതിഷ്ഠിക്കപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്യുന്നു.

***നാമധാരി*** സിക്കുവിഭാഗം പതിനൊന്നാമത്തെ ഗുരുവായി ബാലക്സിംഗിനെയും പന്ത്രണ്ടാമത്തെ ഗുരുവായി അവരുടെ സ്ഥാപകനായ (1857–ൽ) സദ്ഗുരു റാംസിംഗിനെയും അംഗീകരിക്കുന്നു. ഇവരെ വിശ്വാസവിപരീതി

കളായാണ് മറ്റു സിക്കുകാർ പരിഗണിക്കുന്നത്. ഇവർ ദശലക്ഷമുണ്ട്. അമൃത്സറിൽ അനന്ദപൂർ സാഹിബ്, രത്നസാഹിബ്, ഹുസൂർസാഹിബ് സിംഹാസനങ്ങളും (തക്കാത്ത്) ഗുരു ഗോവിന്ദ് സിംഗിന് അഭയം കൊടുത്ത ഗുരുദ്വാരയിൽ ദാംദമിസാഹിബ് തക്കാത്തും ഉണ്ട്.

### ചോദ്യങ്ങൾ

1 സിക്കുമതത്തിന്റെ ഗുരുക്കന്മാരെക്കുറിച്ചും അവരുടെ പഠിപ്പിക്കലുകളെക്കുറിച്ചും എഴുതുക.

2. ഏകദൈവവിശ്വാസത്തിലും, മനുഷ്യസാഹോദര്യത്തിലും ഊന്നിയ ഒരു പൊതുമത പ്രസ്ഥാനത്തിന്റെ സാദ്ധ്യതകൾ എന്തൊക്കെ?

## പാഠം 4

# പാർസി, ജൈന മതങ്ങൾ

❑ സൊറോവാസ്ട്രിയൻ (പാർസി) മതം ❑ ജൈനമതം

### 1. സൊറോവാസ്ട്രിയൻ (പാർസി) മതം

ബി. സി. 660–538 വരെ ജീവിച്ച സെറാത്തുഷ്ടാ എന്നും വിളിക്കപ്പെടുന്ന ഇറാൻകാരനായ സൊറോവാസ്റ്റർ ബി. സി. 6000–ത്തിൽ ജീവിച്ചു എന്നു വരെ അവകാശപ്പെടുന്ന അനുയായികൾ ഉണ്ട്. പേർഷ്യൻ മന്ത്രവാദികളുടെ പീഡകൾ അദ്ദേഹം സഹിക്കേണ്ടിവന്നു. പത്തു വർഷം പ്രസംഗിച്ചിട്ടാണ് ആദ്യ ശിഷ്യനെ ലഭിച്ചത്. എന്നാൽ പിന്നീട് വിസ്റ്റപ്പാ എന്ന രാജാവുൾപ്പെടെ 93 പേർ ഇദ്ദേഹത്തിന്റെ മതത്തിൽ ചേർന്നതോടുകൂടിയാണ് ഇദ്ദേഹത്തിന്റെ മതത്തിന് പ്രചാരമുണ്ടായത്. അദ്ദേഹത്തിന് മൂന്ന് ഭാര്യമാരുണ്ടായിരുന്നു. മൂന്ന് ആൺമക്കളും മൂന്ന് പെൺമക്കളും സൊറോവാസ്റ്റർക്കുണ്ടായിരുന്നു. വിസ്റ്റപ്പാ രാജാവിന്റെ, ഒരു മകന്റെ സൈന്യാധിപനായി ഇതിൽ ഒരു മകനായ കുർസെഡ് ചീഹാർ ഉയർന്നു. ഒടുവിലത്തെ ഇരുപതു വർഷം വിസ്റ്റപ്പായുടെ സൈന്യം ശത്രുക്കളുമായി നടത്തിയ യുദ്ധത്തിൽ സൊറോവാസ്റ്ററും അനുകൂലിയായി. 77–ാമത്തെ വയസ്സിൽ തുറാനിയക്കാരുടെ ആക്രമണത്തിൽ അദ്ദേഹം കൊല്ലപ്പെട്ടു. അനുയായികൾ അദ്ദേഹത്തെ ചരിത്രത്തിലെ ഏറ്റവും വലിയ ആളായി ബഹുമാനിക്കുന്നു. അഹൂരമസ്ഡാ എന്ന പേർഷ്യൻ നല്ല ദൈവത്തോടു ചേർത്ത് അദ്ദേഹത്തേയും ആരാധിക്കുന്നു.

***അവെസ്താ*** (വിജ്ഞാനം) എന്ന ഗ്രന്ഥമാണ് അവരുടെ വേദം. സംസ്കൃതം പോലെയുള്ള 'അവസ്താൻ' എന്ന ഭാഷയിലാണ് ഇത് എഴുതിയിരിക്കുന്നത്. യാഗം എന്നർത്ഥമുള്ള യസ്നാ എന്ന ഭാഗത്തിൽ പതിനേഴ് ഗാഥകൾ (സങ്കീർത്തനങ്ങൾ) ഉണ്ട്. ഇവ സൊറോവാസ്റ്ററുടെ കൃതിയായി പരിഗണിക്കപ്പെടുന്നു. 'വിസ്പരാദ്' എന്ന പ്രാർത്ഥനകൾ എല്ലാ കർത്താക്കന്മാരോടുമായി അവെസ്തായിൽ ചേർത്തിട്ടുണ്ട്, പിശാചുക്കൾക്കെതിരായ നിയമങ്ങൾ എന്നർത്ഥമുള്ള 'വെൻദിദാദ്' ആണ് മൂന്നാമത്തെ ഭാഗം. മറ്റു ചെറിയ ഭാഗങ്ങളുമുണ്ട്.

***അഹൂരാമസ്ദാ*** (ഒർമാസ്ഡ്) എന്ന ഏക ദൈവത്തിൽ മാത്രമേ വിശ്വസിക്കാവൂ എന്ന് പഠിപ്പിക്കുന്നെങ്കിലും തിന്മയ്ക്കു കാരണക്കാരനായി, *അൻഗ്രമയിന്യു* (അഹ്റിമാൻ) എന്ന ഒരു എതിർ പിശാചുമുണ്ടെന്നു അവർ പഠിപ്പിക്കുന്നു. സകല നന്മയ്ക്കും കാരണം അൻഗ്രമയിന്യുവുമാകുന്നു. മാസ്ഡാ സ്രഷ്ടാവും സർവ്വശക്തനും സർവ്വവും കാണുന്നവനും സ്നേഹിതനും നീതിമാനും നല്ലവനും, വോഹുമാനാ എന്ന നല്ല മനസ്സിന്റെ പിതാവും ദയാലുവുമാകുന്നു. അഹ്റിമാൻ എന്ന പിശാച് സൂത്രക്കാരനും, വ്യാജത്തിന്റെ പിതാവുമത്രേ. മാസ്ഡാ സൃഷ്ടിക്കുമ്പോൾ അൻഗ്രമയിന്യൂ നശിപ്പിക്കുന്നു. മാസ്ഡ ആരോഗ്യം നൽകുമ്പോൾ അഹ്റിമാൻ രോഗം വരുത്തുന്നു. മാസ്ഡായാകുന്ന ദൈവവും അൻഗ്രമയിന്യൂവാകുന്ന പിശാചും സൃഷ്ടിയല്ല. ലോകാവസാനം വരെ രണ്ടും തമ്മിൽ നിത്യസമരം നടന്നുകൊണ്ടിരിക്കും. നന്മയായ മനസ്സും നീതിയും ശക്തിയും സ്നേഹവും നിത്യജീവനുമെല്ലാം അമർത്ത്യ മാലാഖമാരാണ്. തിന്മയായ വിശപ്പ്, ദാഹം, കോപം, ദ്രവ്യാഗ്രഹം, ഉഷ്ണം, ശൈത്യം, വേശ്യ, ജീവിതം മുതലായവയെല്ലാം പിശാചുക്കളാണ്. അൻഗ്രമയിന്യുവിൽ നിന്നും രക്ഷപ്പെടുവാൻ അഗ്നിയാരാധന, പ്രാർത്ഥന മുതലായവ വേണം.

**സന്മാർഗ്ഗപ്രമാണം:** പഴയനിയമത്തിലേതു പോലെ നല്ലവർക്കു നന്മയും ചീത്തയാളുകൾക്കു തിന്മയുമാണ് നൽകേണ്ടത്. ശത്രുക്കളെ യുദ്ധത്തിൽ തോല്പിക്കണം. വിശുദ്ധി അത്യന്താപേക്ഷിതമാണ്. നല്ല ചിന്തയും നല്ല വചനവും നല്ല പ്രവൃത്തിയും വേണം മാസ്ഡായുടെ പക്ഷക്കാർക്ക്.

**ശവസംസ്കാരരീതി:** പാർസികളുടെ ശവസംസ്കാരരീതി പ്രത്യേകതയുള്ളതാണ്. മൃതശരീരം കഴുകന്മാർക്ക് ഭക്ഷണമായിട്ട് 'നിശ്ശബ്ദതയുടെ ഗോപുരങ്ങളിൽ' വച്ചിട്ടുപോരുന്നു. ബോംബെയിൽ ഇതിനായി മതിൽ കെട്ടിയ സ്ഥലമുണ്ട്.

**മരണാനന്തര** ജീവിതത്തിൽ വിശ്വസിക്കുന്നു. നല്ലവർക്കും ദുഷ്ടന്മാർക്കും ന്യായവിധിക്കു ശേഷം സ്വർഗ്ഗവും നരകവും യഥാക്രമം ഉണ്ടായിരിക്കും. തീയിൽ ശുദ്ധീകരിച്ച വലിയ ലോഹപാത്രം വഴി നീതിമാന്മാർ കടക്കും.

ഇന്ന് ബോംബെയിലെ പാർസികൾ ഈ മതവിശ്വാസികളാണ്. ടാറ്റായെ പ്പോലുള്ള മതഭക്തന്മാർ ചില ആശുപത്രികൾ നടത്തുന്നത് മാസ്ഡായുടെ പ്രീതിക്കു വേണ്ടിയാണ്.

## II ജൈനമതം

ഹിന്ദുമതത്തിന്റെ ഒരു പരിഷ്കർത്താവായിരുന്ന വർദ്ധമാന മഹാവീ രനെ (B.C. 599-527) കേന്ദ്രീകരിച്ചാണ് ജൈനമതം അറിയപ്പെടുന്നത്. ഉത്ത രേന്ത്യയിലെ മത്തൂറായിലെ ജയിൻ സ്തൂപം ഇന്ത്യയിലെ ഏറ്റവും പഴക്ക മുള്ള നിർമ്മാണമാണ്. ഇത് ക്രിസ്ത്വാബ്ദത്തിന്റെ ആദിയിലുള്ളതാണെന്ന് അതിലെ എഴുത്തു തന്നെ തെളിയിക്കുന്നു. കൊത്തുപണിയുടെ വൈദഗ്ദ്ധ്യം കാരണം അഹമ്മദുബാദ്, എല്ലോറാ, ആജ്മീർ, മൗണ്ട് അബു, തെന്നിന്ത്യ യിലെ കലിഗമല എന്നീ ജയിൻ അമ്പലങ്ങൾ ഇന്നും വിദേശികളെ ആകർ ഷിച്ചുകൊണ്ടിരിക്കുന്നു.

**വർദ്ധമാന മഹാവീരന്റെ** വലിയ ജീവചരിത്രം എഴുതിയതു തന്നെ ആയിരം വർഷങ്ങൾക്കു ശേഷമാകയാൽ പല അതിശയോക്തികളും അട ങ്ങിയിരിക്കുന്നു. ഉദാഹരണമായി കഥാനായകൻ ജനിക്കും മുമ്പേ മാതാവി നുണ്ടായ പതിന്നാലു സ്വപ്നങ്ങളിൽ ഇപ്രകാരം ഒരു വലിയ ആൾ ജനിക്കു മെന്നുള്ള പ്രവചനം മാതാവായ ത്രിശാലയ്ക്കുണ്ടായെന്നും ജനനത്തോടു കൂടി കുടുംബം ഐശ്വര്യപൂർണ്ണമായെന്നും കാണുന്നു. ഉത്തരേന്ത്യയിൽ മഗദായിലെ വെസാലി പട്ടണത്തിൽ അദ്ദേഹം ജനിച്ചു. പിതാവ് സിദ്ധാർ ത്ഥൻ ആയിരുന്നു. രാജോചിത സുഖസൗകര്യങ്ങളോടുകൂടി വളർത്തപ്പെട്ടു. മറ്റൊരു രാജകുടുംബത്തിൽ നിന്നും വിവാഹം നടത്തി. ഒരു മകൻ ജനിച്ചു. മുപ്പതു വയസ്സു വരെ സുഖലോലുപത്വത്തിൽ കഴിഞ്ഞു.

മുപ്പതാമത്തെ വയസ്സിൽ മാതാപിതാക്കന്മാരുടെ മരണാനന്തരം രാജ വസ്ത്രം മാറ്റി സന്യാസവസ്ത്രം ധരിച്ചു. മുടി അഞ്ചു പിടിയാൽ പറിച്ചു കളഞ്ഞു. ആഹാരം പോലും ത്യജിച്ച് സന്യാസിയായി അലഞ്ഞു. ഒന്നര വർഷം കഴിഞ്ഞ് വസ്ത്രം പോലും ത്യജിച്ചു. മനുഷ്യരുടെയും മൃഗങ്ങളു ടെയും ഉപദ്രവങ്ങൾ സഹിച്ച് പന്ത്രണ്ടു വർഷം ധ്യാനത്തിൽ കഴിഞ്ഞു. പതിമൂന്നാം വർഷത്തിൽ ജിനൻ ആയി, അതോടുകൂടി സന്യാസിത്വം പഠിപ്പി ക്കുന്ന സന്യാസാധിപനായി. കർമ്മത്തെക്കുറിച്ച് അൻപത്തിയഞ്ചു പ്രസം ഗങ്ങൾ പറഞ്ഞശേഷം വേദന അറിയാതെ മരിച്ചു.

*മതഗ്രന്ഥത്തിന്റെ പേര്* ആഗമങ്ങൾ അഥവാ സിദ്ധാന്തങ്ങൾ എന്നാണ്. പന്ത്രണ്ട് അംഗങ്ങൾ ഉണ്ട്. എങ്കിലും പന്ത്രണ്ടാമത്തേതു നഷ്ടപ്പെട്ടു. മഹാ വീരന്റെ മരണം കഴിഞ്ഞ് ഇരുന്നൂറു വർഷങ്ങൾക്കു ശേഷമാണ് ഇവ എഴു തപ്പെട്ടിരിക്കുന്നത്. മുപ്പത്തിഏഴാമത്തെ പുസ്തകം തന്നെ പറയുന്നത് 980

വർഷം മുമ്പ് മഹാവീരൻ മരിച്ചു എന്നാണ്. **സ്താനകവാസി** സെക്ട് അംഗീ കരിക്കുന്ന കാനോനിക ഗ്രന്ഥങ്ങൾ മുപ്പത്തിമൂന്നു മാത്രം. **സ്വേതംബര ന്മാർക്ക്** നാല്പത്തിയഞ്ച് പുസ്തകങ്ങൾ കാനോനികമാണ്. ആദ്യഗ്രന്ഥ ങ്ങൾ പ്രാകൃതഭാഷയിലെങ്കിലും പിന്നീട് സംസ്കൃതത്തിലെഴുതി. നാലു പുസ്തകങ്ങൾ മാത്രം "Sacred Books of the East" -ൽ തർജ്ജിമ ചെയ്തി ട്ടുണ്ട്. ജയിൻ വിശ്വാസികൾ പുസ്തകങ്ങളുടെ പേര് ഉരുവിടുന്നതല്ലാതെ വേദങ്ങൾ വായിക്കാറില്ല.

ത്രിരത്നങ്ങൾ (മൂന്നു രത്നങ്ങൾ, 3 Jewels) എന്ന പേരോടുകൂടി പഠി പ്പിക്കപ്പെടുന്നവ ശരിയായ വിജ്ഞാനം, ശരിയായ വിശ്വാസം, ശരിയായ പെരു മാറ്റം എന്നിവയാണ്. ഈ മൂന്നു രത്നങ്ങൾ വഴിയാണ് കൈവല്യം നേടേ ണ്ടത്. കർമ്മവും പുനർജന്മവും ഇവരുടെ വിശ്വാസ സംഗതികളിൽ പെടുന്നു.

**ഇവരുടെ വിശ്വാസപ്രകാരം** ദൈവം ഇല്ല. ഹിന്ദുമതത്തിന്റെ ബഹുദൈവ വിശ്വാസവും മഹാവീരൻ നിഷേധിച്ചു. ജയിൻ സന്യാസിമാർ ദൈവം മഴ പെയ്യിച്ചു എന്നു പറയാതെ മേഘം മഴയായി എന്നു പറയണം. മനുഷ്യന് സ്നേഹിതൻ മനുഷ്യൻ മാത്രം, ദൈവമല്ല. എന്നാൽ മനുഷ്യനു ദൈവം അത്യന്താപേക്ഷിതമാകയാൽ സാധാരണ ജൈനമതക്കാർ മഹാവീരനെ ദൈവതുല്യമായി ആരാധിക്കുന്നു.

ദൈവത്തിന്റെയും അവതാരങ്ങളുടെയും സ്ഥാനം മഹാവീരൻ നല്കി യത് ഇരുപത്തിനാല് തീർത്ഥങ്കരന്മാർക്ക് (കടത്തുവള്ളം ഊന്നുന്നവർ) ആണ്. അതിൽ അവസാനത്തെ തീർത്ഥങ്കരൻ മഹാവീരൻ തന്നെ. ഇവരെ ആദരിച്ചു പൂജകൾ നടത്താം. ഇവരുടെ നാമത്തിൽ അമ്പലങ്ങൾ പണിയാം. അവനവന്റെ കർമ്മഫലം അവനവൻ അനുഭവിക്കണം. ജീവൻവസ്തു (പുട്ഗാല) വിൽ നിന്നും കർമ്മത്തിൽ നിന്നും വിടുതൽ തരുന്നത് പരമ ധർമ്മം അഥവാ അഹിംസ.

**അഹിംസയാണ്** ജൈനമതത്തിന്റെ അത്യുന്നത സന്മാർഗപ്രമാണം. യാതൊരു ജീവിയും ചാകാതിരിക്കുവാൻ നിലം ഉഴുന്നതുപോലും വിലക്കി യിരിക്കുന്നു. ഇക്കാരണത്താൽ ജൈനമതക്കാരായ മാർവ്വാഡികൾ കച്ചവട ത്തിനും, തൊഴിലിനുമാണ് പ്രാധാന്യം കൊടുക്കുന്നത്. ബുദ്ധമതത്തിലെ അഹിംസയേക്കാൾ കർക്കശമാണ് ജൈനമതത്തിലേത്. വെള്ളം കുടിക്കു മ്പോൾ പ്രാണികൾ വായിൽ പോകാതിരിക്കാൻ തുണിയിൽ അരിച്ചു കുടി ക്കുന്നവരുണ്ട്. നടക്കുമ്പോൾ പ്രാണികളെ ചവിട്ടാതിരിക്കാൻ ചൂലു കൊണ്ട് നടക്കുന്നവരുണ്ട്. മാംസഭക്ഷണം ജയിൻ കഴിക്കുകയില്ല.

**സന്യാസിയുടെ അഞ്ചു കല്പനകൾ** ഒരു ഉഭയസമ്മതം പോലെ എല്ലാ ജൈനസന്യാസിയും വ്രതമായെടുക്കണം. 'ഞാൻ ഹിംസിക്കുകയില്ല, കള്ളം പറയുകയില്ല, മോഷ്ടിക്കുകയില്ല, ലൈംഗിക സുഖത്തിനു പോകുകയില്ല,

എല്ലാറ്റിനോടും നിസംഗത്വം പാലിക്കും.' ഇവയിലേറ്റവും വലിയത് ഒന്നാമത്തേതാണ്. സന്യാസി അതിരാവിലെ എഴുന്നേറ്റ് ഗുരുവിനോട് പാപം ഏറ്റു പറയണം. വസ്ത്രത്തിൽ വല്ല ജീവിയുമുണ്ടോ എന്ന് പരിശോധിക്കണം. അനന്തരം അമ്പലത്തിൽ പോകണം. പത്തു മണി മുതൽ ഭിക്ഷ യാചിക്കണം. വീട്ടുകാരുടെ ആവശ്യം കഴിഞ്ഞുള്ളത് മാത്രം വാങ്ങി ഭക്ഷിക്കണം. ഉച്ചയ്ക്കു ശേഷം വേദങ്ങൾ പഠിക്കണം. വൈകിട്ടു ഭക്ഷണമുണ്ടെങ്കിൽ സന്ധ്യയ്ക്കു മുമ്പു ഭക്ഷിക്കണം.

**രണ്ടു വിഭാഗക്കാർ** ജൈനമതത്തിലുണ്ട്. *സ്വേതംബരർക്കു* വെള്ള വസ്ത്രം ധരിക്കാം. *ദിഗംബരർ* ആകാശധാരികളാകയാൽ വസ്ത്രം ധരിക്കരുത്. എന്നാൽ ക്രമേണ ദിഗംബരരും വസ്ത്രം ധരിക്കാൻ തുടങ്ങി. 17-ാം നൂറ്റാണ്ടിലുണ്ടായ *സ്താനകവാസികൾ* സ്വേതംബരരുടെ ഒരു വിഭാഗമാണ്. അവർ വിഗ്രഹാരാധന വെറുക്കുന്നു. ജാതിവ്യത്യാസം തെറ്റെന്നു പഠിപ്പിക്കുന്നു എങ്കിലും ജാതിവ്യത്യാസമുണ്ട്.

ഇന്ന് രണ്ടു ദശലക്ഷം ജയിനന്മാരുണ്ട്. അവർ അധികവും മാർവാടികളായ ധനാഢ്യരാണ്.

### ചോദ്യങ്ങൾ

1 പാർസിമത സങ്കൽപങ്ങളെയും യഹൂദമതത്തെയും തമ്മിൽ താരതമ്യപ്പെടുത്തുക.

2 ജൈനമതത്തിലെ 'അഹിംസാ' പ്രാധാന്യത്തെ ക്രൈസ്തവ കാഴ്ചപ്പാടിൽ വിലയിരുത്തുക.

## പാഠം 5

# ബുദ്ധമതവും കൺഫ്യൂഷ്യസിന്റെ മതവും

❑ ബുദ്ധമതം ❑ ഗൗതമബുദ്ധൻ (ശാക്യമുനി) ❑ ബുദ്ധമതപഠിപ്പിക്കലുകൾ ❑ വേദഗ്രന്ഥങ്ങൾ ❑ മഹായാന-ഹീനയാനാ ❑ കൺഫ്യൂഷ്യസിന്റെ മതം ❑ സന്മാർഗ്ഗ പാഠങ്ങൾ ❑ ദൈവീകതയും ആരാധനയും

### 1. ബുദ്ധമതം

ജൈനമതത്തേക്കാൾ ആഗോളപ്രചാരം ലഭിച്ചത് ബുദ്ധമതത്തിനാണ്. ഇന്ത്യയിലുള്ളതിനേക്കാൾ അനേകം ഇരട്ടി ബുദ്ധമതക്കാർ വിദേശ രാജ്യങ്ങളിലുണ്ട്. ടിബറ്റിലും, മ്യാൻമാറിലും, ശ്രീലങ്കയിലും, തായ്‌ലാന്റിലും മറ്റും ഈ മതത്തിന് കൂടുതൽ പ്രചാരമുണ്ട്.

## A. ഗൗതമബുദ്ധൻ (ശാക്യമുനി) B. C. 560 - 480

ജനിച്ചത് ക്ഷത്രിയരായ ശാക്യവംശത്തിൽ തെക്കേ നേപ്പാളിലുള്ള കപില വസ്തു എന്ന പട്ടണത്തിലാണ്. രാജകീയ പ്രതാപത്തിലാണ് ഗൗതമൻ വളർത്തപ്പെട്ടത്. ഏകജാതനായ മകനു വേണ്ടി 16-ാം വയസ്സിലേക്ക് മകൻ കടക്കുമ്പോഴേക്ക് മൂന്നു കൊട്ടാരങ്ങൾ പിതാവ് പണിയിച്ചിരുന്നു. 19-ാം വയസ്സിൽ വിവാഹിതനായെങ്കിലും പത്തു വർഷത്തേയ്ക്കു സന്താനമുണ്ടാ യില്ല. 29-ാം വയസ്സിൽ ഒരു മകനുണ്ടായെങ്കിലും ഉറങ്ങുന്ന ഭാര്യയേയും മകനേയും ഉപേക്ഷിച്ച് കൊട്ടാരം വിട്ട് വനവാസത്തിനു പോയി. ഇതിനു കാരണം, താൻ കണ്ട നാലു കാഴ്ചകളാണ്. ഒരു വൃദ്ധ ഭിക്ഷു, ഒരു ദരിദ്ര യോഗി, ഒരു ശവം, ഒരു സന്യാസി. അടുത്ത ആറു വർഷം കഠിന തപസ്സു നടത്തി. 35-ാം വയസ്സിൽ ബോധിവൃക്ഷത്തണലിൽ തപസ്സിരിക്കുമ്പോൾ ബോധോദയമുണ്ടായി. നാലു നിത്യസത്യങ്ങൾ കണ്ടെത്തി.

1) ജീവിതം മുഴുവൻ കഷ്ടപ്പാടാണ് (ദുഃഖം).
2) കഷ്ടതയ്ക്കു കാരണം കാമമാണ്.
3) കാമം അടക്കിയാൽ കഷ്ടത തീരും.
4) അഷ്ടമാർഗ്ഗങ്ങൾ വഴി കാമമടക്കി നിർവ്വാണം പ്രാപിക്കാം.

ആ എട്ടു വഴികൾ:- ശരിയായ ദർശനം, ഉദ്ദേശ്യം, സംസാരം, പ്രവൃത്തി, ജീവിതമാർഗ്ഗം, പരിശ്രമം, മനസ്സ്, ധ്യാനം ഇവയാണ്.

ബോധോദയം (Enlightenment) ലഭിച്ചശേഷം 35-ാം വയസ്സു മുതൽ 80 വയസ്സുവരെ അദ്ദേഹം മതപ്രചരണം നടത്തി. ആദ്യം ബനാറീസിനടുത്ത് സാരനാഥിൽ പോയി നടത്തിയ പ്രഭാഷണങ്ങളാൽ നേരത്തെ അദ്ദേഹത്തെ വിട്ടുപോയ അഞ്ചു ശിഷ്യന്മാരെ തിരികെ ലഭിച്ചു. നമ്മുടെ കർത്താവിന്റെ ഉപമകളായ വിതയ്ക്കുന്നവന്റെ ഉപമ, മുടിയൻ പുത്രൻ, കടുകുമണി മുത ലായവ വ്യത്യസ്ത അർത്ഥത്തിൽ ബുദ്ധനുപയോഗിച്ചിരുന്നു. മരിക്കുമ്പോൾ 500 ശിഷ്യർ അടുത്തുണ്ടായിരുന്നു. 'സഹോദരങ്ങളെ, എല്ലാം നശ്വരമാണ്, താല്പര്യത്തോടെ നിങ്ങളുടെ രക്ഷയ്ക്കായി പ്രവർത്തിപ്പിൻ' എന്നായിരുന്നു അന്ത്യവചനം.

## B. ബുദ്ധമത പഠിപ്പിക്കലുകൾ

അദ്ദേഹത്തിന്റെ ശിഷ്യന്മാരെ മൂന്നു ശരണത്തിൽ കൊണ്ടുവന്നു.

*1. ബുദ്ധം ശരണം ഗശ്ചാമി:* ബുദ്ധനെ ആരാധിക്കുന്നത് ബുദ്ധൻ വില ക്കിയെങ്കിലും 'ഞാൻ ബുദ്ധനിൽ ശരണപ്പെടുന്നു' എന്ന് അവർ ഏറ്റുപറ യുന്നു. മുമ്പും ബുദ്ധന്മാർ ഉണ്ടായിരുന്നു. ഇനിയും ഉണ്ടാകും എന്ന് ബുദ്ധൻ പഠിപ്പിച്ചു. അനുയായികൾക്ക് ബുദ്ധൻ സംസാരസാഗരത്തിൽ നിന്നു കര കയറ്റുന്ന രക്ഷകനാണ്.

*2. ധർമ്മം ശരണം ഗഛാമി:* മുമ്പു പറഞ്ഞ നാലു സത്യങ്ങളാകുന്ന ധർമ്മത്തിൽ അനുയായികൾ അഭയം തേടുന്നു. അഹിംസ സുപ്രധാനമാണ്. വാഴപ്പോളകൾ പോലെയുള്ള പഞ്ചസ്കാണ്ഡങ്ങൾ അല്ലാതെ ആത്മാവില്ല. ഈ സ്കാണ്ഡങ്ങളിൽ നിന്നുള്ള വിമോചനമാണ് നിർവ്വാണം. സംസാര സാഗരത്തിൽ നിന്ന് വിമോചനം നേടിയ ബോധിസത്വന്മാർ നിർവ്വാണത്തിൽ പ്രവേശിക്കാതെ മറ്റുള്ളവരുടെ കഷ്ടതകൾ കുറയ്ക്കുവാൻ ഭൂമിയിൽ ശ്രമിക്കുന്നു.

*3. സംഘം ശരണം ഗഛാമി:* ശാക്യമുനി തന്നെ സ്ഥാപിച്ച ശിഷ്യവൃന്ദത്തിൽ (സംഘം) ശരണപ്പെടുന്നതാണ് 'സംഘം ശരണം ഗഛാമി.' ബുദ്ധമത സന്യാസിമാർക്ക് തല മുണ്ഡനം ചെയ്യേണ്ടതും, മഞ്ഞ വസ്ത്രം ധരിക്കേണ്ടതും, ഭിക്ഷാപാത്രം ഉണ്ടായിരിക്കേണ്ടതും അത്രേ. 20 വയസ്സായ രോഗരഹിത സ്വതന്ത്ര പുരുഷന്മാരെയാണ് സംഘത്തിൽ ചേർക്കുന്നത്. ചില വർഷങ്ങൾക്കു ശേഷം സ്ത്രീകൾക്കും സംഘമുണ്ടാക്കി.

*കർമ്മത്തിലും പുനർജന്മത്തിലും* ബുദ്ധമതം വിശ്വസിക്കുന്നു. അവനവൻ ചെയ്യുന്നത് അവനവൻ അനുഭവിക്കണമെന്നും, കാമം ഇല്ലാതാകുന്നതുവരെ വ്യക്തിത്വം (ആത്മാവ് അല്ല) പുനർജനനം പ്രാപിച്ചുകൊണ്ടിരിക്കും എന്നും പഠിപ്പിക്കുന്നു.

*നിർവ്വാണവും* നിഷേധാത്മകമാകാനാണ് സാദ്ധ്യതയെങ്കിലും സംസാരസാഗരത്തിൽ നിന്നുള്ള വിടുതൽ എന്ന നിലയിൽ സന്തോഷാനുഭവമായാണ് ഗണിക്കപ്പെടുന്നത്. ആത്മാവില്ലാതെ നിർവ്വാണം ആർക്ക് എന്നതിനു മറുപടിയില്ല. വിളക്ക് ഊതിക്കെടുത്തുന്നതു പോലെയാണ് നിർവ്വാണം.

### C. വേദഗ്രന്ഥങ്ങൾ

ഹിന്ദുമത ഗ്രന്ഥങ്ങളുടെ ആധികാരികത മഹാവീരനും ഗൗതമബുദ്ധനും നിഷേധിച്ചു. *ത്രിപിതാക*യാണ് പ്രധാന വേദം. ഇത് പാലി അക്ഷരമാലയിൽ എഴുതിയിരിക്കുന്നു. തേരവാദ (ഹീനയാന) ക്കാരുടെ കാനോനിക ഗ്രന്ഥമിതാണ്. ത്രിപിതാകയ്ക്കു പ്രധാനമായി മൂന്നു ഭാഗങ്ങളുണ്ട്. 1. സുത്ത. 2. വിനയ. 3. അഭിധർമ്മ.

### D. മഹായാന – ഹീനയാനാ

മഹായാന – ഹീനയാനാ എന്ന രണ്ട് ശാഖകളായി പിരിഞ്ഞിരിക്കുന്ന ബുദ്ധമതക്കാരെ റോമൻ കത്തോലിക്കാ പ്രൊട്ടസ്റ്റന്റു വിഭാഗങ്ങളോട് തുലനം ചെയ്യാം. ചൈനയിലും ജപ്പാനിലുമുള്ളത് മഹായാനക്കാരാണ് (Greater Vehicle). ബുദ്ധനെ ദൈവമായി ഉയർത്തിയിരിക്കുന്നു. ബുദ്ധന്റെ ശരീരം ദൈവീകരിക്കപ്പെട്ട ധർമ്മകായമാണ്. ഹീനയാന (തേരവാദം) തെക്കേ രാജ്യങ്ങളിലെ ബുദ്ധമതമാണ്, അതിൽ ബുദ്ധൻ ദൈവമല്ല. തായ്

ലാൻഡിലും, സിലോണിലും, മ്യാൻമാറിലും തേരവാദ ബുദ്ധിസമാണ്. മഹായാനവുമായി പ്രാദേശികത്വം ചേർന്നതാണ് ടിബറ്റിലെ ലാമാ മാർഗ്ഗം.

## 2. കൺഫ്യൂഷ്യസിന്റെ മതം

ചൈനയിൽ ഏറ്റവും ആദരിക്കപ്പെടുന്ന ഏറ്റം പുരാതന വ്യക്തി കൺഫ്യൂഷസാണ്. ജൈനന്റെയും ശാക്യ മുനിയുടെയും സമകാലീനനായിരുന്ന കൺഫ്യൂഷസും ആളത്വമുള്ള ദൈവവിശ്വാസത്തെ എതിർക്കുകയാണ് ചെയ്യുന്നത്. 1905 വരെ സിവിൽ സർവ്വീസിലേക്കുള്ള പരീക്ഷ പോലും കൺഫ്യൂഷസിന്റെ എഴുത്തുകളെക്കുറിച്ചായിരുന്നു. കൺഫ്യൂഷസിന്റെ ചരിത്ര പുസ്തകപ്രകാരം ചൈനയുടെ ചരിത്രം ആരംഭിക്കുന്ന ബി. സി. 2556 –ൽ പോലും സാമൂഹ്യനീതിയും, പൊതു നന്മയും, ഉത്തരവാദിത്വമുള്ള ഗവൺമെന്റും ഉണ്ടായിരുന്നു. മതാരാധനയും ഭരണചക്രവും കൈയോടു കൈകോർത്തു പോയിരുന്നു. ബി. സി. 500 നടുത്ത് കൺഫ്യൂഷ്യസാണ് ചൈനയ്ക്ക് ഒരു പൊതു മതമുണ്ടാക്കിയത്.

***കൺഫ്യൂഷ്യസ്*** (ബി. സി. 551–479) ജനിച്ചതും മരിച്ചതുമായ സ്ഥലം ചൈനക്കാർ വിശുദ്ധ ഭൂമിയായി കരുതുന്നു. ഷാൻറുംഗ് പ്രൊവിൻസിലായിരുന്നു ഈ സ്ഥലങ്ങൾ. 3–ാം വയസ്സിൽ പിതാവ് മരിച്ചതിനാൽ ചെറുപ്പം മുതൽ കഠിനാദ്ധ്വാനം ചെയ്ത് പന്ത്രണ്ട് അംഗങ്ങളുള്ള കുടുംബത്തെ വളർത്തി. 15–ാമത്തെ വയസ്സിൽ പഠനം ആരംഭിച്ചു. 19–ാം വയസ്സിൽ വിവാഹിതനായി. മാതാവു മരിച്ചപ്പോൾ കരഞ്ഞ മകനെ ശാസിച്ചതായല്ലാതെ മാതാവിനെക്കുറിച്ച് അധികം അറിവില്ല. 21–ാം വയസ്സു മുതൽ 51–ാം വയസ്സു വരെ ഒരു പേരെടുത്ത അദ്ധ്യാപകനായിരുന്നു കൺഫ്യൂഷസ്. അദ്ദേഹം തുടങ്ങിയ വിദ്യാലയത്തിൽ 3000 വിദ്യാർത്ഥികൾ വരെ ഉണ്ടായിരുന്നു. ദരിദ്ര വിദ്യാർത്ഥികളിൽ ഒരുവനെപ്പോലും ഫീസില്ലാത്തതിനാൽ പഠിപ്പിക്കാതിരുന്നിട്ടില്ല. എന്നാൽ നന്നായി പഠിക്കുവാൻ നിർബന്ധിച്ചു. ചരിത്രം, പദ്യം, സാഹിത്യം, പെരുമാറ്റം, ഭരണം, പ്രകൃതിശാസ്ത്രം, സംഗീതം മുതലായവ പഠിപ്പിച്ചു. നല്ല ജീവിതവും സാഹിത്യ – പ്രഭാഷണ – ഭരണ സാമർത്ഥ്യവുമുള്ളവരെ അദ്ദേഹം കൂടുതൽ അഭിനന്ദിച്ചിരുന്നു. 51–55 വയസ്സു വരെ നാടിന്റെ ഭരണസാരഥ്യം വഹിച്ചു. ചുമതലകൾ നിർവ്വഹിക്കുന്നതിൽ ഏവരെയും ജാഗരൂകരാക്കി. അയൽ രാജ്യത്തിന്റെ പ്രേരണയാൽ എതിർപ്പ് വന്നപ്പോൾ രാജിവച്ചു. 55–68 വയസ്സുവരെ സോക്രട്ടീസിനെപ്പോലെ സഞ്ചരിച്ച് മറ്റുള്ളവരെ പഠിപ്പിച്ച് മനുഷ്യ സ്വഭാവത്തെ നന്നാക്കാമെന്ന് കാണിച്ചു. നിരാശരാകുമായിരുന്ന ശിഷ്യരെ പ്രത്യാശയുള്ളവരാക്കി. ഒരു പരാശക്തിയാണ് തന്നെ അപകടങ്ങളിൽ നിന്നു വിടുവിച്ചതെന്ന് അദ്ദേഹം വിശ്വസിച്ചു. പ്രതിസന്ധികളിലും ശിഷ്യർ അദ്ദേഹത്തെ കൈവിട്ടില്ല. 68–72 വയസ്സിനിടയ്ക്ക് രചിച്ച കൃതികളാണ് *കൺഫ്യൂഷ്യൻ ക്ലാസ്സിക്സ്.* ചിലതു സമാഹാരങ്ങ

ളാണ്. "Spring and Autumn" സ്വന്ത കൃതിയാണ്. നിരാശനായി മരിച്ചെങ്കിലും ശിഷ്യർ മൂന്നു വർഷം ദുഃഖാചരണം നടത്തി. ഒരു ശിഷ്യൻ ആറു വർഷം കൺഫ്യൂഷസിനെ അടക്കിയിടത്തു ദുഃഖിച്ചു താമസിച്ചു. ചൈനീസ് ഭരണകർത്താക്കൾ വരെ അദ്ദേഹത്തെ ആരാധിച്ചുപോന്നു. ചൈനയുടെ തലവൻ, ചക്രവർത്തി, ചൈനീസ് റിപ്പബ്ലിക്കൻ പ്രസിഡന്റ് എന്നിങ്ങനെ പല പേരുകൾ അദ്ദേഹത്തിനു നൽകി. 'മറ്റുള്ളവർ പഠിപ്പിച്ചതു ഞാൻ തരുന്നതല്ലാതെ ഞാൻ നിയമജ്ഞനല്ല' എന്നിത്യാദി താഴ്മ വചനങ്ങൾ അദ്ദേഹം പറഞ്ഞിരുന്നു.

***വിശുദ്ധ വേദങ്ങൾ:*** മിക്ക മതസ്ഥാപകന്മാരും അധികം ഗ്രന്ഥങ്ങൾ രചിച്ചിട്ടില്ല. എന്നാൽ കൺഫ്യൂഷ്യസ് കൂട്ടിച്ചേർത്തതും രചിച്ചതുമായ പല ഗ്രന്ഥങ്ങളുണ്ട്.

ആദ്യത്തേത്; അഞ്ചോ ആറോ കാനോനിക ക്ലാസ്സിക്കുകളാണ്. ചരിത്രം, പദ്യം, മന്ത്രങ്ങൾ, പെരുമാറ്റങ്ങൾ, പ്രാദേശിക ചരിത്രം, പുണ്യങ്ങൾ.

രണ്ടാമത്തേത്; നാലു പുസ്തകങ്ങൾ. വലിയ പുണ്യങ്ങൾ, മദ്ധ്യമാർഗ്ഗം, കൺഫ്യൂഷ്യസിന്റെ മദ്ധ്യമാർഗ്ഗം, കൺഫ്യൂഷ്യസിന്റെ വാചകങ്ങൾ, വ്യാഖ്യാനങ്ങൾ.

ഈ ഒൻപതോ, പത്തോ ഗ്രന്ഥങ്ങൾ ദൈവ നിശ്വാസ്യമാണെന്നു പഠിപ്പിക്കലില്ല. എന്നാൽ ചൈനീസ് സ്വഭാവ രൂപീകരണത്തിന് അവയെപ്പോലെ സഹായിച്ച ഗ്രന്ഥങ്ങൾ വേറെ ഇല്ല.

## സന്മാർഗ്ഗ പാഠങ്ങൾ

'മറ്റുള്ളവർ നിങ്ങൾക്കു ചെയ്യരുത് എന്നു നിങ്ങൾ വിചാരിക്കുന്നത് അവരോടും ചെയ്യരുത്' എന്ന പ്രമാണമാണ് ഒറ്റ വാചകത്തിൽ അദ്ദേഹം പഠിപ്പിച്ച സന്മാർഗ്ഗപാഠം. ഈ രജതരേഖ ആറു പ്രാവശ്യം ചൈനീസ് വേദങ്ങളിലുണ്ട് (മത്താ. 7:12 നോക്കുക). ഈ പ്രമാണം അഞ്ചു ബന്ധങ്ങളിൽ പാലിക്കണം.

| | | |
|---|---|---|
| ഭരണകർത്താവ് | – | ഭരണീയർ |
| പിതാവ് | – | പുത്രൻ |
| ഭർത്താവ് | – | ഭാര്യ |
| മൂത്ത സഹോദരൻ | – | ഇളയ സഹോദരൻ |
| സ്നേഹിതൻ | – | സ്നേഹിതൻ |

ഈ അഞ്ചു ബന്ധങ്ങളിൽ ഭരണകർത്താവും ഭരണീയരും തമ്മിലുള്ള ബന്ധത്തെക്കുറിച്ചാണ് കൺഫ്യൂഷ്യസ് കൂടുതൽ പറഞ്ഞത്. ഉന്നത മനുഷ്യൻ എങ്ങനെ വേണമെന്ന് നൂറ്റിയഞ്ചു പ്രാവശ്യമുണ്ട്. ശരിയായ പെരു

മാറ്റം, ആത്മാർത്ഥത, വിശ്വസ്തത, പഠനശീലം, നീതി, ഔദാര്യം, ബഹുമാനം, സമചിത്തത, ശാന്തത, സത്യതാല്പര്യം മുതലായ ഗുണങ്ങളുണ്ടായിരിക്കണം. സ്ത്രീയെക്കുറിച്ച് ഒരിക്കൽ മാത്രം പറഞ്ഞിരിക്കുന്നത് ബഹുമാനത്തോടെയല്ല. മതകാര്യങ്ങളേക്കാൾ ഭരണകാര്യങ്ങളാണ് പഠിപ്പിച്ചതെങ്കിലും ഒരു ഉന്നത ശക്തിയാണ് സന്മാർഗ്ഗികതയുടെ പിറകിൽ എന്നു പഠിപ്പിച്ചു.

### ദൈവീകതയും ആരാധനയും

മനുഷ്യസ്വഭാവത്തെ നല്ലതാക്കിയിരിക്കുന്നതു ദൈവമാണ്. മനുഷ്യൻ നല്ലതായാണു ജനിക്കുന്നത്. ദൈവത്തെ വലിയ ഭരണകർത്താവും, സ്വർഗ്ഗം, വിധി എന്നീ മൂന്നു പേരുകളാൽ വീക്ഷിച്ചിരിക്കുന്നു. അനേക ദേവന്മാരെ കൺഫ്യൂഷ്യൻ മതക്കാർ ആരാധിക്കുന്നുണ്ട്. സ്വർഗ്ഗം, ഭൂമി, സൂര്യൻ, ചന്ദ്രൻ, ക്വാംഗുറ്റി എന്ന ചീന ചക്രവർത്തി, സ്വർഗ്ഗം മുതലായവയെ ആരാധിക്കുന്ന അമ്പലങ്ങൾ ചൈനയിലുണ്ട്.

പ്രത്യേക പൗരോഹിത്യ വർഗ്ഗമില്ലെങ്കിലും ഗവൺമെന്റുദ്യോഗസ്ഥന്മാർ പുരോഹിത ജോലി ചെയ്യുന്നു. മരിച്ചുപോയ പൂർവ്വികരെ ആരാധിക്കുന്നുണ്ട്. മാതാപിതാക്കന്മാരെ ബഹുമാനിക്കുന്നതിന്റെ തുടർച്ചയാണ് ഇത്. മരണാനന്തരം സ്വർഗ്ഗമോ നരകമോ ഉണ്ടെന്നു പഠിപ്പിക്കുന്നില്ല.

കൺഫ്യൂഷ്യനിസം ഒരു മതമാണോ നീതിസാരമാണോ എന്നു തർക്കമുണ്ട്. മതത്തിന്റെ പല ലക്ഷണങ്ങളും അതിനില്ല. മത താല്പര്യം ചൈനാക്കാർക്കുണ്ടു താനും. ഇപ്പോൾ ക്രിസ്തുമതത്തിന്റെ വളർച്ച ചൈനയിൽ ആരംഭിച്ചിട്ടുണ്ട്.

### ചോദ്യങ്ങൾ

1 'മോക്ഷ'സങ്കല്പവും 'നിർവ്വാണ സങ്കല്പവും തമ്മിൽ താരതമ്യപ്പെടുത്തുക?

2 ബുദ്ധമത പഠിപ്പിക്കലുകൾ യേശുക്രിസ്തുവിന് പരിചിതമായിരുന്നുവെന്ന് ആരെങ്കിലും പറഞ്ഞാൽ അതിനോട് നിങ്ങൾ എങ്ങനെ പ്രതികരിക്കും.

3 ജൈനമതവും ബുദ്ധമതവും തമ്മിൽ താരതമ്യപ്പെടുത്തുക.

4. കൺഫ്യൂഷ്യസിന്റെ ജീവിതവും പഠിപ്പിക്കലും വിവരിക്കുക.

5. കൺഫ്യൂഷ്യസിന്റെ മതത്തെ ക്രിസ്തീയ തത്വാനുസരണം വിലയിരുത്തുക.

**പുസ്തകങ്ങൾ (കഴിഞ്ഞ മൂന്നു പാഠങ്ങളിലേക്ക്)**

1. Hume, R. E., *The World of Living Religions*:, NY., 1959.
2. Jai Singh Herbert, *My Neighbours,* CIRS, 1969.
3. Dalu K. S., *The Message of Zarathushtra*, New Book Co. Bombay, 1959.
5. Humphreys Christmas, *Budhism*, Penguin, London, 1955.

### പാഠം 6

# മറ്റു മതങ്ങളെക്കുറിച്ച് ഒരു വിലയിരുത്തൽ

❑ സമ്പൂർണ്ണ ക്രിസ്തുമതം ❑ വൈരുദ്ധ്യാധിഷ്ഠിതമാണ് ക്രിസ്തുമതം ❑ സ്നേഹാധിഷ്ഠിതമാണ് ക്രിസ്തീയ ദൈവശാസ്ത്രം ❑ ക്രിസ്തുമതം മിഷനറി മതമാണ് ❑ ഏകത്വമല്ല, സമത്വമാണ് പൂർണ്ണസത്യം ❑ എല്ലാ മതങ്ങളും സത്യന്വേഷണമാകയാൽ ആദരണീയം ❑ പാപത്തെ യഥാർത്ഥമായി കാണണം ❑ സ്വർഗ്ഗം ഏവർക്കും വേണ്ടി

ലോകമതങ്ങൾ രണ്ടു തരമുണ്ട്. അവ മനുഷ്യന്റെ രണ്ടാവശ്യങ്ങളെ മുൻനിർത്തി ഏതെങ്കിലുമൊന്നിനു മുൻതൂക്കം കൊടുക്കുന്നവയാണ്.

| **(1) ദൈവീകരണ മതങ്ങൾ** | **2. മാനുഷീകരണ മതങ്ങൾ** |
|---|---|
| ഉദാ: ഹിന്ദുമതം | ഉദാ: ഇസ്ലാം, ബുദ്ധമതം etc. |
| ദൈവവും മനുഷ്യനും ഒന്ന്. | ദൈവം മനുഷ്യനല്ല. |
| മിസ്റ്റിക്ക് പ്രാധാന്യം. | പ്രവചന പ്രാധാന്യം. |
| ബ്രഹ്മം സത്യം, ജഗത് മിഥ്യാ. | ജഗത് സത്യം. |
| എല്ലാ മതങ്ങളിലും ദൈവചിന്ത അന്തിമമായി ബ്രഹ്മം മാത്രം. | സെക്കുലർ മതിയാകുന്നു. പരസ്പരത ഇന്നും എന്നും വേണം. |

### A. സമ്പൂർണ്ണ ക്രിസ്തുമതം

ക്രിസ്തുമതം അതിന്റെ പൂർണ്ണതയിൽ ദൈവത്തിന്റെ മാനുഷീകരണം മൂലമുള്ള മനുഷ്യന്റെ മാനുഷീകരണവും, ദൈവീകരണവുമാകുന്നു. യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായ ഏക ആളത്വമാണെന്നതിന്റെ അർത്ഥം മാനുഷീകരണവും, ദൈവീകരണവും രണ്ടല്ല, ഒന്നാണെന്നത്രേ. ത്രിയേകദൈവം ഒരേ സമയത്ത് ഒന്നും മൂന്നുമാണെന്ന ആത്യന്തിക

സത്യത്തിന്റെ അർത്ഥം മാനവരാശിക്കും സ്നേഹാധിഷ്ഠിത സമൂഹമായാൽ പോരാ പിന്നെയോ കുടുംബത്തിനതീതമായ ദൈവകുടുംബമായ ത്രിത്വ ത്തെപ്പോലെയാകാം എന്നതാണ്. അന്തിമലാക്ക് അദ്വൈതത്തിൽ ലയിക്ക യല്ല ദൈവരാജ്യത്തിന്റെ പൂർണ്ണതയിലെത്തുകയാണ് ക്രിസ്തുമതം ലക്ഷ്യ മാക്കുന്നത്.

## B. വൈരുദ്ധ്യാധിഷ്ഠിതമാണ് ക്രിസ്തുമതം

താത്വിക ഹിന്ദുമതത്തിനെതിരായ പോപ്പുലർ ഹിന്ദുമതവും, കേവലാ ദ്വൈതത്തിനെതിരായ വിശിഷ്ഠാദ്വൈതവും ഒരുമിച്ചു കൊണ്ടുപോകുന്ന താണ് വൈരുദ്ധ്യാധിഷ്ഠിതമായ സമ്പൂർണ്ണ ക്രിസ്തുമതം. തത്വജ്ഞാന ത്തിന്റെ യുക്തിയും മതത്തിന്റെ അനുഭവജ്ഞാനവും ക്രിസ്തീയ ദൈവ ശാസ്ത്രം ഉൾക്കൊള്ളുന്നെങ്കിലും യുക്തിയിൽ ദൈവത്തെ ഒതുക്കാമെന്നു പഠിപ്പിക്കുന്നില്ല. ജനനമില്ലാത്തവൻ ജനിച്ചു, മരണമില്ലാത്തവൻ മരിച്ചു, ദൈവം മനുഷ്യനായി എന്നെല്ലാം ക്രിസ്തുമതം പഠിപ്പിക്കുന്നത് മനുഷ്യാവ താരരഹസ്യം വൈരുദ്ധ്യാധിഷ്ഠിതമാണെന്നു സമ്മതിച്ചുകൊണ്ടാണെ ങ്കിലും അതിനാൽ ബലഹീനമാണെന്ന ക്ഷമാപണത്തോടെയല്ല. യുക്തി ദൈവത്തേക്കാൾ വലുതാണെങ്കിൽ യുക്തിയാണ് ദൈവം. അതിനാൽ ത്രിയേകദൈവമാകുന്ന പരമസത്യം രഹസ്യാത്മകമായിരിക്കണം, വൈരുദ്ധ്യം ഒഴിച്ചുകൂടാത്തതുമായിരിക്കണം. യുക്തി തന്നെ ആവശ്യപ്പെ ടുന്ന യുക്തിക്കതീതമായ ദൈവീകസത്യമത്രേ അത്.

## C. സ്നേഹാധിഷ്ഠിതമാണ് ക്രിസ്തീയ ദൈവശാസ്ത്രം

a) എന്തുകൊണ്ട് ദൈവം ലോകത്തെ സൃഷ്ടിച്ചു?

സ്നേഹമായ ദൈവത്തിന്റെ ധന്യതയുടെ കവിഞ്ഞൊഴുക്കിനാൽ.

b) എന്തുകൊണ്ട് മനുഷ്യാവതാരം എടുത്തു?

നിത്യനും സ്നേഹവാനുമായ ദൈവത്തിന് തന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മക്കൾ നശിക്കുന്നതിഷ്ടമില്ലായ്കയാൽ അവർക്കു വേണ്ടി സ്വയത്യാഗം ചെയ്ത് രക്ഷാമാർഗ്ഗം വെട്ടിത്തുറക്കുവാൻ.

c) എന്തുകൊണ്ട് പരിശുദ്ധാത്മാവിനെ അയയ്ക്കുകയും സഭയെ സ്ഥാപിക്കുകയും ചെയ്തു?

പരിശുദ്ധാത്മഫലമായ സ്നേഹം, സഭാജീവിതം മുഖേന ലോക ത്തിൽ പ്രദർശിപ്പിച്ച് ലോകത്തെ രക്ഷിപ്പാൻ.

d) എന്തുകൊണ്ടു മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു?

മരിച്ചാലും സ്നേഹം ഉതിർന്നുപോകാത്തതിനാൽ അനന്തസ്നേ

ഹവലയത്തിൽ സകല മരിച്ചവരെയും ആകർഷിച്ച് അവരെ അനുതാപത്തിൽ നടത്തുവാൻ.

e) എന്തുകൊണ്ട് ദൈവം ത്രിത്വമായിരിക്കുന്നു?

വെറും ഏകത്വത്തിൽ സ്നേഹം അസാദ്ധ്യമാണ്. ത്രിത്വത്തിൽ സാദ്ധ്യമെങ്കിലും അപൂർണ്ണമാണ്. ത്രിത്വത്തിൽ സാദ്ധ്യവും പൂർണ്ണവുമാകയാൽ, ഈ ത്രിത്വത്തെ, ആത്മാവിലും, സത്യത്തിലും ആരാധിച്ചാൽ ആരാധകരും സ്നേഹസ്വരൂപികളായിത്തീരും.

## D. ക്രിസ്തുമതം മിഷനറി മതമാണ്

ആദ്യം ചൂണ്ടിക്കാണിച്ച മിസ്റ്റിക്ക് മതങ്ങൾ അതിന്റെ സത്തയിൽ മിഷനറി മതങ്ങളല്ലാത്തത് എല്ലാ മതങ്ങളും ദൈവീകരണ പാതകളാണെന്നും ഓരോരുത്തരും തനിയെ ദൈവീകരിക്കപ്പെടണമെന്നുമുള്ള അരസത്യം മാത്രം വിശ്വസിക്കുന്നതിനാലാണ്. മിസ്റ്റിസിസവും, പ്രവാചകത്വവും ഒരുമിച്ചു കൊണ്ടുപോകുന്ന ക്രിസ്തുമതത്തിന് വ്യക്തികളുടെ സ്വയമായ ദൈവീകരണത്തിൽ തൃപ്തിയാകാൻ സാധ്യമല്ല. 'കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവന് കാണപ്പെടാവതല്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ എങ്ങനെ കഴിയും.' അതിനാൽ സ്വർഗ്ഗത്തിൽ ഏകനായിട്ട് ഓരോരുത്തരും കടക്കയെല്ല. 'നിന്റെ സഹോദരൻ നിന്നോടുകൂടെയില്ലെങ്കിൽ നീ എന്റെ മുഖം കാണുകയില്ല' എന്ന് യൗസേഫ് രൂബേൻ പ്രഭൃതികളോടു പറഞ്ഞതുപോലെ ദൈവം ഓരോരുത്തനോടും പറയും. 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണം' എന്ന രണ്ടാം കല്പന 'ദൈവത്തെ പൂർണ്ണമായി സ്നേഹിക്കണം' എന്ന ഒന്നാം കല്പനയ്ക്കു സമമാണെന്നു ക്രിസ്തു കല്പിച്ചതിന്റെ സാരം അഗാധമാണ്. സ്നേഹത്തിനു സ്വാർത്ഥതയില്ല, സ്നേഹം പങ്കിടുന്നതിൽ ആനന്ദം കണ്ടെത്താവുന്നതാണ്. മാതാപിതാക്കന്മാർ മക്കൾക്കു സ്വത്തു പങ്കിടുംപോലെ ഒരു സത്യഭക്തൻ സുവിശേഷം പങ്കിടും. മിഷൻ എന്നാൽ സ്നേഹത്തിന്റെ പുറപ്പാട് എന്നാണർത്ഥം. എന്റെ സഹോദരനെ ദൈവീകരിക്കാതെ എനിക്ക് ദൈവീകരണമില്ലാത്തതിനാലാണ് മിഷൻ അത്യന്താപേക്ഷിതമായിരിക്കുന്നത്. ത്രിത്വസ്നേഹം മനുഷ്യാവതാരമായി പുറപ്പെട്ട് ലോകത്തിലും പാതാളത്തിലും എത്തി. മനുഷ്യാവതാര സ്നേഹം സഭയായി പുറപ്പെട്ട് ലോകമൊക്കെയിലും എത്തുന്നതാണു മിഷൻ. അതുകൂടാതെ സഭയ്ക്ക് ജീവനോ, വളർച്ചയോ ചൈതന്യമോ ഇല്ല.

## E. ഏകത്വമല്ല, സമത്വമാണ് പൂർണ്ണ സത്യം

പരബ്രഹ്മനിൽ എല്ലാം ലയിച്ചുകഴിഞ്ഞാൽ പിന്നെ ഏകത്വമേയുള്ളു, സ്നേഹവും സമത്വവും ഇല്ല. ക്രിസ്തീയ വിശ്വാസപ്രകാരം അന്തിമലാക്ക് വിവിധത്വത്തിൽ ഏകത്വവും, ഏകത്വത്തിൽ വിവിധത്വവും, രണ്ടിലും സമ

ത്വവുമാണ്. ഒരു കുടുംബത്തിൽ പിതാവും മാതാവും കുട്ടിയും മൂന്നാണെങ്കിലും സുഖവും ദുഃഖവും സമമായി പങ്കിടുന്നു. ഇവിടെ ആരാണ് വലിയവൻ എന്ന ചോദ്യമുദിക്കുന്നില്ല. മൂന്നും ഒരു പോലെ വലിയവരാണ്, ഒഴിച്ചുകൂടാത്തവരാണ്. സ്നേഹവലയത്തിൽ ഒന്നാണ്. യഥാർത്ഥ സർവ്വോദയം ആശയപരമായെങ്കിലും ക്രിസ്തുമതം ത്രിത്വാടിസ്ഥാനത്തിൽ പഠിപ്പിക്കുന്നു. ഇതു സഭാജീവിതത്തിൽക്കൂടി കൊണ്ടുവരാമെങ്കിൽ സഭ അതിലേക്ക് ലോകത്തെ നിഷ്പ്രയാസം ആകർഷിക്കും. ഇന്നു സഭയിൽ നിലനില്ക്കുന്ന ജാതിവ്യത്യാസം, ഉച്ചനീചത്വം, സാമ്പത്തിക അസമത്വം, രാഷ്ട്രീയ ചൂഷണം, മുതലാളി – തൊഴിലാളി സംഘട്ടനങ്ങൾ, വർഗ്ഗീയത, സ്വാർത്ഥത മുതലായവ ക്രിസ്തീയ ദൈവശാസ്ത്രത്തിനു ഘടകവിരുദ്ധവും ലജ്ജാകരവും ആണ്. പരിഹാരമാർഗ്ഗം വി. ത്രിത്വമാതൃകയാണ്.

## F. എല്ലാ മതങ്ങളും സത്യാന്വേഷണമാകയാൽ ആദരണീയം

19–ാം നൂറ്റാണ്ടിലെ ക്രിസ്തീയ മിഷനറിമാർ മറ്റു മതങ്ങളെ അന്ധകാരമായും, ക്രിസ്തുമതത്തെ മാത്രം വെളിച്ചമായും കണ്ടത് ശരിയല്ല. 'അവൻ ലോകത്തിലുണ്ടായിരുന്നു, ലോകമോ അവനെ അറിഞ്ഞില്ല' എന്ന് വചനമായ ദൈവത്തെക്കുറിച്ചു പറഞ്ഞത് അർത്ഥഗർഭമാണ്. എല്ലാ മതത്തിലും, മതരാഹിത്യത്തിലും നന്മയുണ്ട്, ആ നന്മ വചനമാകുന്ന ദൈവത്തിൽ നിന്നു തന്നെ. ആ വചനമാണ് മനുഷ്യാവതാരം ചെയ്ത ക്രിസ്തു. അതിനാൽ

'അസതോ മാ സത്ഗമയഃ
തമസോ മാ ജ്യോതിർഗമയഃ
മൃത്യോ മാ അമൃതംഗമയഃ.'

(ബ്രിഹദ: ഉപ: 13.28) എന്ന മതാന്വേഷണം വഴിയും സത്യവും ജീവനുമായ യേശുക്രിസ്തുവിനു വേണ്ടിയാണെന്ന് സവിനയം കാണിക്കേണ്ടതിനു പകരം അന്വേഷകരെയും, അവരുടെ മതങ്ങളെയും കുറ്റം പറയുന്നത് ഒരു വിധത്തിലും നീതീകരിക്കാവുന്നതല്ല. യേശുക്രിസ്തുവിനെ ക്രിസ്ത്യാനികളുടെ കുത്തകയാക്കാതെ ലോകരക്ഷിതാവായി ഉയർത്തിക്കാണിക്കണം.

## G. പാപത്തെ യഥാർത്ഥമായി കാണണം

മനുഷ്യൻ ജനിക്കുന്നത് പാവക്കുട്ടിയായായാണെന്ന അഗസ്തീനോസിന്റെ പഠിപ്പിക്കലും പാപം ആന്തരിക അവിദ്യയും ബാഹ്യ മായയും മാത്രം ആണെന്ന കേവലാദ്വൈത പഠിപ്പിക്കലും തിരുത്തപ്പെടേണ്ടതാണ്. പാപം മായയല്ല, യാഥാർത്ഥ്യമാണ്. എന്നാൽ പാപിയിലും ദൈവസാദൃശ്യം വികലമായെങ്കിലും ഉണ്ട്. ദൈവം പാപത്തെ വെറുക്കുന്നെങ്കിലും പാപിയെ സ്നേഹിക്കുന്നു. പാപത്തിനു വ്യക്തിപരമായ കർമ്മകിരണം മാത്രം അല്ല സാമൂഹ്യമായ ഒരു വശവുമുണ്ട്. ഇത് ബ്രഹ്മസമാജ സ്ഥാപകന്മാർ സമ്മതി

ച്ചിട്ടുമുണ്ട്. ഒരു മനുഷ്യൻ വിതയ്ക്കുന്നത് മറ്റൊരുവൻ കൊയ്യുന്നു. എന്റെ പാപശിക്ഷ ഞാൻ മാത്രമല്ല മറ്റുള്ളവരും അനുഭവിക്കുന്നു. എന്റെ മാതാപിതാക്കന്മാരുടെ കടം ഞാൻ വീട്ടുന്നു. ഒരുവന്റെ രക്തദാനത്താൽ വേറൊരുവൻ ജീവിക്കുന്നു. യേശുക്രിസ്തുവിന്റെ ക്രൂശുമരണവും ഉയിർപ്പും (Vicarious death and resurrection) മാനവരാശിക്കു മുഴുവൻ രക്ഷാസാദ്ധ്യത ഉളവാക്കാൻ തക്ക കൃപാ സമൃദ്ധിയാണ്. അവന്റെ അടിപ്പിണരുകളാൽ നാം സൗഖ്യം പ്രാപിക്കുന്നു. പാപം നിസ്സാരമല്ല. ദൈവം തന്നെ പരിഹാരമുണ്ടാക്കേണ്ട വലിയ കുരുക്കാണ്. യേശുക്രിസ്തുവിൽ ഏവർക്കും രക്ഷയുണ്ട്. അവനവനിസമായി കാമത്തേയും, കർമ്മത്തേയും, കർമ്മഫലത്തേയും, പുനർജന്മത്തേയും, കാണുന്ന പ്രവണതയ്ക്ക് യേശുക്രിസ്തു പരിഹാരമുണ്ടാക്കിയിരിക്കുന്നു.

### H. സ്വർഗ്ഗം ഏവർക്കും വേണ്ടി

നിത്യ നരകത്തിന്റെ ഉപദേശം ചില വേദഭാഗങ്ങൾ വച്ചു തെളിയിക്കാമെങ്കിലും ക്രിസ്തീയ പ്രത്യാശ 'സ്വർല്ലോകരുടെയും, ഭൂലോകരുടെയും, അധോലോകരുടെയും, മുഴങ്കാൽ ഒക്കെയും ക്രിസ്തുവിന് വണങ്ങണമെന്നാണ് (ഫിലി. 2:10). 'ആരും നശിച്ചുപോകാതെ എല്ലാവരും നിത്യജീവൻ പ്രാപിക്കണം' എന്നാഗ്രഹിച്ചാണ് കർത്താവ് പാതാളത്തിൽ പോയി അനുസരണം കെട്ടവരായി തടവിലുള്ള ആത്മാക്കളോടും സുവിശേഷം പ്രസംഗിച്ചത് (1 പത്രോസ് 3:19; 4:6). ക്രിസ്തേതരർ എല്ലാം നരകത്തിൽ പോകുമെന്ന് ക്രിസ്തുമതം പഠിപ്പിക്കുന്നില്ല. ഇന്നു വിശ്വസിക്കാത്തവർക്ക് മരണാനന്തരം വിശ്വാസസാദ്ധ്യതയുണ്ട്. സഭ സുവിശേഷമറിയിക്കാത്തതിന്റെ ശിക്ഷ സഭയ്ക്കാണ്, ലോകത്തിനല്ല (യ്ഹസ്ക്കേൃൽ 3:18). പല വഴികളിൽക്കൂടി വരുന്നവർ അന്തിമമായ ഏക വഴിയാകുന്ന യേശുക്രിസ്തുവിൽ കൂടി സ്വർഗ്ഗത്തിൽ പ്രവേശിക്കും. അതിനാൽ സമയത്തിനു മുമ്പ് ആരേയും വിധിക്കരുത്. വിധി എല്ലാം പുത്രനെ ഭരമേല്പിച്ചിരിക്കുന്നു. 'അവൻ എല്ലാം നന്നായി ചെയ്തു' (മർക്കോ. 7:37). 'ആത്മാവും, മണവാട്ടിയും പറയുന്നു, വരിക. ഇത് കേൾക്കുന്നവനും പറയട്ടെ, വരിക' (വെളി. 22:17).

### ചോദ്യങ്ങൾ

1. മറ്റ് മതങ്ങളെക്കുറിച്ച് പഠിക്കുന്നത് എന്തിന്? വിവരിക്കുക.
2. 'ഏതു മതത്തിലിരുന്നാലും മനുഷ്യജാതി നന്നാകേണം എന്നേയുള്ളു' (ശ്രീനാരായണഗുരു). എല്ലാ മതങ്ങളും ഒരുപോലെ മനുഷ്യജാതിയെ നന്നാക്കുമോ?
3. മറ്റു മതങ്ങളേക്കാൾ ക്രിസ്തുമതത്തിന് മേന്മയുണ്ടോ? ഉണ്ടെങ്കിൽ ഏവ? കുറവുകൾ എവിടെ?

**പഠനത്തിന്**

1) R. Panicker, *The Unknown Christ of Hinduism*, London, 1964,

2) Jones Stanly E., *Chirst of the Indian Road*, London, 1925.

# യൂണിറ്റ് 3

# ക്രൈസ്തവ ധാർമ്മികത വേദ വെളിച്ചത്തിൽ

## പാഠം 1

## ക്രിസ്തീയ ധർമ്മശാസ്ത്രത്തിന് ഒരാമുഖം

ധർമ്മശാസ്ത്രം, നീതിശാസ്ത്രം, സദാചാരസംഹിത, സാന്മാർഗ്ഗിക സിദ്ധാന്തം, Moral Theology, Christian Ethics എന്നീ പല പേരുകളാൽ ഈ വിഷയം അറിയപ്പെടുന്നു. ഹിന്ദുമതത്തിന് ഹിന്ദുധർമ്മം എന്ന പേരു തന്നെ പറയാറുണ്ട്. അതുപോലെ ഓരോ മതത്തിന്റെ ദൈവശാസ്ത്രവും ധർമ്മശാസ്ത്രവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വി. പൗലോസ് ശ്ലീഹായുടെ മിക്ക ലേഖനങ്ങളുടെയും ആദ്യഭാഗം ദൈവശാസ്ത്രവും, രണ്ടാം ഭാഗം അതിൽ നിന്നുദിക്കുന്ന സന്മാർഗ്ഗശാസ്ത്രവും ആണ്.

സോക്രട്ടീസാണ് ആദ്യമായി താത്വിക ധർമ്മശാസ്ത്രം പഠിപ്പിച്ച പ്രധാന വ്യക്തി. അദ്ദേഹത്തിന്റെ ശിഷ്യനായ അരിസ്റ്റോട്ടിൽ (ബി. സി. 384–322) എഴുതിയതും മകൻ നികൊമാക്കസ് പുറത്തിറക്കിയതുമാണ്, "Nicomachean Ethics." ഇതനുസരിച്ച് ഏവർക്കും സന്തോഷം നൽകുന്നത് നല്ലതും, വേദന നൽകുന്നത് ചീത്തയുമാണ്. അദ്ദേഹത്തിന്റെ നോട്ടത്തിൽ തീവ്ര വാദികളാകാതെ മദ്ധ്യസ്ഥിതമായ (Ethics of the mean or middle position) ഒരു നിലപാടാണ് സ്വീകരിക്കേണ്ടത്. പ്ലേറ്റോയുടെ (ബി. സി. 427–343) റിപ്പബ്ലിക്ക് അനുസരിച്ച് തത്വചിന്തകന്മാർക്ക് മാത്രമേ നന്മതിന്മയെ വിവേചിപ്പാനും നീതിയോടു കൂടി ശരിക്കു ഭരിക്കുവാനും കഴിയുകയുള്ളു. അരിസ്റ്റോട്ടിലിന്റെ തത്വസംഹിത ഉപയോഗിച്ച് തോമസ് അക്വിനാസ് പഠിപ്പിച്ച നീതിശാസ്ത്രമാണ് അക്വിനാസിന്റെ ധർമ്മശാസ്ത്രം (Secunda Secundae) അത് അദ്ദേഹത്തിന്റെ "Summa Theologica" എന്ന കൃതിയുടെ രണ്ടാം വാല്യത്തിൽ രണ്ടാം ഭാഗത്തു കാണാം. അതുപോലെ ദൈവവചനത്തെ അടിസ്ഥാനമാക്കിയുള്ളതാണ് കാൾബാർത്തിന്റെ ധർമ്മശാസ്ത്രം. അത് അദ്ദേഹത്തിന്റെ ചർച്ച് ഡോഗ്മാറ്റിക്സിന്റെ രണ്ടാം വാല്യം രണ്ടാം ഭാഗത്തു കാണാം.

എത്തിക്സ് എന്ന വാക്ക് ഗ്രീക്കുഭാഷയിൽ Ta ethica എന്ന മൂലത്തിൽ നിന്നുള്ളതാണ്. Ethos എന്ന വാക്കിന് സ്വഭാവം, പരിചയം, പെരുമാറ്റരീതി മുതലായ അർത്ഥങ്ങളാണുള്ളത്. അവരവരുടെ മനസ്സും, തീരുമാനത്തോടും, അറിവോടും ചെയ്യുന്ന കാര്യങ്ങൾ എത്തിക്സിൽ വിഷയീഭവിക്കുകയില്ല.

ഉദാഹരണമായി ഒരു വ്യക്തി തന്റെ നരച്ച മുടി കറുപ്പിക്കുന്നത് ശരിയോ തെറ്റോ എന്ന ചോദ്യത്തിൽ വരുമെങ്കിലും വാർദ്ധക്യത്തിലെ നരച്ചമുടി ആരുടെയും കുറ്റമായി എടുക്കാവുന്നതല്ല. ഈ എഴുത്തുകാരൻ ഇന്ന സ്ഥല ത്തുണ്ടോ എന്നൊരാൾ ഫോൺ വിളിച്ചു ചോദിച്ചാൽ ഉണ്ടെന്നറിഞ്ഞിട്ടും ഇല്ല എന്നു പറയുന്നത് തെറ്റാണ്. എന്നാൽ ഞാൻ വന്ന കാര്യം അറിയാതെ പരമാർത്ഥ ഹൃദയത്തിനനുസരിച്ച് ഇതുവരെ വന്നില്ല എന്നു പറയുന്നത് തെറ്റാകയില്ല. സംശയമുണ്ടെങ്കിൽ 'ഞാൻ ഒന്നു തിരക്കട്ടെ ദയവായി ഫോൺ താഴെവയ്ക്കാതെയിരിക്കൂ' എന്നു മറുപടി കൊടുക്കുകയും തിരക്കിയശേഷം വാസ്തവം പറയുകയും ചെയ്യുന്നത് എത്തിക്സിന് ചേർന്നതാണ്.

എത്തിക്സും മോറൽ തിയോളജിയും ഒരേ അർത്ഥത്തിൽ ഉപയോഗി ക്കുന്നു എങ്കിലും അല്പ വ്യത്യാസമുണ്ട്. സാമൂഹ്യ തിന്മകളെക്കുറിച്ചുള്ള പഠനം കൂടുതലായി എത്തിക്സിൽ ഉള്ളപ്പോൾ വ്യക്തിജീവിതത്തിന്റെ പവി ത്രീകരണ മാർഗ്ഗങ്ങളാണ് മോറൽ തിയോളജിയിലുള്ളത്. സോഷ്യൽ എത്തിക്സ് എന്നു പറയുന്നതുപോലെ സോഷ്യൽ മോറൽ തിയോളജി എന്നു പറയാറില്ല. പ്രോട്ടസ്റ്റന്റ് സെമിനാരികൾ ക്രിസ്ത്യൻ എത്തിക്സ് എന്നു പറയുമ്പോൾ റോമൻ കത്തോലിക്കരുടെ സെമിനാരികൾ മോറൽ തിയോളജി എന്നാണു പറയുന്നത്. എന്നാൽ ഈ നൂറ്റാണ്ടുകളിൽ സാമൂഹ്യ പ്രശ്നങ്ങൾ എല്ലാ സെമിനാരികളിലും കൈകാര്യം ചെയ്യേണ്ടത് അത്യാവ ശ്യമായി വന്നിരിക്കുന്നു. അതിനാൽ എത്തിക്സ് പഠനം കൂടേണ്ടിയിരി ക്കുന്നു.

ധാർമ്മികച്യുതി സംഭവിച്ചുകൊണ്ടിരിക്കുന്ന ആധുനിക കാലത്ത് വള യമില്ലാതെ ചാടുവാനാണ് പലരുടെയും താല്പര്യം. Permissive Society (സകലവും അനുവദനീയമെന്ന ചിന്താഗതി ഭരിക്കുന്ന സമൂഹം) എന്നു വിളിക്കപ്പെടുന്ന പരിഷ്കൃത സമൂഹം അങ്ങനെ അധഃപതിക്കുവാൻ കാരണം മതരാഹിത്യമാണ്. യൂറോപ്പിലും, അമേരിക്കയിലും Post Christian Era (ക്രിസ്തീയാനന്തര യുഗം) എന്നു പോലും ഇക്കാലത്തെ വിളിക്കുന്നു. AIDS തുടങ്ങിയ രോഗങ്ങൾ സന്മാർഗ്ഗാധഃപതനത്തിന്റെ ശിക്ഷയായി വിചാരിക്കാ വുന്നതാണ്. വ്യഭിചാരവും സ്വവർഗ്ഗഭോഗവും തെറ്റല്ല എന്നു പറയുവാൻ തക്കവണ്ണം പാശ്ചാത്യ ലോകത്തിലെ സന്മാർഗ്ഗ നിലവാരം നശിച്ചുകൊ ണ്ടിരിക്കുന്നു. മനുഷ്യത്വം മൃഗത്വമായി മാറിക്കൊണ്ടിരിക്കുകയാണ്. അതി നാൽ ഭവനങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും മതപഠനവും സന്മാർ ഗ്ഗിക ശാസ്ത്രപഠനവും ആവശ്യമാണെന്ന ബോധം വർദ്ധിക്കുന്നുണ്ട്. പല പ്പോഴും ഇളയ തലമുറയെ ദൈവത്തിൽ നിന്നും, മതത്തിൽ നിന്നും അകറ്റി അസന്മാർഗ്ഗികളാക്കുന്നതിന്റെ ഒരു പ്രധാന കാരണം മുതിർന്ന തലമുറയുടെ പ്രസംഗവും പ്രവൃത്തിയും തമ്മിലുള്ള വലിയ അന്തരമാണ്. 'കൊമ്പൻ പോകുന്നതു മോഴയ്ക്കു വഴി' എന്നാണല്ലോ പഴഞ്ചൊല്ല്.

1938-ൽ ഓക്സ്ഫോർഡ് സർവ്വകലാശാലയിൽ ഫ്രാങ്ക് എൻ. ഡി. ബുക്ക്മാൻ ആരംഭിച്ച സന്മാർഗ്ഗപരമായ ധാർമ്മിക പുനരുത്ഥാന പ്രസ്ഥാനം (Moral Rearmament) പോലെ ഒരു വിപുലമായ പ്രസ്ഥാനം ആഗോളമായി തുടങ്ങേണ്ട കാലം വൈകിയിരിക്കുകയാണ്. പൂർണ്ണമായ സത്യസന്ധത, വിശുദ്ധി, നിസ്വാർത്ഥത, സ്നേഹം എന്നീ നാലു കാര്യങ്ങൾ ഇന്നു കുറഞ്ഞുകൊണ്ടിരിക്കുകയാണല്ലോ. ചൂഷണം, അനീതി, സ്വജനപക്ഷവാദം, മദ്യപാനം, കൈക്കൂലി, അഴിമതി, സുഖലോലുപത്വം മുതലായവ വർദ്ധിച്ചു വരുന്നു. ധനവാന്മാർ കൂടുതൽ ധനവാന്മാരും, ദരിദ്രർ കൂടുതൽ ദരിദ്രരുമാകുന്ന ഇക്കാലത്ത് സന്മാർഗ്ഗത്തെക്കുറിച്ചുള്ള പഠനം മാത്രമല്ല സന്മാർഗ്ഗികരുടെ ഉത്തമമായ ജീവിതമാതൃകയും അത്യന്താപേക്ഷിതമായിരിക്കുന്നു.

മെഡിസിൻ നല്ലവണ്ണം പഠിച്ച് ജയിച്ചാൽ നല്ല ഡോക്ടറാകാം, അതുപോലെ എൻജിനീയറിംഗിലും. നല്ല ഡോക്ടറുടെ സ്വകാര്യജീവിതം തകർന്നതും, സന്മാർഗ്ഗ വിരുദ്ധവുമാകാം. ഇക്കാര്യം വെളിപ്പെടുത്തുന്ന ഒരു പ്രസിദ്ധ നോവലാണ് ആർ. എൽ. സ്റ്റീവൻസൺ എഴുതിയ 'ഡോക്ടർ ജക്കിൾ ആൻഡ് മിസ്റ്റർ ഹൈഡ്' (Dr. Jeckyl and Mr. Hide). പകൽ സമയത്ത് സൽഗുണങ്ങളുടെ വിളനിലമായ ഡോക്ടർ ജക്കിൾ രാത്രി സമയത്ത് അധാർമ്മികത നിറഞ്ഞ വ്യക്തിയായി മാറുന്നു. ഇപ്രകാരമുള്ള അനവധി വ്യക്തികളെ ഇന്നു സമൂഹത്തിൽ കാണ്മാൻ കഴിഞ്ഞെന്നു വരാം.

എത്തിക്സ് ഒരു ശാസ്ത്രമെങ്കിലും ഭൗതികശാസ്ത്രം പോലെ ഒന്നല്ല. പരമമായ നന്മയെക്കുറിച്ചുള്ള ശാസ്ത്രമാണ് എത്തിക്സ് എന്നു പറയാം.

ഡോക്ടർ വാട്സ്യായർ ചൂണ്ടിക്കാണിക്കുന്നതുപോലെ പരീക്ഷയ്ക്ക് ആണ്ടു മുഴുവൻ പഠിച്ച ഒരു വിദ്യാർത്ഥി മാതാവിന്റെ രോഗക്കിടക്കയിലെ അത്യാസന്നനിലയിൽ ശുശ്രൂഷിക്കുവാനായി പരീക്ഷ എഴുതാതിരിക്കുന്നതായിരിക്കും യഥാർത്ഥത്തിൽ ശരിയായിട്ടുള്ളത്. പരമമായ നന്മ അതിലാണ് സ്ഥിതി ചെയ്യുന്നത് (*Ethics made Easy*, p. 1).

ഡോക്ടർ മക്കെൻസിയുടെ നിർവ്വചനപ്രകാരം സ്വഭാവത്തിൽ ശരിയായതും നന്മയായതും ഏതെന്നു പഠിപ്പിക്കുന്നതാണ് എത്തിക്സ്. ഇവിടെ ശരിയായതു തന്നെയാണോ നന്മയായത് എന്ന് എങ്ങനെ അറിയാം എന്ന ചോദ്യമുദിക്കുന്നു. ആത്യന്തികമായി ശരിയായതു മാത്രമാണു നന്മയായത്. ക്രിസ്തീയ വീക്ഷണത്തിൽ ദൈവഹിതം മാത്രമാണ് നന്മ. ദൈവഹിതമെന്തെന്നുള്ളതും ഒരാളുടെ മനസ്സാക്ഷിയെ ആശ്രയിച്ചിരിക്കുന്നതാണ്. യുദ്ധത്തിൽ ചേരുന്നതു ശരിയല്ലെന്നു വിശ്വസിച്ച് പാശ്ചാത്യരാജ്യങ്ങളിൽ Pacifists ജയിൽവാസമനുഭവിക്കുന്നത് അവരുടെ മനഃസ്സാക്ഷി അനുസരിച്ചാണ്. മനഃസ്സാക്ഷിയെ ഗവൺമെന്റ് ആദരിക്കേണ്ടതാണ്.

ഇമ്മാനുവേൽ കാന്റിന്റെ വീക്ഷണത്തിൽ കർത്തവ്യം കർത്തവ്യത്തിന്

വേണ്ടിയായിരിക്കണം (Duty for duty's sake) ഫലത്തിനു വേണ്ടിയായിരിക്കരുത്. ഇതുതന്നെയാണ് ഭഗവത്ഗീതയിലെ നിഷ്കാമകർമ്മം എന്നു പറയുന്നതും. നല്ല ഉദ്ദേശ്യം അതിൽതന്നെ നല്ലതാണെന്ന് കാന്റു പഠിപ്പിച്ചു. 'ഞാൻ ചെയ്യുന്നതുപോലെ എല്ലാവരും ചെയ്യാൻ അനുവദിക്കുന്നതു മാത്രമേ കാന്റിന്റെ നോട്ടത്തിൽ ശരിയാകയുള്ളു. To quote kant "There is nothing in the world, or even out of it that can be called good without qualification except a good will" (ലോകത്തിലോ അതിനു പുറത്തോ അവിതർക്കിതമായി പറയാവുന്ന നന്മ നല്ല മനഃസ്സാക്ഷി മാത്രമാണ്). മനഃസ്സാക്ഷിയുടെ പ്രമാണം ദൈവദത്തമാണെന്നു കാന്റ് പഠിപ്പിച്ചു. ദൈവമുണ്ടെന്നും, ആത്മാവുണ്ടെന്നും നിത്യജീവൻ ഉണ്ടെന്നും തെളിയിക്കുന്നത് മനഃസ്സാക്ഷിയാണെന്നും കാന്റ് തെളിയിച്ചു. നക്ഷത്രജാലങ്ങൾ അദ്ദേഹത്തെ അത്ഭുതപ്പെടുത്തിയതുപോലെ ഉള്ളിലെ മനഃസ്സാക്ഷിയും (Stary sky above and Moral law within) അദ്ദേഹത്തെ അത്ഭുതവാനാക്കി.

മനഃസാക്ഷിയുടെ നിർബന്ധം (The categorical imperative) സാമൂഹ്യ സമ്മർദ്ദത്താൽ ഉടലെടുത്തതല്ല. പിന്നെയോ നല്ലവനായ ദൈവത്തിൽ നിന്നു സൃഷ്ടിയിൽ ലഭിച്ച നന്മതിന്മകളെക്കുറിച്ചുള്ള അറിവാണെന്നു അദ്ദേഹം പഠിപ്പിച്ചു (Critique of Practical Reason). ത്രിവിധ നന്മകളായ സത്യം, നന്മ, സൗന്ദര്യം എന്നിവയെക്കുറിച്ചുള്ള പഠനങ്ങൾക്ക് തർക്കശാസ്ത്രം (ലോജിക്ക്), ധർമ്മശാസ്ത്രം (എത്തിക്ക്സ്), സൗന്ദര്യശാസ്ത്രം (എയ്സ്ത്തെറ്റിക്) എന്നീ പേരുകൾ യഥാക്രമം നൽകപ്പെടുന്നു.

ശാസ്ത്രം വസ്തുക്കളുടെ വസ്തുനിഷ്ഠ പഠനമെന്നല്ലാതെ സന്മാർഗ്ഗ നിയമങ്ങളെക്കുറിച്ചുള്ള പഠനമല്ല. ഒരു വസ്തു എന്താണെന്ന പഠനം ശാസ്ത്രവും അത് എന്തായിരിക്കണമെന്ന പഠനം എത്തിക്സും ആകുന്നു.

എത്തിക്സ് ഒരു കലയാണെന്നും പറയാവതല്ല. ബാഹ്യസാധനങ്ങൾ ഉപയോഗിച്ച് കലാസൃഷ്ടി നടത്തുന്നു. എന്നാൽ ആന്തരിക ചിന്തകളെ നന്മയിലേക്കു തിരിക്കുന്ന പഠനമാണ് എത്തിക്സ്. ധാർമ്മികമായ നീതീകരണമില്ലാത്ത കലാസൃഷ്ടിയെ പ്രോത്സാഹിപ്പിക്കുന്നതു തെറ്റാണ്. സ്വാതന്ത്ര്യവും, സ്വതന്ത്രമായ തെരഞ്ഞെടുപ്പും, ഉത്തരവാദിത്വവും, സന്മാർഗ്ഗ ശാസ്ത്രത്തിൽ സുപ്രധാനമാണ്. അടിമത്തവും മിലിട്ടറി ഭരണവും സ്വാതന്ത്ര്യത്തെ ഹനിക്കുന്നതിനാൽ പൗരന്റെ നല്ല മനഃസ്സാക്ഷിയുടെ തീരുമാനം പ്രവൃത്തിയിൽ വരുത്തുവാൻ സാധിക്കുന്നില്ല. ജനായത്തഭരണം മനുഷ്യ സ്വാതന്ത്ര്യത്തിന് പ്രാധാന്യം കൊടുക്കുന്നതിനാൽ അതു തിരഞ്ഞെടുക്കേണ്ടതാണ്. സ്വാതന്ത്ര്യം ഉത്തരവാദിത്വമാകുന്നു. പരസ്വാതന്ത്ര്യം ഹനിക്കുന്നതോ പ്രതിപക്ഷ ബഹുമാനമില്ലാത്തതോ സാമൂഹ്യനീതിയെ ഹനിക്കുന്നതോ സ്വാതന്ത്ര്യത്തിനു ചേരുന്നതല്ല.

### ചോദ്യങ്ങൾ

1 ക്രിസ്തീയ സന്മാർഗ്ഗനീതിയെ നിർവ്വചിക്കുക.

2 Moral Re-armament നെക്കുറിച്ച് നിരൂപണദൃഷ്ട്യാ വിലയിരുത്തുക.

3 “മനഃസ്സാക്ഷി പ്രമാണം” ചർച്ച ചെയ്യുക.

### പാഠം 2

## വിവിധ സന്മാർഗ്ഗ പ്രമാണങ്ങൾ

യുക്തിയുടെ അടിസ്ഥാനത്തിലുള്ള അടിസ്ഥാന പ്രാധാന്യമുള്ള സുകൃതങ്ങൾ (Cardinal Virtues) ധർമ്മശാസ്ത്രത്തിന്റെ താത്വിക മാനദണ്ഡങ്ങളാണ്. ജ്ഞാനം, ധൈര്യം, ഇന്ദ്രിയജയം, നീതി എന്നീ നാലു മൗലിക ധർമ്മങ്ങൾ പ്ലേറ്റോ പഠിപ്പിച്ചു. വിശ്വാസം, പ്രത്യാശ, സ്നേഹം എന്നീ മൂന്നു ദൈവശാസ്ത്ര സുകൃതങ്ങൾ വി. പൗലോസ് പഠിപ്പിച്ചു. അഗസ്തീനോസ്, കാർഡിനൽ സൽഗുണങ്ങളേക്കാൾ എല്ലാറ്റിനും മീതെ വിശ്വാസവും പ്രത്യാശയും എല്ലാറ്റിനും ഉപരിയായി സ്നേഹവും ഉയർത്തിക്കാണിച്ചു. ആദ്യം പറഞ്ഞ മൂന്നു (ജ്ഞാനം, ധൈര്യം, ഇന്ദ്രിയജയം) കാർഡിനൽ സൽഗുണങ്ങൾ വ്യക്തിപരവും നാലാമത്തെ നീതി സാമൂഹ്യവുമാകുന്നു. സ്നേഹം ആകട്ടെ, വ്യക്തിയെയും സമൂഹത്തെയും സമമായി യോജിപ്പിക്കുന്നു.

എത്തിക്സ് പല സ്കൂളുകളിലും, പല മതങ്ങളിലും ഉണ്ടെങ്കിലും അവ എല്ലാം തന്നെ നന്മയെക്കുറിച്ചുള്ള പഠനമാണ്.

**1) പൂർണ്ണ വികാസം പ്രാപിക്കാത്ത ധർമ്മശാസ്ത്രം** (Rudimentary ethics) പരിഷ്കൃതമതങ്ങൾക്ക് മുമ്പു തന്നെയുള്ള പ്രാകൃതമനുഷ്യൻ നന്മ തിന്മയെ എങ്ങനെ തിരിച്ചറിഞ്ഞു എന്ന പഠനമാണ്.

**2) ഹിന്ദുമത സന്മാർഗ്ഗനീതി:** അഹം ബ്രഹ്മാസ്മി എന്ന് തിരിച്ചറിഞ്ഞ് മായയുടേയും അവിദ്യയുടെയും അജ്ഞതയിൽ നിന്നു വിമുക്തി നേടി കർമ്മ – പുനർജന്മ മാർഗ്ഗേണ ലയിച്ചു ജീവൻ മുക്തനാകുന്നതാണ് ഇതെന്നു ചുരുക്കത്തിൽ പറയാം.

**3) ക്രിസ്തീയ സന്മാർഗ്ഗനീതി:** യേശുക്രിസ്തു വെളിപ്പെടുത്തിയ ദൈവസ്നേഹത്താൽ പ്രേരിതരായി പരിശുദ്ധാത്മ ശക്തിയാൽ ക്രിസ്തുവിനെപ്പോലെ ജീവിക്കുന്നതിന് ഉപദേശിക്കുന്നു. വിശുദ്ധ ത്രിത്വത്തിലെ സ്നേഹപാരമ്യത്തിൽ ദൈവരാജ്യ സ്ഥാപനത്തെ ലാക്കാക്കി ഗിരിപ്രഭാഷണ മാതൃ

കയിൽ ദൈവത്തെപ്പോലെ സൽഗുണ പൂർണ്ണനാകുവാൻ ക്രിസ്തീയ സന്മാർഗ്ഗരീതി ഉപയോഗിക്കുന്നു (ക്രിസ്ത്യാനി = ക്രിസ്തുവിനെ അനുകരിക്കുന്നവൻ).

**4) യഹൂദമതവും ഇസ്ലാംമതവും:** ഏകദൈവ വിശ്വാസത്തിൽ മനുഷ്യരെ ഉറപ്പിച്ച്, മതനിയമങ്ങൾ അനുസരിച്ച് സ്വജന സാഹോദര്യത്തിന് ഊന്നൽ കൊടുക്കുവാൻ ഉപദേശിക്കുന്നു. ഇങ്ങനെ യഹോവയുടെ (അള്ളായുടെ) ഇഷ്ടത്തിനു കീഴ്പ്പെട്ടു ജീവിക്കുന്നതിൽ ഈ മതങ്ങൾ സന്മാർഗ്ഗനീതി കാണുന്നു.

5) പാർസികളുടെ സൊറൊആസ്ത്രിയൻ മതപ്രകാരം നന്മയുടെ ഉറവ അഹൂരമാസ്ഡായും, തിന്മയുടെ ഉറവ അംഗ്രമന്യുവുമാണ്. അതിനാൽ അഹൂരമാസ്ഡായോടു ചേർന്ന് നന്മയ്ക്കും ആരോഗ്യത്തിനും ചേരുന്നത് പ്രവർത്തിക്കണം.

സന്മാർഗ്ഗ പ്രമാണങ്ങളെ പൊതുവായി നാലായി തിരിക്കാം:

**1) ലീഗലിസം:** അഥവാ നിയമാനുസൃത സന്മാർഗ്ഗ പ്രമാണങ്ങൾ പത്തുകൽപനകളും പഴയനിയമത്തെ ആസ്പദമാക്കിയുള്ള 613 നിയമങ്ങളും അനുസരിച്ചുള്ള ജീവിതചര്യകളും ഇതിൽപെടും. വി. ഖുറാൻ അനുസരിച്ചുള്ള ജീവിതചര്യകൾ ഇതിൽ ഉൾപ്പെടും. നിയമങ്ങൾ അക്ഷരംപ്രതി അനുസരിക്കുന്നതിലാണ് ഇവർ നന്മ കാണുന്നത്.

**2) Antinomianism:** (നിയമവിരോധനില) മേല്പറഞ്ഞതിന് ഘടകവിരുദ്ധമാണ് ഇത്. അവനവന്റെ മനഃസാക്ഷി പ്രമാണമല്ലാതെ ബാഹ്യനിയമങ്ങൾ വേണ്ട എന്ന സിദ്ധാന്തമാണ് ഇക്കൂട്ടരെ ഭരിക്കുന്നത്.

**3) Contextual Ethics** (സാന്ദർഭിക ധർമ്മശാസ്ത്രം): Situation Ethics എന്ന ഗ്രന്ഥം എഴുതിയ Dr. Joseph Fletcher (The Westminister Press, Philadelphia, 14th edn., 1974) ഇതിന്റെ ഒരു പ്രധാന വക്താവാണ്. സ്നേഹമെന്ന ആത്യന്തിക പശ്ചാത്തലം അനുസരിച്ച് നന്മതിന്മകളെ വിവേചിച്ച് അറിയണമെന്നാണ് നിർദ്ദേശം. സന്ദർഭോചിത സന്മാർഗ്ഗ നീതി എന്ന ഈ പ്രമാണം ഒടുവിൽ വളരെപ്പേരെ വഴിതെറ്റിച്ചിട്ടുണ്ട്. മറ്റു ചിലരെ ഇത് സ്വാതന്ത്ര്യത്തിന്റെ ഉത്തരവാദിത്വം ബോദ്ധ്യപ്പെടുത്തിയിട്ടുണ്ട് എന്നു പറയാം. ദൈവഹിത സന്മാർഗ്ഗനീതിക്കു പകരം സന്ദർഭാനുസരണ ധർമ്മനീതി പഠിപ്പിക്കുന്നത് ആപൽക്കരമാണ്.

**4) ദൈവഹിതാനുസൃത സന്മാർഗ്ഗ നീതി പ്രമാണം:**

ഇതാണ് മുമ്പു പറഞ്ഞ മൂന്നിലും ഉദാത്തമായതെന്നാണ് ഈ ലേഖകന്റെ അഭിപ്രായം. പരിശുദ്ധാത്മാവ് സകല സത്യത്തിലും വഴി നടത്തും

എന്ന വിശ്വാസമാണ് ഇതിന്റെ നിദാനം. നിയമങ്ങളും, മനഃസാക്ഷിയും സന്ദർഭവും എല്ലാം ദൈവഹിതം തിരിച്ചറിയുവാൻ സഹായിക്കേണ്ടതാണ്. സന്ദർഭമനുസരിച്ച് ചിലപ്പോൾ തീരുമാനിക്കേണ്ടി വരുമെങ്കിലും ഇത്തരുണത്താൽ ദൈവഹിതം എന്ത് എന്ന ചോദ്യമായിരിക്കണം നമ്മെ മുഖ്യമായി നയിക്കേണ്ടത്. പ്രാർത്ഥന, ധ്യാനം, വേദപഠനം, സഭാജീവിതം, ക്രിസ്തീയ കൂട്ടായ്മ മുതലായവ മുഖാന്തരം ദൈവീകരിക്കപ്പെട്ട വ്യക്തിക്കു മാത്രമേ ശരിയായ തീരുമാനം എടുക്കാൻ സാധിക്കൂ. നല്ലതും ശരിയും (good and right) തിരിച്ചറിഞ്ഞു ചെയ്യുവാൻ ദൈവാത്മാവു നയിക്കണം.

വിവിധ സന്മാർഗ്ഗനീതിയെക്കുറിച്ചുള്ള ഒരു മുഖവുര മാത്രമാണ് ഈ പാഠത്തിൽ പഠിച്ചത്. എഴുതപ്പെട്ട വചനത്തിന്റെ വെളിച്ചത്തിൽ മാത്രം തീരുമാനിക്കാൻ സാധിക്കാത്ത സന്ദർഭത്തിൽ ഏതാണ് ശരി എന്ന ചോദ്യം സുപ്രധാനമാണ്. കൊല ചെയ്യരുത് എന്ന കല്പന അക്ഷരംപ്രതി അനുസരിച്ചാൽ യുദ്ധത്തിൽ ചേരാൻ സാദ്ധ്യമല്ല. സ്വരാജ്യസ്നേഹത്താൽ പട്ടാളത്തിൽ ചേരുന്നവർ എല്ലാം തെറ്റാണു ചെയ്യുന്നത് എന്ന് Pacifists (യുദ്ധവിരോധികളായ സമാധാനപ്രിയർ) വിധിക്കുന്നു. നേരെമറിച്ച് പട്ടാളത്തിൽ ചേരുന്നവർ Pacifists പറയുന്നത് തെറ്റാണെന്നു വിധിക്കുകയുമരുത്. ബട്രാണ്ട് റസ്സലിന്റെ അഭിപ്രായത്തിൽ കൈക്കൂലി വാങ്ങുന്ന രാഷ്ട്രീയക്കാരൻ വ്യഭിചാരിണിയേക്കാൾ ആയിരം മടങ്ങ് ദോഷമാണ് സമൂഹത്തിൽ ചെയ്യുന്നത് (*Why l am not a Christian*, p. 33). എന്നാൽ ഈ പദം വച്ചുകൊണ്ട് വ്യഭിചാരം നീതികരിക്കപ്പെടുന്നതു ശരിയല്ല.

**ചോദ്യങ്ങൾ**

1. ലീഗലിസത്തിന്റെ ശരിയും തെറ്റും എന്തെല്ലാം?
2. സാഹചര്യമനുസരിച്ച് നന്മതിന്മകൾ നിശ്ചയിക്കുന്നതു ശരിയോ?
3. വ്യക്തിയേയും, സമൂഹത്തേയും ഹനിക്കുന്ന തിന്മകളെ വേർതിരിക്കാമോ?
4. ദൈവഹിതമറിഞ്ഞു നന്മ തെരഞ്ഞെടുക്കുവാൻ എങ്ങനെ സാധിക്കും.
5. ദൈവശാസ്ത്രവും സന്മാർഗ്ഗശാസ്ത്രവും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു?

## പാഠം 3

# പഴയനിയമ ധാർമ്മികത

❑ ആദിയിൽ ദൈവം ❑ ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരായിരിപ്പീൻ ❑ പത്തു കല്പനകൾ: ഒരു സന്മാർഗ്ഗിക മാതൃക ❑ ആദ്യത്തെ 4 കല്പനകൾ ❑ രണ്ടാമത്തെ 5 കൽപ്പനകൾ

### 1. ആദിയിൽ ദൈവം

'ആദിയിൽ ദൈവം' എന്ന ദൈവത്തിന്റെ സ്വയം വെളിപ്പാടോടുകൂടിയാണ് പഴയനിയമം ആരംഭിക്കുന്നത്. ഇന്നയിന്ന കാരണങ്ങളാൽ ദൈവം ഉണ്ട് എന്ന് വി. ഖുറാൻ പറയുന്നു. തത്വജ്ഞാനികളും ദൈവത്തെ തെളിയിക്കാൻ പല വാദമുഖങ്ങൾ കൊണ്ടുവരുന്നു. വേദപുസ്തകം ആദിയിൽ കാണുന്നത് കാരണങ്ങളല്ല. കാരണങ്ങൾക്കും മുമ്പുള്ള ദൈവത്തെയാണ്. മറ്റാരാൽ എങ്കിലും തെളിയിക്കപ്പെടുന്ന ദൈവം തെളിയിക്കുന്ന ആളിനേക്കാൾ ചെറുതും പിമ്പുള്ളവനുമാണല്ലോ. ആദിയിൽ ദൈവം ഉണ്ട് എന്നല്ല, ആദിയിൽ ദൈവം സൃഷ്ടിച്ചു എന്നാണ് ഉല്പത്തി ഒന്നാം വാക്യം. ദൈവം ഉണ്ടോ ഇല്ലയോ എന്ന വാദം ഉദിക്കുന്നതേയില്ല, ഇതു രണ്ടും യുക്തിക്കു തെളിയിക്കാവുന്നതല്ല. ഉണ്ടെന്ന് ദൈവവിശ്വാസികളും, ഇല്ലെന്ന് നിരീശ്വരരും തെളിയിക്കാൻ ഉപയോഗിക്കുന്ന യുക്തി ദൈവം സൃഷ്ടിച്ചതാണ്. ദൈവത്തെ ആരും ഉണ്ടാക്കിയതല്ല, യുക്തിയുടെ സൃഷ്ടിയുമല്ല. ദൈവം നിത്യനും സ്വയംഭൂവും എല്ലാ കാരണങ്ങൾക്കും മുമ്പുള്ള ആദ്യകാരണവും എല്ലാം തന്നെ അവസാനിച്ചാലും നിലനില്ക്കുന്ന ഏക സത്യവുമാണ്. ദൈവം ആരംഭവും അവസാനവുമുള്ള മനുഷ്യനെപ്പോലെ പരിമിതനല്ല. നിരീശ്വരന്മാർക്ക് അവർ തന്നെയാണ് അവരുടെ ദൈവം. നിരീശ്വര യുക്തിവാദികൾക്ക് യുക്തിയാണ് ദൈവം. എന്നാൽ സ്വയം സൃഷ്ടിക്കുവാൻ പോലും കഴിയാത്ത മനുഷ്യൻ എങ്ങനെ ദൈവമാകും? ദൈവമാകുന്ന നിത്യകാര്യവും കാരണവുമില്ലാതെ ആകാശമോ, ഭൂമിയോ, മനുഷ്യനോ ഇല്ല. അതിനാൽ തെളിയിക്കപ്പെടേണ്ടവനല്ലാതെ തെളിക്കുന്നവനാണ് ദൈവം. നമ്മുടെ യുക്തിയല്ല, യുക്തിക്കതീതനായ നിത്യ യാഥാർത്ഥ്യമാണ് ദൈവം. ആ ദൈവം പിശാചിനെ സൃഷ്ടിച്ചതായോ, തിന്മയെ സൃഷ്ടിച്ചതായോ ഉല്പത്തിയിലെ സൃഷ്ടിയുടെ വിവരണത്തിലില്ല. ദൈവം സൃഷ്ടിച്ചതെല്ലാം 'എത്രയും നല്ലത് എന്നു കണ്ടു' (ഉല്പ. 1:31). പിശാച് വീഴപ്പെട്ട മാലാഖയാണെന്ന് സഭ പഠിപ്പിക്കുന്നു. മാലാഖയെ വീഴ്ത്തിയ പരീക്ഷ എവിടെ നിന്നു വന്നു എന്ന ചോദ്യം പിന്നെയും അവശേഷിക്കുന്നു. സ്വാതന്ത്ര്യത്തിന്റെ പൂർണ്ണതയ്ക്കു വീഴാനുള്ള സാദ്ധ്യത അവശ്യം ആവശ്യമാണല്ലോ. ദൈവം വെളിച്ചവും, വെളിച്ചങ്ങളുടെ പിതാവുമാണ്. പിശാച് തിന്മയും, തിന്മയുടെ പിതാവുമാണ്.

ആദിയിൽ ദൈവം എന്നതുപോലെ അവസാനവും ദൈവം സ്രഷ്ടാവു തന്നെ. പുതിയ ആകാശവും, പുതിയ ഭൂമിയും സൃഷ്ടിക്കുന്ന ദൈവമാണ് വെളിപാടു പുസ്തകത്തിന്റെ ഒടുവിൽ നിലനിൽക്കുന്നത്, പിശാചിന്റെ ഇരുൾ ദൈവത്തിന്റെ വെളിച്ചത്തിന്റെ അഭാവമാകുന്നു. യശയ്യാ 45:7–ൽ "ഞാൻ പ്രകാശത്തെ നിർമ്മിക്കുന്നു, അന്ധകാരത്തെയും സൃഷ്ടിക്കുന്നു, ഞാൻ നന്മയെ ഉണ്ടാക്കുന്നു, തിന്മയേയും സൃഷ്ടിക്കുന്നു. യഹോവയായ ഞാൻ ഇതൊക്കെയും ചെയ്യുന്നു" എന്ന വാക്യത്തിൽ പ്രകാശവും നന്മയും ഉണ്ടാകുന്നു എന്നും, അന്ധകാരവും തിന്മയും സൃഷ്ടിക്കുന്നു എന്നും, രണ്ടു ക്രിയാപദങ്ങൾ അന്വർത്ഥമാകുന്ന പരമമായ (Ultimate) നന്മയും, (Penultimate) ആയി, അവസാനത്തിനു മുമ്പുവരെ തിന്മയും നാം കാണണം. ആത്യന്തികമായിട്ടുള്ളതു ദൈവം മാത്രമാണ്. തിന്മ ആദ്യം ഇല്ലായിരുന്നു ഒടുവിലും ഇല്ലാതാകും. ഏദനിൽ പരീക്ഷിപ്പാൻ വന്ന പിശാച് അതുവരെ പ്രത്യക്ഷപ്പെടാത്തത് നശിപ്പിക്കാനല്ലാതെ സൃഷ്ടിപ്പാൻ പ്രാപ്തനല്ലാത്തതിനാലായിരുന്നു. ഒടുവിൽ സാത്താനെ ബന്ധിക്കുമെന്ന് (വെളി. 20:2) കാണുന്നതും ദൈവത്തിന്റെ മാത്രം നിത്യപ്രവർത്തനം കാണിക്കാനാണ്. 'നന്മയെ തോല്പിക്കാൻ തിന്മയ്ക്കു കഴിയുകയില്ല' (യോഹ. 1:5).

## 2. "ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരായിരിപ്പീൻ" (ലേവ്യ 19:2)

ദൈവം നോഹയുമായും, അബ്രഹാമുമായും, യാക്കോബുമായും ചെയ്ത ഉഭയസമ്മതം, നിയമം, ഉടമ്പടി (Covenant) ഇസ്രായേൽ ജാതിയെ ദൈവത്തിനായി വേർതിരിച്ചതിന്റെ അടിസ്ഥാനത്തിലാണ്, അവർ പ്രത്യേകം വിശുദ്ധരായിരിക്കേണ്ടത്. ഈ ഉടമ്പടി നിത്യമാണ് (ഉല്പ: 9:16; 17:13, 19; ലേവ്യ 24:8, 2 ശമു. 23:5, യശ. 24:5, യിരമ്യ 32:40, യെഹെ: 37:26, എബ്രാ. 13:20). ദൈവജനം എന്നതിന്റെ അർത്ഥം ദൈവത്തിനായി വേർതിരിക്കപ്പെട്ടവർ എന്നാണ്. പുതിയനിയമത്തിൽ ലേവ്യ ഗോത്രത്തിന്റെ സ്ഥാനം മാമോദീസാ മുങ്ങിയ ഏവർക്കും നല്കപ്പെട്ടിരിക്കുന്നു (1 പത്രോ. 2:9). സന്മാർഗ്ഗപ്രമാണങ്ങൾ സാഹചര്യമനുസരിച്ച് മാറ്റാമെന്ന് സാന്ദർഭിക സന്മാർഗ്ഗപ്രമാണക്കാർ പറയുന്നു. എന്നാൽ പഴയനിയമത്തിൽ ദൈവമായുള്ള നിത്യ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ സന്മാർഗ്ഗപ്രമാണങ്ങൾ നിത്യമാണ്. ചുറ്റുപാടുകളോടല്ല, ദൈവത്തോടാണ് നമുക്ക് ഒന്നാമതായി ഉത്തരവാദിത്വമുള്ളത്. മാറ്റമില്ലാത്തവനായ ദൈവം, മാറ്റങ്ങളുടെ മദ്ധ്യത്തിലും, മാറ്റമില്ലാത്ത ചില സന്മാർഗ്ഗ നിയമങ്ങൾ മനുഷ്യർക്ക് നൽകിയിരിക്കുന്നു. പാശ്ചാത്യലോകത്തിൽ ധാർമ്മികാധഃപതനത്തിന്റെ പ്രധാന കാരണം ദൈവം അയഥാർത്ഥമായതാണ്, ആരാധനയും, ദൈവശാസ്ത്രവും, മതപഠനവും കൂടാതെ ഏതു തലമുറ വളർന്നാലും സന്മാർഗ്ഗികാധഃപതനം ഉണ്ടാകും. സദാചാര പ്രമാണങ്ങളിലേക്കു മടങ്ങിവരാൻ ആധുനിക തലമുറയെ ക്ഷണിക്കുംമുമ്പേ ദൈവത്തി

ലേക്കു മടങ്ങാനാണ് വിളിക്കേണ്ടത്. സഭയാകുന്ന സമാഗമന കൂടാരവും ദൈവഭക്തനാകുന്ന ദേവാലയവും നിർമ്മിക്കുമ്പോൾ 'പർവ്വതത്തിൽ വച്ചു കാണിച്ചുതന്ന മാതൃകപ്രകാരം അവയെ ഉണ്ടാക്കുവാൻ സൂക്ഷിച്ചു കൊള്ളേണം' (പുറ. 25:40, 26:30, 27:8, എബ്രാ: 8:5).

## 3. പത്തു കല്പനകൾ: ഒരു സന്മാർഗ്ഗിക മാതൃക

പുറപ്പാട് 20-ലും ആവർത്തനം 5-ലും കാണുന്ന പത്തു കല്പനകൾ പഴയനിയമ സന്മാർഗ്ഗനീതി പാലിക്കേണ്ടവർ വിശദമായി പഠിക്കണം. ആദ്യത്തെ നാലു കല്പനകൾ ദൈവവുമായുള്ള ഉഭയസമ്മതം തുടരുവാനും പിന്നത്തെ ആറു കല്പനകൾ മനുഷ്യരുമായുള്ള കർത്തവ്യങ്ങൾ നിർവ്വഹിക്കുവാനും നിർദ്ദേശിക്കുന്നു. ആദ്യ കല്പലകയിൽ ആദ്യത്തെ നാലും രണ്ടാമത്തേതിൽ പിന്നത്തെ ആറും ദൈവം എഴുതി എന്നതിൽ ദൈവം നല്കി എന്നാണു ധരിക്കേണ്ടത്. ലോകചരിത്രത്തിൽ പൊതുവായും യഹൂദ - ക്രിസ്തീയ സന്മാർഗ്ഗനീതിയുടെ കാര്യത്തിൽ പ്രത്യേകമായും വലിയ സ്വാധീനം ചെലുത്തിയവയും ഇന്നും ചെലുത്തുന്നവയുമാണ് ഈ പത്തു കല്പനകൾ. അവ തിരികെ ഏല്പിക്കാൻ ആധുനിക സമൂഹം ശ്രമിച്ചാലും സാദ്ധ്യമാകാത്തവണ്ണം മനുഷ്യമനഃസാക്ഷിയിൽ അവ സ്ഥാനം പിടിച്ചിട്ടുണ്ട്.

### ആദ്യത്തെ 4 കല്പനകൾ

(1) 'ഞാനല്ലാതെ അന്യദൈവങ്ങൾ നിനക്കുണ്ടാകരുത്.' God's sovereignty. പല ദൈവങ്ങൾ ഉണ്ടെങ്കിൽ ഒന്നും ദൈവമല്ല.

(2) 'ഒരു വിഗ്രഹവും ഉണ്ടാക്കരുത്, വന്ദിക്കരുത്.' God alone is uncreated: മനുഷ്യനിർമ്മിതമായ യാതൊന്നുമാകട്ടെ ദൈവനിർമ്മിതമാകട്ടെ ദൈവമല്ല. ദൈവം മാത്രം ആരാദ്ധ്യൻ.

(3) യഹോവയുടെ നാമം വൃഥാ എടുക്കരുത്, ഭക്തിയോടും വിറയലോടും ആദരവോടും അല്ലാതെ ദൈവനാമം ഉച്ചരിക്കപോലും ചെയ്യരുത്. ദൈവം പിതാവെങ്കിൽ അവനെ കളിത്തോഴനാക്കരുത്.

(4) 'ശാബതിനെ ശുദ്ധീകരിപ്പാൻ ഓർക്ക.' ഈ കല്പന ആവർത്തനം 5-ൽ കൂടുതൽ വിശദീകരിച്ചിട്ടുണ്ട്. മിസ്രേമിൽ നിന്നുള്ള വിമോചനത്തോടു അതിനെ ബന്ധിച്ചിരിക്കുന്നു. ദൈവത്തിന് പഴയനിയമം ഏഴാം ദിവസം മാത്രവും, പുതിയനിയമം, ഒന്നാം ദിവസവും വേർതിരിച്ചിരിക്കുന്നത് എല്ലാ ദിവസവും ദൈവത്തിനാക്കാനാണ്. കഷ്ടപ്പെടുന്ന തൊഴിലാളി വർഗ്ഗത്തിന് ആശ്വാസം നല്കുന്നതിന് ദൈവം കല്പിക്കുകയാണ്. മിസ്രേമിലെ അടിമത്വത്തിൽ നിന്നു വിടുതൽ ലഭിച്ചതിന്റെ നന്ദിപ്രകടനത്തിനായി തൊഴിലാളിക്ക് വിശ്രമം നൽകുന്നു.

## രണ്ടാമത്തെ 5 കല്പനകൾ

(5) 'നിന്റെ അപ്പനേയും അമ്മയേയും ബഹുമാനിക്ക.' ഇതിന്റെ ഫലമായി ദീർഘായുസ്സ് (പുറ. 20:12) അതോടുകൂടി നിനക്കു നന്നായിരിപ്പാനും എന്നുകൂടി ആവർത്തനം 5:16–ൽ വാഗ്ദത്തം ചെയ്തിരിക്കുന്നു. രണ്ടാം ഭാഗത്തേക്കു മാറുമ്പോൾ ആദ്യകല്പന ഇതായിരിക്കുന്നത് ദൈവപിതൃത്വത്തിന്റെ കണ്ണി മാതാപിതാക്കന്മാരാകയാലാണ്. ദൈവം ആരാദ്ധ്യനാകുവാൻ മാതാപിതാക്കൾ കുട്ടികൾക്കു ബഹുമാന്യരായിരിക്കണം.

(6) 'കൊല ചെയ്യരുത്.' ഇത് ഗിരിപ്രഭാഷണത്തിൽ കോപിക്കരുത് (മത്താ. 5:22) എന്നാക്കിയിരിക്കുന്നത് കൊലയുടെ കാരണം കോപമാകയാലാണ്.

(7) 'വ്യഭിചാരം ചെയ്യരുത്.' സ്ത്രീയെ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവൻ എല്ലാം ഹൃദയം കൊണ്ടു അവളോടു വ്യഭിചാരം ചെയ്തുപോയി എന്ന കർത്തൃ കല്പനയിൽ പാപത്തിന്റെ ആദ്യ പടിയെപ്പറ്റി പറയുന്നു. ചിന്തയിൽ തുടങ്ങുന്നതാണു പാപം.

(8) 'മോഷ്ടിക്കരുത്.' ഈ കല്പനയെക്കുറിച്ചു ഗിരിപ്രഭാഷണം ഒന്നും പറയാതെ 'കള്ളസത്യം ചെയ്യരുത്' എന്ന അടുത്ത കല്പനയിലേക്കു കടന്നിരിക്കുന്നത് വ്യാജചിന്തയും വാക്കും മാറിയാൽ മോഷണം നടക്കുകയില്ല എന്ന കാരണത്താലായിരിക്കണം.

(10) 'കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുത്' എന്നതും നമ്മുടെ കർത്താവ് നിഷേധാത്മകതയിൽ നിന്ന് സർഗ്ഗാത്മകമാക്കി, കൂട്ടുകാരനെ സ്നേഹിക്ക എന്നാക്കിയിരുന്നു. നാം സ്നേഹിക്കുന്നവരുടേതു മോഷ്ടിക്കാതെ നാം അവരുമായി പങ്കിടുമല്ലോ.

## ചോദ്യങ്ങൾ

1 ഇസ്ലാംമതഗ്രന്ഥമായ വി. ഖുറാനും, പഴയനിയമവും തമ്മിൽ താരതമ്യപ്പെടുത്തി സന്മാർഗ്ഗപ്രമാണങ്ങളിലുള്ള സാമ്യങ്ങളും വ്യത്യാസങ്ങളും ചൂണ്ടിക്കാണിക്കുക.

2 ഏകദൈവവിശ്വാസം തന്നെ പ്രാദേശികതയിൽ നിന്ന് ആഗോളതലത്തിലേക്കു വളർന്നതുപോലെ ധാർമ്മിക പ്രമാണങ്ങളുടെ വളർച്ച പഴയനിയമ, പുതിയനിയമ ഗ്രന്ഥങ്ങളെ താരതമ്യപ്പെടുത്തി കണ്ടുപിടിക്കുക.

3 പത്തു കല്പനകളും നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണവും (മത്താ. 5–7) താരതമ്യപ്പെടുത്തുക.

## പാഠം 4

# സന്മാർഗ്ഗനീതി: പ്രവചന, കാവ്യ ഗ്രന്ഥങ്ങളിൽ

❑ പ്രവാചകന്മാരുടെ നീതിപ്രമാണങ്ങൾ ❑ സങ്കീർത്തനങ്ങളുടെ നീതി പ്രമാണം ❑ സദൃശ്യവാക്യങ്ങളിൽ

പത്തു കല്പനകൾ കൂടാതെ അനുഷ്ഠിക്കേണ്ട മറ്റു പല നിയമങ്ങളുമുണ്ട് (പുറ. 20:23–23:19). ഈ നിയമങ്ങൾ കൃഷിക്കാർ പാലിക്കേണ്ടവയായിട്ടാണു കാണുന്നത്. ബി. സി. 1200–ൽ മോശ ഇവ എഴുതുന്നതിനു മുമ്പ് ഹമ്മുറബി ബാബിലോണിൽ ഇതിനോടു സാദൃശ്യമുള്ള കല്പനകൾ നൽകിയിരുന്നതായി പുരാതന ശിലാലിഖിതങ്ങളിൽ നിന്നും ഗ്രഹിക്കാം. മോശയുടെ ന്യായപ്രമാണം (Torah) അനുസരിച്ചാൽ ജീവനും സന്താന വർദ്ധനവും, ഐശ്വര്യവും ലഭിക്കുമെന്നും, അതു ലംഘിച്ചാൽ നാശവും പാപവും വരുമെന്നും മുന്നറിയിപ്പു നൽകിയിട്ടുണ്ട് (ആവർത്തനം 30:15–19). മോശയ്ക്കു ശേഷം വന്ന പുരോഹിത നിയമങ്ങളിൽ (Priestly Code) പലതും മതപരമായ ആചാരാനുഷ്ഠാനങ്ങളെക്കുറിച്ച് വിശുദ്ധി, അശുദ്ധി എന്നിവയെ അടിസ്ഥാനമാക്കിയുമാണ് (ലേവ്യ പുസ്തകം). കണ്ണിനു പകരം കണ്ണ് (പുറ. 21:23–25) എന്ന പ്രമാണം നമ്മുടെ കർത്താവു മാറ്റി, (മത്തായി 5:38f) വലത്തെ ചെകിട്ടത്ത് അടിക്കുന്നവന് ഇടത്തേതും തിരിച്ചുകാണിക്ക എന്നാക്കി.

## പ്രവാചകന്മാരുടെ നീതിപ്രമാണങ്ങൾ

ബി. സി. എട്ടാം നൂറ്റാണ്ടിൽ ജീവിച്ച ആമോസ്, ഹോശയാ, യെശയ്യാവ്, മീഖാ എന്നീ പ്രവാചകന്മാരോടു കൂടി ഒരു പുതിയ യുഗം തന്നെ ആരംഭിച്ചു എന്നു പറയാം. ഈ നാലു പ്രവാചകന്മാരിൽ ആമോസിനെപ്പോലെ അനീതിക്ക് എതിരായി ഗർജ്ജിക്കുകയും നീതിക്കു നിലവിളിക്കുകയും ചെയ്ത മറ്റൊരു പ്രവാചകനെ കാണാൻ പ്രയാസമാണ്. ആധുനിക ദൈവശാസ്ത്രജ്ഞന്മാർ ധനവാന്മാർക്ക് എതിരായി ഉദ്ധരിക്കുന്ന ആമോസിന്റെ പ്രധാന വിഷയങ്ങൾ പ്രത്യേകം പഠിക്കേണ്ടതാണ്.

ഉദാ:– ദരിദ്രനെതിരായ ചൂഷണം 2:6, 7; 4:1; 5:11 f. ഭർത്താവും അമ്മാവിയപ്പനും ഒരു യുവതിയെ സമീപിക്കുന്നു (2:7, 8), 'നീതിയില്ലാത്തവന്റെ ആരാധന വർജ്ജ്യം' (5:21–27). സുഖലോലുപത്വം ശിക്ഷാർഹം (3:14, 4:1, 6:4–11). 'മദ്യപാനം അവസാനിപ്പിക്കണം' (4:1 – 6:6). കള്ളത്തുലാസും ശാബതാചരണവും (8:4–7). മീഖാ പ്രവചനത്തിലെ തങ്കവാക്യം 6:8 ആണ്. "മനുഷ്യാ നല്ലത് എന്തെന്നു അവൻ നിനക്കു കാണിച്ചുതന്നിരിക്കുന്നു, ന്യായം പ്രവർത്തിപ്പാനും നിന്റെ ദൈവത്തിന്റെ സന്നിധിയിൽ താഴ്മയോടെ നടപ്പാനും

അല്ലാതെ എന്താകുന്നു യഹോവ നിന്നോടു ചോദിക്കുന്നത്?" മശിഹായുടെ ആഗമനത്തിൽ 'യുദ്ധം അഭ്യസിക്കുകയില്ല', 'അവർ തങ്ങളുടെ വാളുകളെ കൊഴുക്കളായും വാക്കത്തികളായും അടിച്ചു തീർക്കും, ജാതി ജാതിക്കു നേരെ വാൾ ഓങ്ങുകയില്ല' (മീഖാ 4:3). ഇതിനോട് ചേർന്ന് യെശയ്യാ 11:1-10 വായിക്കുക. ഒരു വർഷം യുദ്ധത്തിന് 700 ബില്യൻ ഡോളർ ചെലവഴിക്കുന്ന ആധുനിക കാലത്ത് മീഖയും, യെശയ്യാവും ഉയിർത്തെഴുന്നേറ്റിരുന്നെങ്കിൽ എത്ര നന്ന്. അന്നത്തെ പ്രവാചകന്മാർ ഇന്നത്തേക്കാൾ ധീരന്മാരായിരുന്നു.

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന യിരമ്യാവിനെ അന്നത്തെ പുരോഹിതനായ പശ്ഹൂർ അടിക്കുകയും ആമത്തിലിടുകയും ചെയ്തു (യിരമ്യാ 20:12). എന്നിട്ടും യിരമ്യാവു തന്റെ ഉഗ്ര ശബ്ദം കേൾപ്പിച്ചു. പാപിക്കു തന്നെ ശിക്ഷ വരുമെന്നും അടുത്ത തലമുറയിലേക്ക് അതു മാറ്റാവുന്നതല്ല എന്നും യിരമ്യാവു പ്രവചിച്ചു (യിരമ്യ 31:29-31).

ആറാം നൂറ്റാണ്ടിൽ പ്രവചിച്ച യെഹെസ്കേലും, ദുഷ്ടൻ മരിക്കുമെന്നും ദുഷ്ടനെ ഓർപ്പിക്കാതിരിക്കുന്നവന് ശിക്ഷ വരുമെന്നും പ്രവചിച്ചു (Ezekiel 31:8-19, 33:5-20). പാപിക്ക് മാത്രമല്ല ശിക്ഷ. പാപത്തെക്കുറിച്ച് ബോദ്ധ്യം വരുത്തേണ്ടവർക്കും അതു ചെയ്യാഞ്ഞാൽ ശിക്ഷ ലഭിക്കും.

രണ്ടാം യെശയ്യാവിലേക്കു വരുമ്പോൾ കഷ്ടപ്പെടുന്ന ദാസനെക്കുറിച്ചുള്ള ഭാഗങ്ങൾ (42:1-4, 49:1-6; 50:4-9, 52:13, 53:12) മശിഹായിൽ നിറവേറിയതായി നമുക്കു കാണാം. പാപിക്കുവേണ്ടി പാപം ഇല്ലാത്തവൻ കഷ്ടപ്പെടണമെന്ന പ്രമാണമനുസരിച്ച് മശിഹാ മരിച്ചതുപോലെ നാമും കഷ്ടപ്പെട്ടു മരിക്കണം. യോനയുടെ പുസ്തകത്തിൽ വലങ്കയ്യും ഇടങ്കയ്യും തമ്മിൽ തിരിച്ചറിയാൻ കഴിയാത്ത ഒരുലക്ഷത്തി ഇരുപതിനായിരത്തിൽപ്പരം നിനെവേക്കാരെക്കുറിച്ച് അയ്യോഭാവം തോന്നുന്ന ദൈവഹൃദയത്തെക്കുറിച്ചു പറയുന്നു. ദൈവത്തിന്റെ നീതിയെക്കുറിച്ചും കരുണയെക്കുറിച്ചും ജീവനെ പണയം വെച്ചും എക്കാലത്തും പ്രവാചകന്മാർ വിളിച്ചറിയിച്ചിട്ടുണ്ട്. അങ്ങനെ ചെയ്തതിനാൽ ലാറ്റിൻ അമേരിക്കയിൽ ആർച്ചുബിഷോപ്പ് റൊമേറോ 1980-ൽ കൊല്ലപ്പെട്ടു.

## സങ്കീർത്തനങ്ങളുടെ നീതിപ്രമാണം

ദാവീദിന്റെ സങ്കീർത്തനങ്ങൾ എന്നറിയപ്പെടുന്ന എബ്രായപ്പാട്ടു പുസ്തകം ആരംഭിക്കുന്നതു തന്നെ ദുഷ്ടന്മാരുടെ ആലോചനപ്രകാരം നടക്കാതെ, യഹോവയുടെ ന്യായപ്രമാണത്തെ ധ്യാനിക്കുന്നവന്റെ ഭാഗ്യം പറഞ്ഞുകൊണ്ടാണ്. 15-ാം സങ്കീർത്തനത്തിൽ യഹോവയുടെ കൂടാരത്തിൽ പാർക്കണമെങ്കിൽ ആവശ്യമായ നീതിപ്രവൃത്തികളെ വിവരിക്കുന്നു. 'തന്റെ ദ്രവ്യം പലിശക്കു കൊടുക്കരുതെന്ന' പ്രമാണം മറന്ന് അന്യായ പലിശയ്ക്കു പണം കടം കൊടുക്കുന്നവരുടെ ശിക്ഷ കൺമുമ്പിൽ ഇന്നു നാം കാണു

ന്നുണ്ട്. ബ്ലെയിഡ്വു കമ്പനികൾ നടത്തുന്നവരെ കുറ്റം പറയുകയും, അവയിൽ പണം ഇടുന്നവരെ നീതീകരിക്കുകയും ചെയ്യാവുന്നതല്ല. ദുഷ്ടന്റെ ശിക്ഷയും നീതിമാന്റെ പ്രതിഫലവും എത്ര മനോഹരമാണ് എന്ന് 37-ാം സങ്കീർത്തനം വിവരിക്കുന്നു. എളിയവനെ ആദരിക്കുന്നവന്റെ ഭാഗ്യം 41-ാം സങ്കീർത്തനം ചൂണ്ടിക്കാണിക്കുന്നു. 119-ാം സങ്കീർത്തനത്തിൽ 176 പ്രാവശ്യം ന്യായപ്രമാണത്തിന്റെ പര്യായപദങ്ങളും അവ അനുസരിക്കുന്നവരുടെ സന്തോഷവും പ്രതിഫലവും കാണാം. 139-ാം സങ്കീർത്തനത്തിൽ ദൈവത്തിന്റെ സർവ്വ വ്യാപിത്വവും ശക്തിയും വിവരിച്ച ശേഷം വ്യസനത്തിനുള്ള മാർഗ്ഗത്തിൽ നിന്ന് ശാശ്വത മാർഗ്ഗത്തിലേക്കു നയിപ്പാനും ഉള്ള പ്രാർത്ഥന കാണാം.

### സദൃശ്യവാക്യങ്ങളിൽ

ഇതിൽ നിന്നും പരിജ്ഞാനം, നീതി, ന്യായം, നേര് എന്നിവയെക്കുറിച്ച് അനേകം വിലയേറിയ മുത്തുകൾ പെറുക്കിയെടുക്കാം. ഔചിത്യ ധർമ്മം (Prudential ethics) എന്ന തലക്കെട്ടിൽ വരുന്നവയാണ് അവയിൽ പലതും. പുതിയനിയമത്തിലെ ഉദാത്തമായ സ്നേഹപ്രമാണം പഴയനിയമത്തിൽ കുറവാണെങ്കിലും നീതിമാനായ ദൈവത്തെക്കുറിച്ചുള്ള പാഠങ്ങൾ അവയിലുള്ളവ തള്ളാവുന്നവയല്ല. 'നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയല്ലോ' (എബ്രായർ 12:29).

### ചോദ്യങ്ങൾ

1. ആമോസിന്റെ പ്രവചനങ്ങളിൽ സാമൂഹ്യനീതിയെക്കുറിച്ചുള്ള പ്രവചനങ്ങൾ വിമോചന ദൈവശാസ്ത്രത്തിന്റേതുമായി തുലനം ചെയ്യുക.
2. ഭക്തിഗാനങ്ങളായ സങ്കീർത്തനങ്ങളിൽ പ്രതികാരത്തിന്റെയും കരുണയുടെയും ദൈവത്തെ എങ്ങനെ എല്ലാം ചിത്രീകരിച്ചിരിക്കുന്നു.
3. പഴയനിയമത്തിലെ സന്മാർഗ്ഗപ്രമാണങ്ങൾ ഇന്നും നിലനിൽക്കുന്നവയാണെന്നും ക്രിസ്തുവിനാൽ പൂർത്തീകരിക്കപ്പെട്ടതാണെന്നും പ്രത്യേകം കണ്ടുപിടിച്ചു വിലയിരുത്തുക.

## പാഠം 5

# പുതിയനിയമ ധാർമ്മികത: സുവിശേഷങ്ങളിൽ

❑ യോഹന്നാൻ മാംബ്ദാനയും യാക്കോബ് ശ്ലീഹായും ❑ യേശുക്രിസ്തുവും ദൈവരാജ്യത്തിന്റെ നീതിയും ❑ ഗിരിപ്രഭാഷണം ❑ ഗിരിപ്രഭാഷണത്തിന്റെ നാലു തലങ്ങൾ

പുതിയനിയമത്തിലെ കർത്താവിന്റെ പഠിപ്പിക്കൽ ദൈവരാജ്യത്തിന്റെ സന്മാർഗ്ഗ പ്രമാണമെന്ന നിലയിൽ ഈ ലോക ജീവിതത്തിൽ അപ്രായോഗികമാണെന്ന് പറയുന്നവരുണ്ട്. ഉദാഹരണമായി റെയ്നോൾഡ് നീബർ അതിനെ അസാദ്ധ്യമായ സുസാദ്ധ്യതയായി ചിത്രീകരിച്ചിരിക്കുന്നു. 'Moral Man in an Immoral Society' (സന്മാർഗ്ഗിയായ മനുഷ്യൻ സന്മാർഗ്ഗ ബോധമില്ലാത്ത സമൂഹത്തിൽ) എന്ന പുസ്തകം വായിക്കുക. സംഘടനകളും വ്യക്തികളും പാപത്തിന്റെ നീരാളിപിടുത്തത്തിൽ പൂർണ്ണതയുമായി വിദൂര ബന്ധത്തിൽ കിടക്കുകയല്ലാതെ ആർക്കും പൂർണ്ണത സാദ്ധ്യമല്ല. ചില വ്യക്തികൾക്കു സാധിച്ചാലും ഘടന പാപപങ്കിലമായിരിക്കും. നേരെ മറിച്ച് ടോൾസ്റ്റോയിയും, മഹാത്മാഗാന്ധിയും നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണത്തെ ഈ ലോകജീവിതത്തിനുള്ള മാതൃകയായി അംഗീകരിച്ചു. വിൻസന്റ് ടെയ്ലറുടെ വീക്ഷണത്തിൽ ഗിരിപ്രഭാഷണത്തിന്റെ മുമ്പിൽ ആർക്കും സ്വജീവിതത്തെ പരിശോധിച്ചാൽ അനുതാപമുണ്ടാകും. അത്രയ്ക്ക് ഉദാത്തമാണ് കർത്താവിന്റെ പഠിപ്പിക്കൽ. ആൽബർട്ട് ഷ്വൈയിസ്റ്റർ ഗിരിപ്രഭാഷണത്തെ വിലയിരുത്തുന്നതു യുഗാന്ത്യം അടുത്തു എന്ന നിലയിലുള്ള പഠിപ്പിക്കലായിട്ടാണ്. ഏതായാലും മറ്റു യാതൊരു മതസ്ഥാപകനോ ഗുരുവോ പഠിപ്പിച്ചിട്ടുള്ള സന്മാർഗ്ഗനീതിയും ഇത്ര ഉന്നതമായ ഒരു പൂർണ്ണതയുടെ മാനദണ്ഡം വരച്ചുകാട്ടുന്നില്ല. ജീവിത താഴ്വരയിൽ നിന്നു ഉയരത്തിലെത്തിയവർക്കു മാത്രമേ ഗിരിപ്രഭാഷണം പ്രായോഗികമാക്കാൻ സാധിക്കൂ. നമ്മുടെ കർത്താവിനെപ്പോലെ അന്തർനേത്രം തുറന്നു മറ്റാരെങ്കിലും ജീവിച്ചിരുന്നിട്ടുണ്ടോ? 'ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവരാണ് എന്റെ സഹോദരിയും സഹോദരനും മാതാവും' (മർക്കോ. 3:35) എന്നു പറഞ്ഞ മറ്റാരുണ്ട്. ഒരു ലോക കുടുംബത്തെ കണ്ടുകൊണ്ടുള്ള പഠിപ്പിക്കലാണ് യേശുമിശിഹായുടേത്.

### 1. യോഹന്നാൻ മാംബ്ദാനയും യാക്കോബ് ശ്ലീഹായും

എല്ലാം പങ്കിടുന്ന കുമ്രാൻ സമൂഹത്തിലായിരുന്നിരിക്കണം ഇവർ ഇരുവരും. അവരുടെ പഠിപ്പിക്കൽ വിശദമായി പരിശോധിച്ചാൽ മുതലാളിത്ത വ്യവസ്ഥിതിക്കു നിരക്കാത്തതാണെന്നു കാണാം. ഒരു സോഷ്യലിസ്റ്റു സമൂ

ഹത്തിന്റെ ധാർമ്മിക പ്രമാണമവർ കാണിച്ചു. യോഹന്നാന്റെ സന്മാർഗ്ഗ പ്രമാണങ്ങൾ ചിലതു നോക്കുക. *പുരുഷാരത്തോട്* 'രണ്ടു വസ്ത്രമുള്ളവൻ ഇല്ലാത്തവനു കൊടുക്കണം. ഭക്ഷണ സാധനങ്ങൾ ഉള്ളവനും അങ്ങനെ തന്നെ' (ലൂക്കോ. 3:11) എന്നു പറഞ്ഞു.' *ചുങ്കക്കാരോട്:* 'നിങ്ങളോട് കല്പി ച്ചതിൽ അധികമൊന്നും പിരിക്കരുത്' (ലൂക്കോ. 3:13) എന്നു പറഞ്ഞു.

*പടജ്ജനത്തോട്:* 'ആരെയും ബലാൽക്കാരം ചെയ്യാതെയും ചതിവായി ഒന്നും വാങ്ങാതെയും നിങ്ങളുടെ ശമ്പളം മതിയെന്നു വെപ്പീൻ' (ലൂക്കോ. 3:14) എന്നു പറഞ്ഞു. യെശയ്യാ 40:3–5 വരെയുള്ളത് ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പ്രസംഗിച്ചത് എല്ലാ താഴ്‌വരയും (ദരിദ്രരും) നികന്നു വരുമെന്നും എല്ലാ കുന്നും (പണക്കാരും) താഴുമെന്നും എല്ലാ വളഞ്ഞതും (അനീതിയും) നിരന്ന വഴിയായി തീരുമെന്നുമായിരുന്നു.

*ഹെരോദാവിനോട്:* 'സഹോദരന്റെ ഭാര്യയെ പരിഗ്രഹിക്കുന്നത് നിനക്ക് വിഹിതമല്ല' (മർക്കോ. 6:18) എന്നു പറഞ്ഞു. ഈവിധ പ്രസംഗത്തിന്റെ ഫല മായി ജയിൽവാസവും ശിരച്ഛേദവും ലഭിച്ചു. എങ്കിലും 'യോഹന്നാൻ' നീതിയും വിശുദ്ധിയുമുള്ള പുരുഷൻ എന്ന് അറിഞ്ഞ ഹെരോദാവ് അവനെ ഭയപ്പെട്ടു (മർക്കോ. 6:20).

## 2. യേശുക്രിസ്തുവും ദൈവരാജ്യത്തിന്റെ നീതിയും

നമ്മുടെ കർത്താവിന്റെ ഉപമകളിൽ മിക്കതും ദൈവരാജ്യത്തിന്റെ സന്മാർഗ്ഗപ്രമാണങ്ങൾ പലതും വ്യക്തമാക്കുന്നു. നല്ല ശമര്യാക്കാരന്റെ ഉപമ (ലൂക്കോ. 10:25–37) ജാതിയുടേയും വർഗ്ഗത്തിന്റേയും അതിരുകൾ തകർക്കു വാനായി പഠിപ്പിച്ചതാണ്. ധനവാന്റെയും ലാസറിന്റെയും ഉപമ (ലൂക്കോ. 16:19–31) ഹൃദയമില്ലാത്ത ധനവാനു വരാൻ പോകുന്ന ശിക്ഷ കാണിച്ചു. സ്വയം നീതിക്കാരനായ പരീശൻ പുറത്തും അനുതപിക്കുന്ന ചുങ്കക്കാരൻ ഒടുവിൽ അകത്തും ആയിരിക്കുമെന്നു പഠിപ്പിച്ചു. അന്ത്യന്യായവിധിയെക്കു റിച്ചുള്ള വിവരണം (മത്തായി 25:31–46) ജീവകാരുണ്യ പ്രവർത്തനമാണ് ന്യായവിധി സമയത്തെ പ്രധാന പരിഗണന എന്നു കാണിക്കുന്നു. നമ്മുടെ കർത്താവ് യോഹന്നാൻ സ്നാപകനെപ്പോലെ തന്നെ 'സ്വർഗ്ഗരാജ്യം സമീ പിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ' എന്നു പ്രസംഗിച്ചത് മനം മാറ്റം കൂടാതെ ദൈവരാജ്യപ്രജയായിരിപ്പാൻ സാദ്ധ്യമല്ല എന്നു കാണിക്കുന്നു. ഒന്നുകിൽ പ്രതാപവും പണവും സ്ഥാനമാന താല്പര്യവും ഈ ലോകവും അല്ലെങ്കിൽ താഴ്മയും സുവിശേഷ ദാരിദ്ര്യവും, സ്വയം പരിത്യാഗവും ദൈവ രാജ്യവും. സമവീക്ഷണ സുവിശേഷങ്ങളിൽ സ്വർഗ്ഗരാജ്യമെന്നും ദൈവ രാജ്യമെന്നും പറഞ്ഞിരിക്കുന്നതാണ് യോഹന്നാന്റെ സുവിശേഷത്തിലെ നിത്യജീവൻ. ചരിത്രം മാത്രമാണ് പ്രധാനമെന്ന ആധുനിക ചിന്തയും, കർത്താവിന്റെ പുനരാഗമനാനന്തരം മാത്രമെ രക്ഷയുള്ളു എന്ന എതിർ

ചിന്താഗതിയും പുതിയനിയമത്തിലില്ല. “ദൈവരാജ്യം നിങ്ങളുടെ ഇടയിൽ ഉണ്ട്. എന്നാൽ നിന്റെ രാജ്യം വരേണമേ’ എന്നു യുഗാന്ത്യം വരെ പ്രാർത്ഥിക്കുകയും വേണം. നിത്യജീവൻ ഇപ്പോൾ തുടങ്ങുന്നതും ചരിത്രാതീതമായി പൂർത്തീകരിക്കുന്നതുമാണ്. ദൈവരാജ്യത്തിന്റെ നീതി ദൈവഹിതം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും വരിക എന്നതാണ്. ഉച്ചനീചത്വങ്ങൾക്കോ, ശത്രുതയ്ക്കോ, യുദ്ധത്തിനോ, ചൂഷണത്തിനോ സ്ഥാനമില്ലാത്തതും എല്ലാം ന്യായമായി പങ്കിടുന്നതുമായ വ്യവസ്ഥിതിയാണു ദൈവരാജ്യം. വിശുദ്ധ പൗലോസിന്റെ ഭാഷയിൽ അത് നീതിയും, സമാധാനവും പരിശുദ്ധാത്മാവിലുള്ള സന്തോഷവുമാണ് (റോമ. 14–17).

### 3. ഗിരിപ്രഭാഷണം

വിശുദ്ധ മത്തായി 5, 6, 7 അദ്ധ്യായങ്ങളിലായി സമാഹരിക്കപ്പെട്ടു കിടക്കുന്ന ഗിരിപ്രഭാഷണം മർക്കോസിലും ലൂക്കോസിലും പലയിടത്തായി കിടക്കുന്നവ ഒത്തുവാക്യമുള്ള വേദപുസ്തകം നോക്കി താരതമ്യപ്പെടുത്തുക. മത്തായി ഒൻപതു ‘ഭാഗ്യവാന്മാർ’പറയുമ്പോൾ ലൂക്കോസ് (6:20–23) നാലു മാത്രമേ പറയുന്നുള്ളു. “ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ” എന്നാണോ കർത്താവു പഠിപ്പിച്ചത് അതോ “ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാന്മാർ” എന്നാണോ എന്ന തർക്കം തീർന്നിട്ടില്ല. വി. മത്തായി സമാഹരിച്ചപ്പോൾ ചില മാറ്റം വരുത്തി എന്നൂഹിക്കാം. രണ്ടായാലും പരിശുദ്ധാത്മ നിശ്വാസ്യമാകയാൽ രണ്ടും പ്രാധാന്യമർഹിക്കുന്നു. ശാരീരിക ദാരിദ്ര്യവും, ആത്മീയ ദാരിദ്ര്യവും രണ്ടും കുറവാണെന്ന ബോധമാണ്. എല്ലാം ഉള്ളവൻ ദരിദ്രനല്ല. എല്ലാറ്റിനും ഭിക്ഷയെടുക്കേണ്ടയാവശ്യം വന്നവനാണ് ദരിദ്രൻ. ഭക്തന്മാർക്ക് ആത്മീയം നിറഞ്ഞുകവിയുന്നു എന്നും മറ്റുള്ളവർക്കു തോന്നിയാലും ലഭിച്ചതല്ലാതെ ഒന്നുമില്ലെന്നും എല്ലാത്തിന്റെയും ഉടമസ്ഥൻ ദൈവമാണെന്നുമുള്ള ബോധമുള്ളവരാണ് അവർ. അതാണ് യഥാർത്ഥ ഭാഗ്യവും സന്തോഷവും. ആത്മാവിലുള്ള ദാരിദ്ര്യം ഭക്തലക്ഷണമാണ്.

### ഗിരിപ്രഭാഷണത്തിന്റെ നാലു തലങ്ങൾ

1) 5:3–16 ആത്മീയകാര്യങ്ങൾക്കുള്ള പരക്കം പാച്ചിൽ, മറ്റുള്ളവരെക്കുറിച്ചും തങ്ങളെക്കുറിച്ചുമുള്ള ദുഃഖം. എപ്പോഴുമുള്ള സൗമ്യഭാവം, നീതിക്കായുള്ള വിശപ്പ്, കരുണ കാണിക്കുന്ന സ്വഭാവം, ഹൃദയശുദ്ധി, സമാധാനമുണ്ടാക്കൽ, നീതി ചെയ്തിട്ടും അനീതിക്കാരനെപ്പോലെ ഉപദ്രവിക്കപ്പെടുകയോ തേജോവധം പെയ്യപ്പെടുകയോ ചെയ്യുമ്പോഴും സന്തോഷിക്കുക എന്നീ എട്ടു ലക്ഷണങ്ങളാണ് ദൈവരാജ്യ പ്രജകളുടെ സന്തോഷവും, പ്രതിഫലവും, ഭാഗ്യവും. അവർ ഭൂമിയുടെ ഉപ്പു പോലെ ചുറ്റുപാടുകളെ രുചിപ്പെടുത്തുകയും ബലപ്പെടുത്തുകയും ചെയ്യുമെന്നു മാത്രമല്ല മലമേൽ സ്ഥാപിക്കപ്പെട്ട പട്ടണം പോലെയും വിളക്കു പോലെയും ലോകത്തിനു പ്രകാശം നൽകുകയും ചെയ്യും.

2) 5:17–46 ന്യായപ്രമാണത്തിലെ പത്തു കല്പനകൾ കർത്താവിന്റെ വീക്ഷണത്തിൽ എങ്ങനെ പൂർത്തീകരിക്കപ്പെടുന്നു എന്നു കാണിക്കുന്നു. ഓരോന്നും ആഴത്തിലേക്കും ചിന്തയിലേക്കും ഇറക്കി ഉദാത്തമാക്കുകയാണ് കർത്താവു ചെയ്യുന്നത്. നിഷേധാത്മകമായവയെ സർഗ്ഗാത്മകമാക്കുന്നു. പ്രവൃത്തികളെ ഉദ്ദ്യേശ്യശുദ്ധിയിലേക്കു കടത്തുന്നു. ഗിരിപ്രഭാഷണമനുസരിച്ചു ഹൃദയം ശുദ്ധമായാൽ പത്തു കല്പനകൾ ലംഘിക്കുകയില്ലെന്നു മാത്രമല്ല അവയുടെ അനുസരണം സ്വാഭാവികമായി (Second nature) ആയിത്തീരുകയും ചെയ്യും.

3) 6:1–18 എങ്ങനെ നന്മ ചെയ്യണം, പ്രാർത്ഥിക്കണം, ഉപവസിക്കണം? ഇവ മൂന്നും രഹസ്യത്തിൽ ചെയ്യണം. നന്മ ചെയ്യുമ്പോൾ വലങ്കൈ ചെയ്യുന്നതു ഇടങ്കൈ അറിയരുത്. പ്രാർത്ഥിക്കുമ്പോൾ മുറിയിൽ കടന്ന് വാതിൽ അടച്ച് രഹസ്യത്തിൽ പ്രാർത്ഥിക്ക (സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥനയുടെ വ്യാഖ്യാനം വായിച്ചു പഠിക്കുക). ഉപവസിക്കുമ്പോൾ തലയിൽ എണ്ണ തേച്ചു മുഖം കഴുകി ദൈവം മാത്രം അറിയുവാൻ ഉപവസിക്കുക. ഈ അവസ്ഥ നമ്മിൽ നിന്നെത്ര വിദൂരം.

4) 6:19–7:27 ഗിരിപ്രഭാഷണത്തിലെ പത്തു കല്പനകൾ.

1 ഭൂമിയിൽ അല്ല സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിക്കുക. ഇതു നന്മ പ്രവർത്തിക്കുന്ന ജീവിതത്താലായിരിക്കും.

2 നിന്നിലുള്ള വെളിച്ചം ഇരുളാകാതെയിരിക്കട്ടെ. അന്ത്യത്തോളം സഹിച്ചുനിന്നു ജീവകിരീടം പ്രാപിക്കണം.

3 രണ്ടു യജമാനന്മാരെ സേവിക്കരുത് – ദൈവം മതി എന്നു വയ്ക്കൂ.

4 എന്തു തിന്നും, എന്തു കുടിക്കും, എന്തു ഉടുക്കും എന്നിങ്ങനെ വിചാരപ്പെടരുത്. നിരാശ നിരീശ്വരതയാണ്.

5 വിധിക്കപ്പെടാതിരിക്കേണ്ടതിനു വിധിക്കരുത്.

6 വിശുദ്ധമായതു നായ്ക്കുട്ടിക്കു കൊടുക്കരുത്. Do not mix the sublime with rediculous.

7 യാചിപ്പിൻ, അന്വേഷിപ്പിൻ, മുട്ടുവിൻ.

8 ഇടുക്കുവാതിലൂടെ കടപ്പിൻ. വിശാലവഴി പാപത്തിന്റേത്.

9 കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾവിൻ.

10 എന്നെ കർത്താവേ, കർത്താവേ എന്നു വിളിച്ചാൽ പോരാ സ്വർഗ്ഗസ്ഥപിതാവിന്റെ ഇഷ്ടം ചെയ്യുക.

11 ഉപസംഹാരമായി തന്റെ കല്പനകൾ അനുസരിക്കുന്നവർ മാത്രമേ കാറ്റും കോളും വരുമ്പോൾ നിലനിൽക്കുകയുള്ളു എന്ന് മുന്നറിവ് നൽകുന്നു.

**ചോദ്യങ്ങൾ**

1 യോഹന്നാൻ സ്നാപകന്റെ പ്രസംഗവും യാക്കോബ് ശ്ലീഹായുടെ ലേഖനവും താരതമ്യപ്പെടുത്തുക.

2 'നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണത്തിന്റെ പ്രസക്തി മുതലാളിത്ത വ്യവസ്ഥിതിയിൽ കൂടുതൽ പ്രയാസം.' ചർച്ച ചെയ്യുക.

3 സോഷ്യലിസ്റ്റു വ്യവസ്ഥിതി വന്നാലും സ്വാർത്ഥതയുള്ള മനുഷ്യസ്വഭാവം അതു പരാജയപ്പെടുത്താതിരിക്കാനെന്തു ചെയ്യണം?

## പാഠം 6

# പുതിയനിയമ ധാർമ്മികത: ലേഖനങ്ങളിൽ

❑ വി. പൗലോസിന്റെ സന്മാർഗ്ഗനീതി ❑ വി. യോഹന്നാന്റെ ധാർമ്മിക വീക്ഷണം ❑ യാക്കോബു ശ്ലീഹായുടെ സമീപനം ❑ ഒരു താരതമ്യ പഠനം

### 1. വി. പൗലോസിന്റെ സന്മാർഗ്ഗനീതി

വിശുദ്ധ മാമോദീസായാൽ പഴയ മനുഷ്യനെ കബറടക്കി പുതുമനുഷ്യനാക്കി ഉയിർത്തെഴുന്നേറ്റ് ജീവന്റെ പുതുക്കത്തിൽ നടക്കേണം (റോമ. 6:1–4, 12:19, കൊലോ. 2:12). എല്ലാവരും പാപികളാണെന്ന തത്വം വി. പൗലോസ് റോമർക്ക് എഴുതിയ ലേഖനത്തിലെ ആദ്യത്തെ അദ്ധ്യായങ്ങളിൽ തറപ്പിച്ചു പഠിപ്പിക്കുന്നു. യേശുക്രിസ്തുവിലുള്ള രക്ഷ ഏവർക്കും ഒഴിച്ചുകൂടാത്ത ആവശ്യമാണെന്ന് കാണിപ്പാനാണ് (റോമ. 3:23, 5:15, 11:32) നമ്മുടെ കർത്താവ് അന്നത്തെ തലമുറ ദോഷമുള്ളതായിരുന്നു എന്നു വ്യക്തമായി പഠിപ്പിച്ചത് നോക്കുക (മർക്കോ. 8:38, ലൂക്കോ. 9:41, 13:1–5, മത്താ. 17:11). നമ്മുടെ രക്ഷകനെപ്പോലെ തന്നെ വി. പൗലോസും ഏറ്റവും കൂടുതൽ ഉയർത്തിക്കാട്ടിയത് സ്നേഹമാണ് (1 കൊരി. 13). ക്രിസ്തുവിലുള്ള ദൈവസ്നേഹത്തിൽ നിന്നു നമ്മെ വേർതിരിപ്പാൻ യാതൊരു ശക്തിക്കും കഴിയുകയില്ല (റോമ. 8:37–39). റോമർ 8-ൽ ജഡത്തിന്റെ ചിന്ത മരണവും ആത്മാവിന്റെ ചിന്ത ജീവനും സമാധാനവും എന്നുള്ള പല കാര്യങ്ങൾ പഠിപ്പിക്കുന്നത് പരിശുദ്ധാത്മാവാണ്. "സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്നു വിടുതലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കും" എന്നു പറയുന്നു.

സന്മാർഗ്ഗപ്രമാണങ്ങൾ അനേകം ഒരുമിച്ചു പഠിപ്പിക്കുന്ന റോമർ 12, ഗലാത്യ 5, 6, എഫേ. 5, 6 മുതലായ അദ്ധ്യായങ്ങൾ വേദപുസ്തക ഭാഷ്യത്തിന്റെ സഹായത്തോടെ പഠിക്കണം. ഗലാ. 5:22-ൽ പറയുന്ന പരിശുദ്ധാത്മ ഫലത്തെക്കുറിച്ചും പഠിക്കണം.

ക്രിസ്തുവിൽ എന്ന വാക്ക് 164 പ്രാവശ്യം വി. പൗലോസ് ഉപയോഗിക്കുന്നതായി ഡെയ്സ്മാൻ പറയുന്നു. "ഒരുവൻ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയാകുന്നു" (2 കൊരി. 5:17) എന്ന തത്വമനുസരിച്ചു ക്രിസ്തുവിലുള്ളവരുടെ ജീവിതം ക്രിസ്തുവിന്റേതു പോലെ ആയിരിക്കണം (ഗലാ. 2:20). അവന്റെ മുമ്പിൽ വിശുദ്ധരും നിഷ്കളങ്കരും കുറ്റമില്ലാത്തവരുമായി നിറുത്തേണ്ടതിന്ന് (കൊലേ. 1:22) നാം വിളിക്കപ്പെട്ടിരിക്കുന്നു.

ന്യായപ്രമാണം പാപഭാരം വർദ്ധിപ്പിക്കുന്നു. എന്നാൽ മരണത്തിന്നധീനമായ ശരീരത്തിൽ നിന്ന് കർത്താവായ യേശുക്രിസ്തു മുഖാന്തരം വിമോചനം ഉണ്ട് (റോമ. 7:21-25).

റോമർ 13:1-7 വരെ വളരെ വിവാദം ഉയർത്തിയിട്ടുള്ള ഭാഗമാണ്. ദൈവത്തിൽ നിന്നല്ലാത്ത അധികാരമില്ലല്ലോ. വെളി. 13-ലെ അന്തിക്രിസ്തുവിന്റെ അധികാരം ദൈവത്തിൽ നിന്നല്ല എന്നറിഞ്ഞ ആദിമസഭ മൃഗത്തെ നമസ്കരിച്ചില്ല. രാഷ്ട്രീയ ധാർമ്മികതയ്ക്ക് ഈ ഭാഗം മാത്രം ആധാരമാക്കുവാൻ പാടില്ല. കൈസർക്കുള്ളതു കൈസർക്കു കൊടുക്കുന്നതിനു മുമ്പ് ദൈവത്തിൽ നിന്നുള്ള ദൈവസാദൃശ്യമാകുന്ന മനഃസാക്ഷി ദൈവത്തിനു കൊടുക്കണം. ആ മനഃസാക്ഷി അനുസരിച്ച് കരം കൊടുക്കുകയോ കൊടുക്കാതിരിക്കുകയോ ചെയ്യാം (മത്താ. 22:17-22 വരെ പഠിക്കുക).

1 കൊരി. 13-ൽ കാണുന്ന സ്നേഹത്തെ കുറിച്ചുള്ള ഏറ്റം ഉദാത്തമായ ഗീതം ഒരു ലോക ക്ലാസ്സിക് ആണ്. ക്രിസ്തീയ കൂട്ടായ്മയുടെ പശ്ചാത്തലത്തിലാണ് വി. പൗലോസ് ഈ ഗീതം എഴുതുന്നത് (റോമ. 12:9-13, 15-16, 14: 1-15. 1 തെസ്സ. 4:9-12, 5:12-14 ഗലാ. 6:1-5). ആദിമസഭയിലെ പങ്കിടുന്ന കൂട്ടായ്മ (കൊയ്നോണിയ) യുടെ പ്രദർശനമാണ് ക്രിസ്തീയ സ്നേഹത്തിന്റെ മഹിമകൾ.

ക്രിസ്തീയ സ്നേഹം ക്രിസ്തേതരരിലേക്കു ഒഴുകേണ്ടതാണെന്ന് വി. പൗലോസ് പഠിപ്പിച്ചു (1 കൊരി. 5:10, 10:32, റോമ. 12:17, 1 തെസ്സ. 5:12, കൊലോസ്യർ 4:5). ചില സന്മാർഗ്ഗപ്രമാണങ്ങൾ ക്രിസ്ത്യാനികൾക്കും, ക്രിസ്തേതരർക്കും ഒരുമിച്ചുള്ളവയാണ്. റോമാ 2:14-15 ലെ തത്വം ജാതി മത ചിന്തകൾക്കതീതമാണ്. ശത്രുവിനു വിശക്കുന്നു എങ്കിൽ ഭക്ഷിപ്പാൻ കൊടുപ്പീൻ (റോമാ. 12:20) എന്ന് നമ്മുടെ കർത്താവിനെപ്പോലെ പൗലോസും പഠിപ്പിച്ചു. ക്രിസ്തീയസ്നേഹം ദൈവത്തിൽ നിന്നുള്ളതാകയാൽ സീമാതീതമാണ്. "ദൈവം സ്നേഹമാകുന്നു" എന്ന വെളിപാട് ശ്രീ ശങ്കരാചാര്യർ പഠിപ്പിക്കുംപോലെ ദൈവത്തെ പരിമിതി വയ്ക്കലല്ല.

## 2. വി. യോഹന്നാന്റെ ധാർമ്മിക വീക്ഷണം

സ്നേഹത്തിന്റെ അപ്പോസ്തോലനായ യോഹന്നാനിൽ കാണുന്നതെല്ലാം സ്നേഹത്തിന്റെ കേന്ദ്രസ്ഥാനമാണ്. "അവൻ ആദ്യം നമ്മെ സ്നേഹിച്ചതുകൊണ്ടു നാമും സ്നേഹിക്കണം" (1 യോഹ. 4:19). നാം തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്ന കല്പന സുവിശേഷങ്ങളിലും ലേഖനത്തിലും ആവർത്തിച്ചിരിക്കുന്നു (യോഹ. 13:14, 15:12-14, 17, 1 യോഹ. 1:7, 2:9-11, 3:11-14, 4:7-8, 11, 12, 10:21; 2 യോഹ. 5). ദൈവം ലോകത്തെ സ്നേഹിച്ചിട്ടാണു പുത്രനെ തന്നത് (വി. യോഹ. 3:16, 1 യോഹ. 3:16) അവൻ നമുക്കുവേണ്ടി പ്രാണനെക്കൊടുത്ത് സ്നേഹം വെളിപ്പെടുത്തിയതുപോലെ നാമും സഹോദരന്മാർക്കു വേണ്ടി പ്രാണനെ വെച്ചുകൊടുക്കേണ്ടതാകുന്നു എന്നു കല്പിച്ചിരിക്കുന്നു. തുടർന്നുള്ള വാക്യത്തിൽ വസ്തുവകകൾ സഹോദരന്റെ മുട്ടു തീർക്കുവാൻ നല്കണമെന്നും നിർദ്ദേശിച്ചിരിക്കുന്നു. യോഹന്നാന്റെ സുവിശേഷത്തിലും ശാബതിൽ താൻ സൗഖ്യമാക്കിയതിനെ നീതീകരിച്ചിരിക്കുന്നു (7:22-23). ശിഷ്യന്മാരുടെ പാദം കഴുകിയ വിവരണവും നാലാം സുവിശേഷത്തിൽ കാണുന്നുണ്ട് (13). അതും സ്നേഹത്തിന്റെ പ്രദർശനമാണ്.

## 3. വി. യാക്കോബു ശ്ലീഹായുടെ സമീപനം

ആധുനികകാലത്തു പ്രത്യേകം പഠിക്കേണ്ട സന്മാർഗ്ഗനീതിയുടെ പ്രമാണമാണ് വി. യാക്കോബ് ശ്ലീഹായുടേത്. പള്ളിയിൽ വരുന്ന ധനവാന്മാരെ ആദരിക്കുകയും ദരിദ്രന്മാരെ അവഗണിക്കുകയും ചെയ്തതിനെ ശാസിക്കുന്നു (2:1-8). "മുഖപക്ഷം കാണിച്ചാലോ പാപം ചെയ്യുന്നു" (2:9). "ദൈവം ഉണ്ടെന്ന് വിശ്വസിച്ചാൽ പോരാ, പിശാചുക്കളും വിശ്വസിക്കുകയും വിറയ്ക്കുകയും ചെയ്യുന്നു" (2:19). "വ്യർത്ഥമനുഷ്യാ, പ്രവൃത്തിയില്ലാത്ത വിശ്വാസം നിഷ്ഫലം" (2:20). "വ്യഭിചാരിണികളെ, ലോകസ്നേഹം ദൈവത്തോടു ശത്രുത്വം" (4:6). ധനവാന്മാരെ നിങ്ങളുടെ മേൽ വരുന്ന ദുരിതങ്ങൾ നിമിത്തം കരഞ്ഞു മുറയിടുവിൻ. കൊയ്തവരുടെ കൂലി പിടിച്ചു (5:1-6). ദൈവം നിഗളികളോട് എതിർത്തു നിൽക്കുന്നു (4:6). കൂട്ടുകാരനെ സ്നേഹിക്ക എന്നതു രാജകീയമായ ന്യായമാണ് (28). ശുദ്ധവും നിർമ്മലവുമായ ഭക്തി അനാഥരെ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പറ്റാതെ തന്നെത്താൻ കാത്തുകൊള്ളുന്നതും ആകുന്നു (1:27).

### ഒരു താരതമ്യ പഠനം

രണ്ടും മൂന്നും പാഠങ്ങളിൽ പഴയനിയമത്തിലും പുതിയനിയമത്തിലും കണ്ട കാര്യങ്ങൾ ഒന്നു താരതമ്യപ്പെടുത്തുന്നതു നന്നായിരിക്കും. ചില നിരീക്ഷണങ്ങൾ ഉദാഹരണമായി നല്കുന്നു.

| പഴയനിയമം | പുതിയനിയമം |
|---|---|
| ഭാഗം ഭാഗമായിട്ട് | പൂർണ്ണമായിട്ട് |
| പ്രവാചകന്മാർ മുഖാന്തരം | പുത്രൻ മുഖാന്തരം |
| ന്യായ പ്രമാണം | സുവിശേഷം |
| പല കല്പനകൾ | സ്നേഹിക്കുക എന്ന ഒരു കല്പന |
| പ്രവർത്തിച്ചു രക്ഷപ്രാപിക്കുക | വിശ്വസിച്ചു പ്രവർത്തിക്ക |
| അനേക വിലക്കുകൾ | ചിന്തയെയും ഉദ്ദേശ്യത്തെയും നിർമ്മലീകരിക്ക |
| ഭാരമുള്ള ചുമട് | മൃദുവായ നുകം |
| സീനായിൽ മോശയ്ക്ക് | ഗിരിപ്രഭാഷണത്തിൽ ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് |
| നിയമത്തിലവലംബം | പരിശുദ്ധാത്മ പ്രേരിതമായ സർഗ്ഗശക്തിയിലവലംബം |
| അടിമകളെപ്പോലെ | മക്കളുടെ സ്വാതന്ത്ര്യം |
| ലോകത്തിനു പറ്റിയ കല്പനകൾ | ദൈവരാജ്യ പ്രജകൾക്കു മാർഗ്ഗരേഖ |
| കാലികമായ നിയമങ്ങളും നിത്യനിയമങ്ങളും | നിത്യസ്നേഹപ്രമാണം കാലികമാക്കാൻ പരിശുദ്ധാത്മാവിന്റെ സഹായം. |
| ദൈവത്തിന് 7-ാം ദിവസം | ഒന്നാം ദിവസം മുതൽ ദൈവത്തിന് |
| മതത്തിനു ചട്ടക്കൂട് | 'കാറ്റ് ഇഷ്ടമുള്ളടത്ത് ഊതുന്നു' (ചട്ടക്കൂട്ടിന്നപ്പുറത്തേക്കുള്ള പ്രവാഹം) |

## ചോദ്യങ്ങൾ

1 Agape എന്ന ക്രിസ്തീയ സ്നേഹത്തിന്റെ പ്രത്യേകതകൾ ഏവ?

2 പൗലോസിന്റെയും യോഹന്നാൻ ശ്ലീഹായുടെയും യാക്കോബ് ശ്ലീഹായുടെയും സന്മാർഗ്ഗപാഠങ്ങൾ താരതമ്യപ്പെടുത്തുക.

3 പഴയനിയമത്തിലെയും പുതിയനിയമത്തിലെയും സന്മാർഗ്ഗികത താരതമ്യപ്പെടുത്തുക?

# യൂണിറ്റ് 4

# ക്രൈസ്തവ ധാർമ്മിക വീക്ഷണങ്ങൾ

## പാഠം 1

## ക്രിസ്തീയ ധർമ്മശാസ്ത്രം ചരിത്രത്തിലൂടെ

❑ സന്യാസിമാർ ❑ അഗസ്തീനോസ് ❑ തോമസ് അക്വിനാസ്

### 1. സന്യാസിമാർ

നാഴികമണിയുടെ നാക്കുപോലെ സഭാചരിത്രത്തിലും സന്മാർഗ്ഗപ്രമാണത്തിന്റെ ഇടത്തേക്കും വലത്തേക്കുമുള്ള നീക്കം കാണാം. യഥാസ്ഥിതികത്ത്വത്തിൽ മാത്രമോ ഉല്പതിഷ്ണത്വത്തിൽ മാത്രമോ ചരിത്രം എന്നും നിലനില്ക്കുന്നില്ല. പൂർണ്ണതയ്ക്കുവേണ്ടിയുള്ള വിളി എന്നും സഭയിൽ ഉണ്ടെങ്കിലും അതിന്റെ വില കൊടുത്തു മശ്ശിഹായെ പിൻപറ്റാൻ ചുരുക്കം പേർ മാത്രമേ കാണൂ. വി. ലൂക്കോ. 9:57-63 വരെ കാണുന്ന മൂന്നു പേരും സമ്പൂർണ്ണ ശിഷ്യത്വത്തിന് ആവശ്യമായ വില കൊടുക്കാതെ മടങ്ങിപ്പോയി. യേശുവിനെ 'നല്ല ഗുരോ' എന്നു വിളിച്ചു നിത്യജീവന് വഴിതേടിയ പ്രമാണിയോട് "ഇനി ഒരു കുറവ് നിനക്കുണ്ട്, നിനക്കുള്ളത് എല്ലാം വിറ്റ് ദരിദ്രർക്ക് കൊടുക്കുക, എന്നാൽ സ്വർഗ്ഗത്തിൽ നിനക്കു പ്രതിഫലം ഉണ്ടാകും" എന്ന് യേശു പറഞ്ഞപ്പോൾ "അവൻ എത്രയും ധനവാനായതുകൊണ്ട് ഇതു കേട്ട് അതിദുഃഖിതനായിത്തീർന്നു" (വി. ലൂക്കോ. 18:18-30). എന്നാൽ പക്കോമിയോസും, അന്തോണിയോസും സഭയുടെ പുരോഗതിക്ക് നാഴികക്കല്ലുകൾ ആയിരുന്നു. നാലാം നൂറ്റാണ്ടിൽ കോൺസ്റ്റന്റീൻ ചക്രവർത്തി സഭയെ ലൗകീകതയിലേക്ക് നയിച്ചപ്പോൾ പ്രതിഷേധിച്ചു മാറി വനവാസം സ്വീകരിച്ച സന്യാസിമാർ വിപരീതമായ ഒരു പന്ഥാവിലേക്ക് സഭയെ നയിക്കുക ആയിരുന്നു. അവർക്ക് അത്താനാസ്യോസും, ബസേലിയോസും ബലം നല്കുകയും നിയമങ്ങൾ ഉണ്ടാക്കി അവരെ സംഘടിപ്പിക്കുകയും ചെയ്തത് സന്മാർഗ്ഗ നിലവാരത്തിന്റെ വേലിയേറ്റം സൃഷ്ടിച്ചു. ദാരിദ്ര്യം, പാതിവ്രത്യം, അനുസരണം എന്നീ വ്രതത്രയങ്ങൾ അന്നു മുതൽ ഇന്നുവരെ സന്യാസസമൂഹങ്ങൾ മുറുകെപിടിക്കുന്നു. പാശ്ചാത്യസഭയിൽ ഫ്രാൻസിസ്ക്കൻ സന്യാസിമാർ, ഡൊമിനിക്കൻ സന്യാസിമാർ മുതലായവർ ദാരിദ്ര്യം വരിച്ച് ക്രിസ്തുവിനെ അനുഗമിച്ചു. മൗണ്ട് ആഥോസിൽ കിഴക്കൻസഭയുടെ സന്യാസപ്രസ്ഥാനം ഇന്നും സജീവമാണ്. ലോകമഹത്വത്താൽ പല സമൂഹങ്ങളും ഇന്നു സമ്പന്നമായതിനാൽ ഇനിയൊരു തിരിച്ചടി വരാൻ ഇടയുണ്ട്. റഷ്യ

യിൽ സന്യാസസമൂഹങ്ങളുടെ നിലവും പുരയിടങ്ങളും സഭയുടേതുപോലെ ദേശീകരിച്ചത് സഭ വലത്തേയ്ക്കു കൂടുതൽ മാറിയതിന്റെ തിരിച്ചടി ആയി കാണണം. ദരിദ്രരുടെ സഭയ്ക്കുവേണ്ടി വിമോചന ദൈവശാസ്ത്രക്കാർ നിലവിളിക്കുന്നതും, സഭയെ അതിന്റെ യാഥാസ്ഥിതികത്വത്തിൽ നിന്നും തിരിക്കാനാണെങ്കിലും സഭ സ്വമനസ്സാൽ ആ ആഹ്വാനം കേൾക്കുമോ എന്നു സംശയിക്കത്തക്കവണ്ണമാണു സഭാചരിത്രത്തിന്റെ ഇതുവരെയുള്ള ഗതി. യഥാർത്ഥത്തിൽ ലോകമയത്വവും, സ്വത്തും, സ്ഥാപനങ്ങളും സഭയ്ക്ക് നേട്ടമോ, കോട്ടമോ എന്നുള്ള ഒരു ശാസ്ത്രീയപഠനം തന്നെ സഭയുടെ സത്തയുടെ അടിസ്ഥാനത്തിൽ നടത്തേണ്ട കാലം വൈകിയിരിക്കുന്നു. ദരിദ്രസഭയാണോ സമ്പന്നസഭയാണോ യേശുവിനെ അനുഗമിക്കുന്നത് എന്ന ചോദ്യം പ്രസക്തമാണ്. ആധുനിക ചൈനയിലെ ദരിദ്ര്യസഭ സമ്പന്ന രാജ്യങ്ങളിലെ സഭകൾക്ക് ഒരു വെല്ലുവിളിയാണ്.

## 2. അഗസ്തീനോസ്

പാശ്ചാത്യസഭയുടെ ദൈവശാസ്ത്രജ്ഞനെങ്കിലും ക്രിസ്തീയ ധർമ്മ ശാസ്ത്രം പുതിയ ഒരു ഔന്നത്യം പ്രാപിച്ചത് അഗസ്തീനോസിനോടു കൂടെ ആയിരുന്നു. 'Morals of the Catholic Church' എന്ന ഗ്രന്ഥത്തിന്റെ 15-ാം അദ്ധ്യായത്തിൽ നാലു മൗലികസുകൃതങ്ങളെ സ്നേഹത്തിന്റെ ദാസന്മാ രാക്കിയാണ് അദ്ദേഹം വിവരിക്കുന്നത്. 'ഇന്ദ്രിയജയം എന്നാൽ സ്നേഹം തന്നെത്തന്നെ ദൈവത്തിനുവേണ്ടി മുഴുവനായും മലിനത കൂടാതെയും സൂക്ഷിക്കുന്നതാകുന്നു.' ധൈര്യം (fortitude) ദൈവത്തിനുവേണ്ടി സ്നേഹം എല്ലാം സസന്തോഷം സഹിക്കുന്നതത്രെ. നീതി ദൈവത്തെ മാത്രം സേവിക്കുന്നതും തൻനിമിത്തം ബാക്കിയെല്ലാം മനുഷ്യനു വിധേ യപ്പെടുത്തി നന്നായി ഭരിക്കുന്നതും ആണ്. ബുദ്ധി (prudence) ആകട്ടെ ദൈവത്തിലേക്കു പോകുവാൻ സഹായിക്കുന്നതും തടസ്സമുണ്ടാക്കുന്നതും തമ്മിൽ തിരിച്ചറിയുന്നതാകുന്നു. അതേ ഗ്രന്ഥത്തിന്റെ ഏഴാം അദ്ധ്യായ ത്തിൽ തന്റെ പ്ലേറ്റോണിക്ക് പശ്ചാത്തലത്തിൽ സത്യവും, സൗന്ദര്യവും, നന്മയും ദൈവത്തിൽ നിന്നാകയാൽ അവ അയൽക്കാരിലും ഉദ്ദീപിപ്പി ക്കുന്നതാണ് ക്രിസ്തീയ സ്നേഹം. ഹിന്ദുമത ചിന്തയിലും, ചില ക്രിസ്തീയ വീക്ഷണത്തിലും ദൈവത്തോടു മാത്രമാണ് മനുഷ്യനു കടപ്പാടുള്ളത്. എന്നാൽ കർത്താവു നൽകിയ രണ്ടു കല്പനകളിൽ ദൈവത്തെ സ്നേഹി ക്കുന്നതിനു തുല്യമാണ് അയൽക്കാരനെ സ്നേഹിക്കുന്നത് എന്നു കാണാം. നമ്മുടെ കർത്താവിന്റെ സന്തുലിതമായ ഈ പഠിപ്പിക്കൽ ആത്യന്തികമായും മുറുകെ പിടിക്കണം. എന്നാൽ ഇവയിൽ ഒന്നാമത്തേതു ദൈവസ്നേഹമാ ണെന്നു സമ്മതിക്കണം.

അഗസ്തീനോസിന്റെ പഠിപ്പിക്കലിൽ ഭാര്യാഭർത്താക്കന്മാരുടെ ലൈംഗിക വേഴ്ച പോലും പാപമായി പഠിപ്പിച്ചത് സ്വീകാര്യമല്ല. 'വിവാഹം

മാന്യവും, കിടക്ക നിർമ്മലവും അത്രെ.' 'ജന്മപാപത്തിന്റെ കാരണം, അകൃത്യത്തിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിച്ചു' എന്നതല്ല, പിന്നെയോ പാപലോകത്തിലേയ്ക്ക് ജനിച്ച് പാപത്തോട് ചായ്‌വ് ഉണ്ടായിപ്പോകുന്നു എന്നതാണ്. 'ജന്മപാപം' എന്ന സംജ്ഞ തന്നെ വേദപുസ്തകത്തിലോ, ആദിമ പിതാക്കന്മാരിലോ കാണുന്നില്ല. ഭാര്യാഭർത്താക്കന്മാരുടെ ലൈംഗികബന്ധത്തിൽ ദൈവസൃഷ്ടിയിൽ അവർ പങ്കാളികളാകുന്നു. ഇതും ഉത്തരവാദിത്വമുള്ള പദവിയാണ്. വിവാഹം കൂടാതുള്ള ബന്ധം അതല്ല. അഗസ്തീനോസിന്റെ 'ഏറ്റുപറച്ചിൽ' (Confessions) എന്ന ഗ്രന്ഥത്തിൽ ദൈവം സൃഷ്ടിച്ചതിലുള്ള നന്മ സമ്മതിക്കുന്നുണ്ട്. നന്മയില്ലാത്തതു നിലനില്ക്കയില്ല. 'Whatever in any degree is, is good.' പിശാചു തിന്മയായത് ആക്കപ്പെട്ടതിനാലാണെന്നും 'City of God' എന്ന സുപ്രസിദ്ധ ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു (XIX, 13).

### തോമസ് അക്വിനാസ്

മദ്ധ്യനൂറ്റാണ്ടുകളിൽ അക്വിനാസ് അരിസ്റ്റോട്ടിലിനെ സ്വീകരിച്ച് എഴുതിയ Natural Ethics സഭാചരിത്രത്തിൽ വരുത്തിയ വിടവ് ഇന്നും നിലനില്ക്കുന്നു. മുൻപു പറഞ്ഞ നാല് മൗലിക സുകൃതങ്ങൾ (ജ്ഞാനം, ധൈര്യം, ഇന്ദ്രിയജയം, നീതി) അടിസ്ഥാനമാക്കി അതിനു മീതെ വിശ്വാസം, പ്രത്യാശ, സ്നേഹം എന്നീ ദൈവശാസ്ത്ര സുകൃതങ്ങൾ ചേർക്കുകയാണ് അദ്ദേഹം ചെയ്തത്. ഇങ്ങനെ Natural Supernatural എന്ന രണ്ടു മണ്ഡലങ്ങൾ അദ്ദേഹം സൃഷ്ടിച്ചു. ദൈവീകം ഭൗതീകത്തിന്റെ മീതെ വയ്ക്കുന്ന ചിന്ത തന്നെ മനുഷ്യാവതാരത്താൽ ഭൗതികത്തെ ദൈവീകവുമാക്കി എന്ന സത്യം വിസ്മരിക്കുന്നു. ആരാധന ദൈവികവും, കൃഷി, കച്ചവടം, വ്യവസായം മുതലായവ ഭൗതികവും എന്ന നിർഭാഗ്യകരമായ വേർതിരിവു ഇന്നും പിടിച്ചുവച്ചു പുലർത്തുന്നതിന്റെ പ്രധാന കാരണക്കാരൻ തോമസ് അക്വീനാസ് ആണെന്നു പറഞ്ഞാൽ തെറ്റില്ല. യഥാർത്ഥത്തിൽ ഒരു ക്രിസ്ത്യാനിയുടെ മുഴുജോലിയും, സമയവും കർത്താവിനു സമർപ്പിതമാകയാൽ വിശുദ്ധമാണ്' (റോമ. 14:7, 8, ഗലാ. 2:20).

അക്വീനാസ് സ്വകാര്യ സ്വത്തിന്റെ പ്രമാണം നീതികരിച്ചതും സ്വാഭാവികമായ പ്രകൃതിനിയമത്തിന്റെ (Natural law) അടിസ്ഥാനത്തിലാണ്. സഭാപിതാക്കന്മാരുടെ പഠിപ്പിക്കൽ വീഴ്ചയോടു കൂടി സ്വകാര്യസ്വത്തുണ്ടായി എന്നതായിരുന്നു. വേദപുസ്തക പ്രകാരം 'ഭൂലോകവും അതിന്റെ പൂർണ്ണതയും, ഭൂതലവും അതിലെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു' (സങ്കീ: 24:1). ദൈവമായ പിതാവിന്റെ സ്വത്തിൽ തന്റെ സകല മക്കൾക്കും ന്യായമായി അവകാശം ഉള്ളപ്പോൾ സ്വകാര്യസ്വത്തു ദൈവത്തിന്റെ ഉടമസ്ഥാവകാശത്തിന്മേലുള്ള കടന്നാക്രമണമാണ്. 'ഏദൻതോട്ടം

കാപ്പാനും വേല ചെയ്‌വാനും' (ഉല്പ. 2:15) ഏദനിലാക്കിയ ആദാം വിലക്കു ലംഘിച്ച് മുഴുവൻ സ്വന്തമാക്കിയതാണു പാപകാരണമായത്. അതിനാൽ അക്വീനാസ് തിരുത്തപ്പെടണം. പ്രകൃതിനിയമങ്ങൾ എല്ലാ മനുഷ്യർക്കും സ്വന്തം യുക്തികൊണ്ട് കണ്ടുപിടിക്കാവുന്നതാണെങ്കിൽ ആ യുക്തി പാപവീഴ്ച മൂലം വികൃതമാക്കപ്പെടുന്നില്ല എന്നു പറയേണ്ടിവരും. സഭയ്ക്ക് മാത്രമാണ് വെളിപാട് എന്നും അതിന്റെ ഉത്തുംഗരംഗം വിശ്വാസവും, പ്രത്യാശയും, സ്നേഹവും ദാനം ചെയ്യുന്നു എന്നും വാദിക്കുന്നു എങ്കിൽ സഭയ്ക്കു പുറത്ത് ഈ ത്രിവിധ നന്മകൾ ഇല്ല എന്നും വരും. ഈ വ്യക്തമായ വ്യത്യാസം രണ്ടാം വത്തിക്കാൻ കൗൺസിൽ രേഖകളിൽ കാണുന്നില്ല. പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തെ ബോദ്ധ്യപ്പെടുത്തുന്ന പരിശുദ്ധാത്മാവ് പ്രകൃതിനിയമത്തിലുള്ളവരിലും പ്രവർത്തിക്കുന്നു. ദൈവികം, പൈശാചികം എന്ന വ്യത്യാസം ഉണ്ട്. Natural, Super - natural എന്ന വ്യത്യാസം ഇല്ല.

അഗസ്തീനോസിന്റെയും, അക്വീനാസിന്റെയും പഠിപ്പിക്കലുകളിൽ തിരുത്തപ്പെടേണ്ട മറ്റൊന്നാണ് ന്യായയുദ്ധസിദ്ധാന്തം (Just war theory).[1] ഒരുപക്ഷേ, ഒരു കാലത്ത് ന്യായയുദ്ധവും അന്യായയുദ്ധവും ഉണ്ടായിരുന്നിരിക്കണം. എന്നാൽ ഹൈഡ്രജൻ ബോംബിന്റെ ഈ യുഗത്തിൽ യുദ്ധം നീതികരിക്കപ്പെടാവുന്ന ഒരു വാദവും ഇല്ല എന്നു തന്നെ പഠിപ്പിക്കേണ്ടതാണ്.

'സകലവും അവനിൽ നിന്നും, അവനാലും അവങ്കലേയ്ക്കും' (റോമ. 11:36) എന്ന പ്രമാണമനുസരിച്ചു പ്രകൃതിയുടെ നിയമവും, വെളിപാടിന്റെ നിയമവും രണ്ടും രണ്ടു തട്ടിലാക്കേണ്ട ആവശ്യമില്ല. തോമിസവും, നിയോതോമിസവും ക്രിസ്തീയ വെളിപാടിന്റെ വെളിച്ചത്തിൽ ഏകീകരിച്ച് പ്രകൃതിയെക്കൂടെ ദൈവത്തിന്റെ ദാനമായും സൂപ്പർനാചറലായും കാണണം. ചിലതു മനുഷ്യനും അവന് എത്തിപ്പിടിക്കാൻ സാധിക്കാത്തതു ദൈവത്തിനും വിടുന്ന സിദ്ധാന്തം ദൈവത്തെ പരിമിതപ്പെടുത്തുകയാണ്. സന്യാസിത്വത്തിനു മേന്മ കല്പിച്ചതുപോലെ കുടുംബജീവിതത്തിനും മേന്മ കല്പിക്കണം. ദൈവവിളി ഒന്നിനല്ല രണ്ടിനും ഉണ്ട് എന്നു പഠിപ്പിക്കണം.

## കുറിപ്പ്

1. യുദ്ധം സ്വയരക്ഷയ്ക്കായിരിക്കണം. സ്വയരക്ഷ സാധിച്ചാൽ യുദ്ധം നിറുത്തണം. യുദ്ധത്തിനുപയോഗിക്കുന്ന ആയുധങ്ങൾ നിയമാനുസൃതമായിരിക്കണം. രക്ഷിക്കപ്പെടേണ്ടതിന്റെ വിലയിലധികവും യുദ്ധത്തിനു ചെലവാക്കരുത്. ഇതിൽ ഒന്നിനെയെങ്കിലും ലംഘിക്കുന്ന യുദ്ധം നീതിയുള്ളതല്ല.

**ചോദ്യങ്ങൾ**

1. സന്യാസിത്വത്തിന്റെ ധർമ്മനീതിയിൽപ്പെട്ട അനുസരണം, ദാരിദ്ര്യം, പാതിവ്രത്യം എന്നീ വ്രതത്രയങ്ങൾ കാലാനുസരണമായി ഇന്ന് എങ്ങനെ വ്യാഖ്യാനിക്കണം.
2. അഗസ്തീനോസിന്റെ ധാർമ്മിക പഠിപ്പിക്കലുകളിൽ ഉള്ള അപാകതകൾ ചൂണ്ടിക്കാണിക്കുക.
3. തോമസ് അകിനാസിന്റെ ധർമ്മനീതിയിൽ തിരുത്തപ്പെടേണ്ടവ വിവരിക്കുക.
4. രണ്ടാം വത്തിക്കാന്റെ രേഖകൾ (Documents) പഠിച്ച് അതിലെ ധാർമ്മികതയുടെ പുരോഗമനാശയങ്ങൾ കണ്ടുപിടിക്കുക.

## പാഠം 2

# ക്രിസ്തീയ ധർമ്മശാസ്ത്രം ചരിത്രത്തിലൂടെ (തുടർച്ച)

❑ മാർട്ടിൻ ലൂഥറും (1483–1546) ജോൺ കാൽവിനും (1509–1564) ❑ കാൾ ബാർത്തും എമിൽ ബ്രൂണറും ❑ വിമോചന ദൈവശാസ്ത്രം

### 4. മാർട്ടിൻ ലൂഥറും (1483–1546) ജോൺ കാൽവിനും (1509–1564)

പ്രോട്ടസ്റ്റന്റ് സന്മാർഗ്ഗശാസ്ത്ര വക്താക്കളിൽ അഗ്രഗാമികളാണ് ലൂഥറും കാൽവിനും. പല കാര്യങ്ങളിലും ഇവർ യോജിക്കുന്നു. മനുഷ്യന്റെ ഇച്ഛാശക്തി (will) യും വീഴ്ചയാൽ വികലമായതിനാൽ പ്രാകൃതമനുഷ്യൻ നന്മ തിരഞ്ഞെടുക്കാൻ ശക്തനല്ല. ദൈവവിളിയും (divine Vocation) അനുദിന ജോലിയെയും (daily work) ഇവർ ഇരുവരും ചേർന്ന് പ്രോട്ടസ്റ്റന്റ് തൊഴിൽ ധാർമ്മികത (work ethics) എന്നറിയപ്പെടുന്ന ആശയത്തിലൂടെ ജോലിയുടെ അഭിമാനവും ഉത്സാഹവും പഠിപ്പിച്ചു. കൂടാരപ്പണിയും തച്ചുപണിയും, എൻജിനീയറുടെ പണിയും, ഡോക്ടറുടെ പണിയും, ദൈവവിളിയായി അംഗീകരിച്ചാൽ അഭിമാനകരമാണ്. വിശ്വാസത്താലുള്ള നീതീകരണം ലൂഥർ അടിസ്ഥാനപ്രമാണമാക്കിയതിനാൽ 'ഞാൻ നീതീകരിക്കപ്പെട്ടവനാണ്' എന്ന ഒരു പദവി വിശ്വാസികൾക്ക് ലഭിക്കുന്നു. യാക്കോബു ശ്ലീഹാ 'പ്രവൃത്തിയില്ലാത്ത വിശ്വാസം മൃതമാണ്' എന്നു പഠിപ്പിച്ചതുകൂടി ലൂഥർ സ്വീകരിക്കേണ്ടതായിരുന്നു. 'മനുഷ്യൻ ഏകനായിരിക്കുന്നതു നല്ലതല്ല'

എന്നു കണ്ട് ദൈവം ആദാമിന് ഒരു സഖിയെ നല്കിയതിന്റെ വെളിച്ചത്തിൽ കുടുംബജീവിതം സന്യാസിത്വത്തേക്കാൾ ഉന്നതമാണെന്നു ലൂഥർ പഠിപ്പിച്ചതിന്റെ പിന്നിൽ സ്വാനുഭവം കൂടി കടന്നിട്ടുണ്ട്. സന്യാസസമൂഹങ്ങൾ ഏകമായിരിക്കാതെ കുടുംബം പോലെ സുഖവും ദുഃഖവും പങ്കിടുന്നുണ്ടല്ലോ. വി. ത്രിത്വത്തിന്റെ സ്നേഹത്തിന്റെ പങ്കിടീലിൽ ഉദാത്തമായ 'അഗപ്പേ' സ്നേഹത്തിനു കേന്ദ്രസ്ഥാനമുണ്ട്. വിവാഹവും സന്യാസിത്വവും സമപ്രാധാന്യമുള്ളതാകുന്നത് ദൈവവിളിയോടുള്ള വിശ്വസ്തതയിലാണ്. 1 കൊരി. 7-ൽ അവിവാഹിത ജീവിതത്തിനാണു മേന്മ (32-38).

ഫ്യൂഡൽ വ്യവസ്ഥ അക്വിനാസിനെപ്പോലെ ലൂഥറിനേയും, കാൽവിനെയും പരിമിതപ്പെടുത്തിയില്ലായിരുന്നു എങ്കിൽ സ്വകാര്യസ്വത്തിനെ ദൈവത്തിന്റെ വ്യവസ്ഥിതിയായി ചിത്രീകരിക്കുക ഇല്ലായിരുന്നു. വ്യക്തിക്ക് സ്വകാര്യസ്വത്തിന്മേലുള്ള അവകാശം സംരക്ഷിക്കുവാനാണ് ഗവൺമെന്റ് എന്നു പോലും ഇവർ പഠിപ്പിച്ചു. ഇന്ന് ആളുകൾ കുറെക്കൂടി സാമൂഹ്യനീതിയെക്കുറിച്ച് പഠിച്ചിരിക്കുന്നതിനാൽ ഗവൺമെന്റിന്റെ കടമ പൗരന്മാർക്ക് എല്ലാം ജോലിയും, ഭക്ഷണവും, വസ്ത്രവും, കിടപ്പാടവും, വിദ്യാഭ്യാസവും, യാത്രാസൗകര്യങ്ങളും, ചികിത്സാസൗകര്യങ്ങളും, പൗരസ്വാതന്ത്ര്യവും, വിശ്രമാവകാശവും, സാംസ്കാരിക വളർച്ചയും മറ്റും നല്കുക എന്നതാണെന്ന ചിന്ത വർദ്ധിച്ചിട്ടുണ്ട്. ദാനത്തെ ആശ്രയിച്ചിരുന്നാൽ നീതി നടക്കയില്ല. എമിൽ ബ്രൂണർ പോലും Justice and Social Order എന്ന ഗ്രന്ഥത്തിൽ സ്വകാര്യസ്വത്തിനെ ദൈവ സാദൃശ്യഘടകമായി സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനത്തിൽ നീതീകരിക്കുന്നുണ്ട്. തന്റെ സകല മക്കൾക്കും തന്റെ സ്വത്തു കൊടുക്കുവാൻ ദൈവത്തിനുള്ള സ്വാതന്ത്ര്യവും അവകാശവും താൻ നല്കിയ സ്വാതന്ത്ര്യമുപയോഗിച്ച് ഹനിക്കുവാൻ മനുഷ്യസൃഷ്ടിക്ക് അവകാശമുണ്ടോ എന്ന് ചോദിക്കേണ്ട കാലം വൈകിയിരിക്കുന്നു. ഒരു വ്യക്തിയുടെ സ്വാതന്ത്ര്യം മറ്റൊരു വ്യക്തിയുടെ സ്വാതന്ത്ര്യത്തേയും അവകാശത്തേയും ഹനിക്കുന്ന വ്യവസ്ഥിതിയിലേക്ക് ക്യാപ്പിറ്റലിസം അധഃപതിക്കാം. എന്നാൽ സോഷ്യലിസത്തിലൂടെ നീതി വരുത്തിയശേഷം വീണ്ടും വ്യക്തിസ്വാതന്ത്ര്യത്തിനായി പ്രവർത്തിക്കാമെന്നല്ലാതെ, വ്യക്തിസ്വാതന്ത്ര്യത്തിനു വേണ്ടി സാമൂഹ്യനീതി ഇല്ലാതാക്കുന്നത് നന്നല്ല. സ്വർഗ്ഗത്തിൽ അല്ലാതെ സ്വാതന്ത്ര്യവും നീതിയും ഒരുപോലെ ഒരുമിച്ച് കൊണ്ടുപോകാവുന്നതല്ല. നന്മയും സ്നേഹവും മനുഷ്യജാതി സ്വായത്തമാക്കാൻ തടസ്സമായ സ്വാർത്ഥത മനുഷ്യനിൽ ഉണ്ട്. ഈ സ്വാർത്ഥത പാപമാണ്.

### 5. കാൾ ബാർത്തും, എമിൽ ബ്രൂണറും

കാൾബാർത്തിന്റെ 'Church Dogmatics' Vol. II Part ii ബ്രൂണറുടെ 'The Divine Imperative' എന്ന ഗ്രന്ഥവും കൂലങ്കഷമായി പഠിച്ചാൽ ഇവരുടെ ധാർമ്മികവീക്ഷണം ഗ്രഹിക്കാം. പ്രാകൃതമനുഷ്യന്റെ യുക്തിപരമായ എല്ലാ

തീരുമാനങ്ങളും ചെളി പുരണ്ടതാണെന്ന ബാർത്തിന്റെ അഭിപ്രായത്തോടു ബ്രൂണർ യോജിക്കുന്നില്ല. എന്നാൽ ബാർത്തിന്റെ അടിസ്ഥാനം ദൈവവചനമാണ്. യേശുക്രിസ്തുവാകുന്ന Commander in-Chief ആണ് കല്പനകൾ നല്കുന്നത്. പരിശുദ്ധാത്മസഹായം കല്പനകൾ അനുസരിക്കാൻ ആവശ്യമാണ്. 'മനുഷ്യൻ മനുഷ്യനാണ് പൂച്ചയല്ല' എന്ന് ബാർത്ത് സമ്മതിക്കുന്നു. എന്നാൽ മനുഷ്യൻ ദൈവമല്ലാത്തതിനാലും ദൈവവുമായി മത്സരിച്ച് നിലം പറ്റിയിരിക്കുന്നതിനാലും യേശുക്രിസ്തുവിലുള്ള വീണ്ടെടുപ്പ് കൂടാതെ രക്ഷയില്ല. മനുഷ്യനിലും ദൈവസാദൃശ്യം പൂർണ്ണമായി നശിച്ചു എങ്കിൽ മനുഷ്യൻ പൂച്ചയായി എന്നു ബാർത്തു സമ്മതിക്കേണ്ടി വരും. അതിനാൽ പാപവീഴ്ചയിലും അവശേഷിക്കുന്ന വികലമായ ദൈവസാദൃശ്യത്തെക്കുറിച്ചു ബാർത്ത് അചിരേണ ബോധവാനായി. ആയതിനാൽ ബാർത്തിന്റെ ആദ്യവീക്ഷണം ഒടുവിലത്തേതുമായി വ്യത്യാസമുണ്ട്.

സാമ്പത്തിക സന്മാർഗ്ഗശാസ്ത്രത്തിൽ ബാർത്ത് സോഷ്യലിസത്തോടു കാണിക്കുന്ന അനുഭാവം പോലും ബ്രൂണർ കാണിക്കുന്നില്ല. സ്വാതന്ത്ര്യത്തെക്കുറിച്ചും ബ്രൂണർ ബോധവാനല്ലായിരുന്നു. അദ്ദേഹം പറയുന്നു, 'ക്രമീകൃതലോകത്തിലാണ് നീതിയ്ക്ക് സ്ഥാനമുള്ളത്.' സ്നേഹമാകട്ടെ വ്യക്തികൾ തമ്മിലുള്ളതാണ്. ഈ ദ്വൈതവാദം ഇന്നു സ്വീകാര്യമല്ല. സ്നേഹാധിഷ്ഠിതമല്ലാത്ത നീതി ക്രൂരവും, മൃഗീയവും ആയിരിക്കും. മാതാപിതാക്കന്മാർക്ക് കുട്ടികളോടും, ആശ്രമ സുപ്പീരിയർക്ക് ആശ്രമാംഗങ്ങളോടും, കുടുംബാംഗങ്ങൾക്ക് അന്യോന്യവും ഉള്ള സ്നേഹം വ്യക്തിഗതവും, സാമൂഹ്യവുമാണ്. റെയ്നോൾഡ് നീബർ പറയുന്നു 'നീതിയുടെ എല്ലാ നേട്ടങ്ങളേയും നിഷ്പ്രഭമാക്കുന്നതും അവയെ പൂർത്തീകരിക്കുന്നതും സ്നേഹമാണ്.' ഇവിടെയും പ്രോട്ടസ്റ്റന്റിസത്തിന്റെ പരിമിതി കാണാം. ആഗോളനീതി വരുത്തുന്ന സ്നേഹമാണു ദൈവസ്വഭാവമായ അഗപ്പെ സ്നേഹം. ആ സ്നേഹവലയത്തിനു പുറത്ത് ആരുമില്ല. ആഴത്തിൽ വ്യക്തിയെ മുഴുവനായും, പരപ്പിൽ എക്കാലത്തുമുള്ള മാനവരാശിയെയും പ്രകൃതിയേയും സ്നേഹം ഒന്നാക്കുന്നു. ജോസഫ് ഫ്ളെച്ചർ പറയുംപോലെ 'സ്നേഹവും നീതിയും ഒന്നു തന്നെ. നീതി സ്നേഹവിതരണമാണു മറ്റൊന്നുമല്ല' (Bonhoeffer, Deitrich: *Ethics*, Macmillan, NY, 1955).

## 6. വിമോചന ദൈവശാസ്ത്രം

ഗസ്റ്റാവോഗുട്ടിയാറസ് എന്ന പെറുവിയൻ രചിച്ച 'വിമോചന ദൈവശാസ്ത്രം' എന്ന ഗ്രന്ഥം 1973-ൽ ഇംഗ്ലീഷിൽ ലഭ്യമായതോടുകൂടി അതിന്റെ ഉള്ളടക്കം ലോകത്തെ തന്നെ ചലിപ്പിച്ചുകൊണ്ടിരിക്കുകയാണ്. അതിന്റെ ഒറ്റ മുന്നോടിയായി കാണേണ്ടത് ബോൺഹോഫറുടെ എഴുത്തുകളാണ്. പള്ളികൾ സ്വർണ്ണക്കുരിശും മറ്റും വിറ്റ് ദരിദ്രർക്ക് നല്കണമെന്ന് ബോൺ

ഹോഫർ എഴുതി. വിമോചന ദൈവശാസ്ത്രജ്ഞന്മാർ സാമൂഹ്യനീതി യ്ക്കുവേണ്ടി മാത്രമല്ല ദരിദ്രന്മാരുടെ പക്ഷം സഭ ചേരണമെന്നും പഠിപ്പി ക്കുന്നു. ദരിദ്രന്മാർ സ്വയം സംഘടിച്ചു വിമോചനം വരുത്തണമെന്നും പറയുന്നു. രാഷ്ട്രീയ ഇടതുപക്ഷ ചായ്വ് സഭയ്ക്കു ഒഴിച്ചുകൂടാത്ത ഒരു ഇടക്കാല ആവശ്യമാണെന്നും, മാർക്സിന്റെ ക്യാപ്പിറ്റലിസത്തെക്കുറിച്ചുള്ള വിലയിരുത്തൽ സ്വീകാര്യമാണെന്നും, യേശുക്രിസ്തുവിനെ കേന്ദ്രമാക്കി വിമോചന പ്രക്രിയ നടത്തണമെന്നും ഇവർ പഠിപ്പിക്കുന്നു (Gutierez Gastavo: *Theology of Liberation,* Orbis, NY, 1973).

വിമോചന ദൈവശാസ്ത്രത്തിന്റെ പഴയനിയമ മാതൃക യിസ്രായേൽ മക്കളുടെ മിസ്രയീമിൽ നിന്നുള്ള വിമോചനമാണല്ലോ. ദരിദ്രരുടെയും, പീഡിതരുടെയും നിലവിളി കേൾക്കുന്ന ദൈവം ഇന്നും മോശമാരെ കൊട്ടാ രങ്ങളിൽ നിന്ന് ആടു മേയ്പുകാരാക്കിത്താഴ്ത്തി പരിശീലിപ്പിച്ചു ദരിദ്രരോടു ഏകീഭാവത്തിലേക്കും അവരുടെ വിമോചനത്തിനായും നയിക്കുന്നു. ഫറ വോന്മാർ ചൂഷണം ചെയ്തുണ്ടാക്കിയ സ്വത്തു ഫറവോന്റേതല്ലാത്തതിനാ ലാണ് മിസ്രയീമിലെ ആഭരണങ്ങളും മറ്റും യിസ്രായേൽ ജനം കൊണ്ടുപോ കുവാൻ ദൈവം അനുവദിച്ചത്. ധനവാന്റെ സ്വത്ത് ദരിദ്രന്റെ വിയർപ്പുതുള്ളി യുടെ വിലയാകയാൽ അതു ദരിദ്രന് ചെന്നു ചേരേണ്ടതാണെന്ന് ദരിദ്രർക്ക് തന്നെ ബോധവൽക്കരണം നടത്തണം.

ജൂബിലി (ലേവ്യ 25) യുടെ നിർദ്ദേശപ്രകാരം 50 വർഷം വരുമ്പോൾ സ്വത്തിന്റെ സമീകരണവും അടിമയുടെ വിമോചനവും നടത്തിയിരുന്നു എങ്കിൽ യഹൂദജാതി ഇന്നേപ്പോലെ ധനവാന്മാരുടെയും, ദരിദ്രന്മാരുടെയും രണ്ടു ചേരികളിൽ നില്ക്കുകയില്ലായിരുന്നു. നസ്രേത്തു മാനിഫെസ്റ്റോ (ലൂക്കോ. 4:18) ദരിദ്രരുടെ വിമോചനത്തിനായുള്ള ആഹ്വാനമാണ്. ദൈവ മാതാവിന്റെ പാട്ടിന്റെ രണ്ടാം ഭാഗം ബലവാന്മാരെ സിംഹാസനങ്ങളിൽ നിന്നു മറിക്കുവാനും താണവരെ ഉയർത്തുവാനും കർത്താവു പറ യുന്നു എന്ന പ്രവചനമാണ്. ദൈവരാജ്യത്തിൽ കുറെ ധനവാന്മാരും ഏറെ ദരിദ്രന്മാരും എന്ന വ്യത്യാസമുണ്ടായിരിക്കയില്ല. ഇന്ന് ലോകസ്വത്തിന്റെ 80 ശതമാനം 20% ആളുകളാണ് അനുഭവിക്കുന്നത്. സ്വാതന്ത്ര്യസമരശേഷം അമേരിക്ക, 1776-ൽ പാസ്സാക്കിയ Virginia Bill of Rights -ൽ പോലും ഏവ രെയും സമമായാണ് സൃഷ്ടിച്ചിരിക്കുന്നതെന്നും ജീവിതവും, സ്വാതന്ത്ര്യവും സന്തോഷമനുഭവിപ്പാനുള്ള അവകാശങ്ങളും സ്രഷ്ടാവ് ഏവർക്കും നല്കിയിട്ടുണ്ടെന്നും കാണുന്നു. മാനുഷിക അവകാശങ്ങൾ ദരിദ്രർക്ക് നേടിയെടുക്കുവാൻ അവരെ ബലവാന്മാരും, ധീരന്മാരും ആക്കാൻ വിമോ ചന ദൈവശാസ്ത്രം കമ്മ്യൂണിസ്റ്റു തത്വസംഹിതയ്ക്കതീതമായ ദൈവ ശാസ്ത്ര അടിസ്ഥാനങ്ങൾ നല്കുന്നു (ആവ. 1:16-17, ആമോസ് 5:21-24, മീഖാ 6:8, യെശയ്യാ 1:1-17, യിര. 22:15-16, അ. പ്ര. 2:43-4:32-37).

നീതിയെക്കുറിച്ചു പഴയനിയമത്തിലും പുതിയനിയമത്തിലും ഉള്ള കല്പനകൾ അവഗണിച്ചു 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്ക' എന്ന കർത്തൃകല്പന അനുസരിച്ചാൽ സാമൂഹ്യനീതി വരും. വ്യക്തികൾ തമ്മിലുള്ള സ്നേഹം ആഗോളമായാൽ നീതി അടിച്ചേൽപ്പിക്കേണ്ടി വരികയില്ലെങ്കിലും, മനുഷ്യർ സ്വാർത്ഥരാകയാൽ നീതിയുള്ള വ്യവസ്ഥിതിയ്ക്ക് ആവശ്യമായ നിയമങ്ങൾ ഭരണഘടനയിൽ ചേർത്തു നടപ്പിലാക്കുക കൂടി വേണ്ടിവരും. ഇവിടെയാണു രാഷ്ട്രീയത്തെ പവിത്രീകരിച്ച് ഉപയോഗിപ്പാൻ ക്രിസ്തീയ വിമോചന ദൈവശാസ്ത്രം ആഹ്വാനം ചെയ്യുന്നത്. സഭയ്ക്കു കക്ഷി രാഷ്ട്രീയമില്ലെങ്കിലും സഭാംഗങ്ങളുടെ രാഷ്ട്രീയവീക്ഷണം ക്രിസ്തീയമാക്കാൻ സഭയ്ക്കു കടമയുണ്ട്. നീതി വസിക്കുന്ന പുതിയ ആകാശവും ഭൂമിയും സഭയുടെ ലക്ഷ്യത്തിൽ ഉൾപ്പെടും. രാഷ്ട്രീയ മാർഗ്ഗങ്ങൾ അതിന് അനുകൂലമാക്കണം.

### ചോദ്യങ്ങൾ

1. പ്രൊട്ടസ്റ്റന്റിസത്തിന്റെ മുന്നണിപ്പടയാളിയായിരുന്ന മാർട്ടിൻ ലൂഥറിന്റെയും, ജോൺ കാൽവിന്റെയും ധാർമ്മിക പഠിപ്പിക്കലുകൾ എങ്ങനെ പ്രൊട്ടസ്റ്റന്റിസത്തെ ബലപ്പെടുത്തുകയും ബലഹീനമാക്കുകയും ചെയ്തിരിക്കുന്നു എന്ന് കണ്ടുപിടിക്കുക.
2. നിയോ ഓർത്തഡോക്സിയുടെ വക്താക്കളായ ബാർത്തിലും ബ്രൂണറിലും, നീബറിലും കാണുന്ന നീതിശാസ്ത്ര ശക്തീകരണങ്ങൾ എപ്രകാരം പരസ്പരപൂരകമായി ചേർത്ത് ആധുനീകരിക്കാം.
3. വിമോചന ദൈവശാസ്ത്രം സാമൂഹ്യനീതിക്കു വേണ്ടി നിലകൊണ്ടു പഠിപ്പിക്കുന്ന കാര്യങ്ങൾ നിരൂപണ ദൃഷ്ട്യാ വിലയിരുത്തുക.

## പാഠം 3

# ചില ധാർമ്മിക പ്രശ്നങ്ങളും പരിഹാര മാർഗ്ഗങ്ങളും

❑ മെഡിക്കൽ ധർമ്മശാസ്ത്രം ❑ ദയാവധം ❑ "കൊല ചെയ്യരുത്"

### 1. മെഡിക്കൽ ധർമ്മശാസ്ത്രം

ഓരോ ഡോക്ടറും പ്രത്യക്ഷമായോ പരോക്ഷമായോ എടുക്കുന്ന പുരാതനമായ ഒരു പ്രതിജ്ഞയുടെ പേര് Hippocratic Oath എന്നാണ് ('എന്റെ

കഴിവും വിധിയുമനുസരിച്ച് എന്റെ രോഗികളുടെ നന്മക്കുതകുന്ന [Benefit of my Patients] ചികിത്സാസമ്പ്രദായം ഞാൻ പിൻപറ്റും. ദോഷകരവും, ഉപദ്രവകരവുമായ എല്ലാറ്റിൽ നിന്നും ഞാൻ അകന്നിരിക്കും. ചോദിച്ചാൽ പോലും മരണകരമായ ഒരു മരുന്നു ഞാൻ കൊടുക്കുകയോ കൊടുക്കുവാൻ ഗുണദോഷിക്കുകയോ ഇല്ല'). ഈ പ്രതിജ്ഞയുടെ ആദ്യഭാഗം രോഗിയുടെ ശ്രേയസ്സും നന്മയുമാണ്. ഈ പ്രതിജ്ഞയെടുത്ത ഒരു ഡോക്ടർക്ക് രോഗിയുടെ പുരയിടം പണയപ്പെടുത്തിയോ, രോഗി കടഭാരത്തിൽ മുഴുകിയോ ചികിത്സിക്കാൻ വരാൻ ഇടയാക്കാമോ? പണം തന്നെങ്കിൽ മാത്രമേ ചികിത്സിക്കൂ എന്ന് പറയാമോ? അമിതഫീസ് ചാർജ്ജ് ചെയ്യാമോ? ധനവാനായ രോഗിയുടെ പണം മോഹിച്ചു കൂടുതൽ ശ്രദ്ധ ചെലുത്തുകയും ദരിദ്ര രോഗിയെ അവഗണിക്കുകയും ചെയ്യാമോ? രോഗിയുടെ സൗഖ്യത്തിലാണോ വരുമാനത്തിന്റെ വർദ്ധനവിലാണോ ഡോക്ടർ ശ്രദ്ധിക്കേണ്ടത്?

### ഗർഭഛിദ്രം

ഗർഭഛിദ്രം നടത്തുന്നതും മെഡിക്കൽ ധർമ്മശാസ്ത്രം വിലക്കിയിരിക്കുകയാണെങ്കിലും ജപ്പാനിലും മറ്റും കുടുംബസംവിധാനത്തിനായിപ്പോലും അത് അനുവദിച്ചിട്ടുണ്ട്. മാതാവിന്റെ ആരോഗ്യത്തിന് ഇത് ആ വശ്യമാണെങ്കിൽ ചില ഡോക്ടർമാർ നടത്തുന്നുണ്ട്. ഭ്രുണഹത്യ മൂന്നു മാസം മുമ്പ് നടത്താമെന്ന് പഠിപ്പിക്കുന്നവരും ഉണ്ട്. ഒരു പ്രായത്തിലും ഭ്രൂണഹത്യ നടത്താതിരിക്കുന്നതാണു ശരി. വചനിപ്പു സമയത്താണ് മനുഷ്യാവതാരം നടന്നത്. മൂന്നു മാസം കഴിഞ്ഞല്ല.

### വന്ധീകരണ പ്രക്രിയ

വന്ധീകരണ പ്രക്രിയ പല ഡോക്ടർമാരും നടത്തുവാൻ നിർബന്ധിക്കുന്നു. കുടുംബ സംവിധാനത്തിൽ ഗർഭനിരോധനമാർഗങ്ങൾ ഉപയോഗിച്ചാൽ കുഞ്ഞു ജനിക്കുന്നതിനു മുമ്പുള്ള ബീജ നഷ്ടം മാത്രമേ ഉള്ളൂ എന്ന കാരണത്താൽ പ്രൊട്ടസ്റ്റന്റുകാർ പൊതുവേ അതനുവദിക്കുന്നു. വന്ധീകരണം ആംഗ്ലിക്കൻസഭയുടെ ലാംബത്തു കോൺഫറൻസ് അനുവദിക്കാതിരുന്നത് ദൈവം തന്ന ജനിപ്പിക്കുവാനുള്ള കഴിവ് എന്നേക്കുമായി എടുത്തുകളയുവാൻ മനുഷ്യന് അവകാശമില്ല എന്ന കാരണത്താലാണ്. വന്ധീകരണ ഓപ്പറേഷൻ അഴിക്കാവുന്നതാണെങ്കിൽ ഈ തടസ്സം നിലനില്ക്കുന്നില്ല.

### ദയാവധം

റോമൻ കത്തോലിക്കാ ധർമ്മശാസ്ത്രം ദയാവധം വിലക്കുന്നു. മെഡിക്കൽ ശാസ്ത്രവും പൊതുവേ അതിന് അനുകൂലമല്ല. ഒരിക്കലും സുഖം പ്രാപിക്കാത്തതും, അതിവേദന അനുഭവിക്കുന്നതുമായ രോഗിയെ മരുന്നു കൊടുത്തു കൊല്ലുന്ന ദയാവധം തെറ്റാണെങ്കിലും മരുന്നു നിറുത്തി മരിക്കാ

നനുവദിക്കുന്നതു തെറ്റല്ല എന്നു പഠിപ്പിക്കുന്നവരുണ്ട്. എന്നാൽ രോഗിയുടെ സുബോധത്തോടുള്ള എഴുതപ്പെട്ട ആവശ്യവും, രോഗിയുടെ അടുത്ത ബന്ധുക്കളുടെ സമ്മതവും ഉണ്ടെങ്കിൽ മാത്രമേ ഇങ്ങനെ പോലും ദയാവധം (Mercy Killing അഥവാ Euthanasia) നടത്താവൂ എന്നു നിർബന്ധമുണ്ട്. ദയാവധം നടത്തിക്കഴിഞ്ഞ് ഒരു മരുന്നു കണ്ടുപിടിച്ചാൽ രോഗി സൗഖ്യമാകുമായിരുന്നല്ലോ എന്നു ദുഃഖിപ്പാൻ ഇടയാകാത്ത സാഹചര്യത്തിൽ മാത്രമേ അതു നടത്താവൂ. ബോൺഹോഫർ ദയാവധത്തെ മുഴുവനായി എതിർത്തു. ഹിറ്റ്ലർ 60 ലക്ഷം യഹൂദന്മാരെ കൊന്ന കാര്യം അദ്ദേഹത്തിന് അറിയാമായിരുന്നിരിക്കണം. "കൊല ചെയ്യരുത്" എന്ന കല്പനയുടെ വെളിച്ചത്തിൽ ജീവൻ നിലനിർത്താനല്ലാതെ എടുക്കാൻ ഡോക്ടർമാർക്കെന്നല്ല ആർക്കും അധികാരമില്ല. എന്നാൽ മരിക്കുമെന്ന് നിശ്ചയമുള്ള ഒരു രോഗിയുടെ ആയുസ്സു നീട്ടുവാൻ വമ്പിച്ച ചെലവു വരികയും മറ്റു ചില രോഗികൾ സാധാരണ മരുന്നു പോലും ലഭിക്കാതെ മരിക്കുകയും ചെയ്യുന്ന വ്യവസ്ഥിതിയിൽ ദയാവധത്തിന് നീതീകരണമില്ലേ എന്നാണു ചോദ്യം. സങ്കീർണ്ണമായ ഈ പ്രശ്നത്തിനു ലഘുവായ ഉത്തരം ഇല്ല. ഇവിടെയാണ് ഓരോ പ്രത്യേക രോഗിയെക്കുറിച്ചും ദൈവഹിതമാരാഞ്ഞ് മനഃസാക്ഷിക്കുത്തലില്ലാത്ത വിധത്തിൽ പരിഹാരം കണ്ടെത്തണമെന്നും പറയുന്നത്.

### 3. "കൊല ചെയ്യരുത്" യുദ്ധത്തിലോ? മരണശിക്ഷയിലോ?

കൊല ചെയ്യരുത് എന്ന ആറാം കല്പന അഹിംസാടിസ്ഥാനത്തിൽ അക്ഷരംപ്രതി അനുസരിക്കണമെന്നു നിർബന്ധമുള്ളവരാണു ജൈനമതക്കാരും, ബുദ്ധമതക്കാരും. അഹിംസാപ്രമാണം ലംഘിക്കാതിരിപ്പാൻ വെള്ളം അരിച്ചു കുടിക്കുകയും, വഴിയിൽ ഉറുമ്പിനെപ്പോലും ചവിട്ടിക്കൊല്ലാതിരിക്കാൻ കൈയിൽ ചൂലുമായി നടക്കുന്നവരും ജൈനമതത്തിലുണ്ട്. Pacifists എന്ന സമാധാനപ്രേമികൾ യുദ്ധത്തിൽ ചേരാതിരിക്കുന്നത് യുദ്ധത്തിൽ, കൊല നടന്നതിനാലാണ്. അങ്ങനെയെങ്കിൽ അണുക്കളെ കൊല്ലുന്ന മരുന്ന് കുത്തിവയ്ക്കാമോ എന്ന ചോദ്യമുദിക്കുന്നു. യുദ്ധം തെറ്റാണെങ്കിലും സ്വന്തം രാജ്യം ആക്രമിക്കപ്പെടുമ്പോൾ സ്വയരക്ഷയ്ക്കുവേണ്ടി പട്ടാളത്തിൽ ചേരുന്നത് സേവനമാണെന്നു ചിന്തിക്കുന്നവരുമുണ്ട്. സസ്യഭുക്കുകൾ യാതൊരു ജീവിയേയും കൊല്ലരുതെന്ന തത്വത്തിൽ മാംസഭുക്കുകളെ കുറ്റം പറയുന്നു. എന്നാൽ സസ്യങ്ങൾക്കും ജീവനുണ്ട് എന്നു ആധുനിക ശാസ്ത്രം പഠിപ്പിക്കുന്നു.

അദ്വൈതം മനുഷ്യാത്മാക്കളും മറ്റു ജീവികളും ഒരേ ആത്മാവാണെന്നു വിശ്വസിക്കുന്നു. എന്നാൽ ക്രിസ്തുമതം സൃഷ്ടിയിൽ വിശ്വസിക്കുന്നതിനാൽ മനുഷ്യർ പോലും സൃഷ്ടിയാണെന്നും ബ്രഹ്മമല്ലെന്നും പഠിപ്പിക്കുന്നു. യേശുക്രിസ്തു സസ്യഭുക്കല്ലായിരുന്നു. പൗലോസ് ശ്ലീഹായുടെ പ്രമാണമനുസരിച്ചാണെങ്കിൽ സഹോദരന് ഇടർച്ച വരുമെങ്കിൽ മാംസം ഭക്ഷി

ക്കാതിരിക്കുന്നതു നല്ലത് (1 കൊരി. 8:13). അവനവന്റെ മനഃസാക്ഷിയുടെ സ്വാതന്ത്ര്യം അനുവദിക്കേണ്ട ഒരു വിഷയമാണ് യുദ്ധത്തിൽ ചേരുകയോ, ചേരാതിരിക്കുകയോ എന്നത്. ആദിമ ക്രിസ്ത്യാനികൾ യുദ്ധത്തിൽ ചേരുമായിരുന്നില്ല. കോൺസ്റ്റന്റൈൻ ചക്രവർത്തിക്കു ശേഷം ക്രിസ്തീയ രാജ്യങ്ങളിൽ നിർബന്ധ സൈന്യസേവനം തന്നെ നടത്തിയിട്ടുണ്ട്. അതു ശരിയല്ല. യുദ്ധവിരോധികളുടെ സാക്ഷ്യം എക്കാലത്തും വിശിഷ്യാ ന്യൂക്ലിയർ യുദ്ധസാദ്ധ്യതയുടെ ആധുനികയുഗത്തിലും അത്യന്താപേക്ഷിതമാണ്. യുദ്ധത്തിലെ കൊല തിന്മയാണെങ്കിലും നീതിയുള്ള യുദ്ധം സ്വയരക്ഷയ്ക്ക് ആവശ്യമാകുമ്പോൾ ഇത് ആവശ്യമായ തിന്മയാണെന്നാണ് വാദം. എന്നാൽ നീതിയുദ്ധം ഉണ്ടോ എന്നു സംശയിക്കുന്നു. Capital Punishment (മരണശിക്ഷ) കൊടുക്കാൻ അനുവദിക്കുന്ന പരിഷ്കൃത രാജ്യങ്ങളുണ്ട്. എന്നാൽ അനുവദിക്കാത്ത രാജ്യങ്ങൾ അനവധിയാണ്. ആജീവനാന്ത ജയിൽവാസം ഏറ്റവും വലിയ ശിക്ഷയാക്കിയാൽ കൊലപാതകങ്ങൾ കൂടുമെന്നും സമൂഹത്തിന് സാധന പാഠമായി കൊലപാതകനെ തൂക്കിക്കൊല്ലുന്നതും Electroecetion വഴി കൊല്ലുന്നതും ആവശ്യമാണെന്നും വാദങ്ങളുണ്ട്. ചില ജയിൽവിമുക്തരായ കൊലപാതകന്മാർ അനുതപിച്ചു നല്ലവരായിട്ടുണ്ടെങ്കിലും മറ്റു ചിലർ പിന്നെയും കൊലപാതകം നടത്തിയിട്ടുണ്ട്.

"കൊല ചെയ്യരുത്" എന്ന കല്പന ഉണ്ടായിട്ടും യിസ്രായേൽ അനേകരെ യുദ്ധത്തിൽ കൊന്നുവല്ലോ. അതിനാൽ 'കൊല ചെയ്യരുത്' എന്ന കല്പന വ്യാഖ്യാനിക്കുമ്പോൾ കുറ്റരഹിതനെ കൊല ചെയ്യരുത് എന്നർത്ഥത്തിൽ വ്യാഖ്യാനിക്കുകയും കുറ്റവാളികളെ കൊല ചെയ്യുന്നതു നീതികരിക്കുകയും ചെയ്യുന്നവരുണ്ട്. 'കണ്ണിനു പകരം കണ്ണ്' എന്ന നിയമം മാറ്റി 'ഒരു കന്നത്തടിക്കുന്നവന് മറ്റേ കന്നം കാണിച്ചു കൊടുക്കുവീൻ' എന്നു കർത്താവു കല്പിച്ചത് ദൈവരാജ്യപ്രജകളോടല്ലാതെ നീതിന്യായ കോടതിയോടല്ല എന്ന വാദത്തിൽ മരണശിക്ഷ നീതീകരിക്കുന്ന വാദമുണ്ട്. എന്നാൽ നീതിന്യായ കോടതിയുടെ താല്പര്യം കുറ്റവാളിയെ ശിക്ഷിച്ചു രക്ഷിക്കണം എന്നായിരിക്കണം. ജയിലിൽ രക്ഷാമാർഗ്ഗങ്ങൾ സൂക്ഷിച്ച് അതു സാധിക്കത്തക്കവണ്ണം ജയിലുകൾ പരിഷ്ക്കരിക്കപ്പെടണം. സാമൂഹ്യമനഃസാക്ഷി ജയിൽശിക്ഷയിലതീതമായ മരണശിക്ഷക്കെതിരായിത്തീരണം. എത്ര വലിയ കുറ്റമോ കൊലപാതകമോ നടത്തിയവനും ജീവിയ്ക്കാനുള്ള അവകാശം കൊടുക്കുന്ന ശിക്ഷയാണു വധശിക്ഷയേക്കാൾ ക്രിസ്തീയമായുള്ളത്.

## ചോദ്യങ്ങൾ

1. "കൊല ചെയ്യരുത്" എന്ന കല്പനയിൽ പെടാത്തവയും പെടുന്നവയും പ്രത്യേകം കണ്ടുപിടിക്കുക.

2. മെഡിക്കൽ ധാർമ്മികതയിൽ വിലക്കപ്പെടേണ്ട കാര്യങ്ങൾ കാര്യകാരണ സഹിതം വിശദീകരിക്കുക.

**പാഠം 4**

# ചില ധാർമ്മിക പ്രശ്നങ്ങളും പരിഹാര മാർഗ്ഗങ്ങളും (തുടർച്ച)

❑ വ്യഭിചാരം ചെയ്യരുത് ❑ മോഷ്ടിക്കരുത് - സാമ്പത്തിക അനീതികൾ

## 1. വ്യഭിചാരം ചെയ്യരുത്. ഏതെല്ലാമാണ് വ്യഭിചാരം? ലൈംഗിക പാപങ്ങൾ എങ്ങനെ കുറയ്ക്കാം?

AIDS എന്ന രോഗം പിടിച്ചു മരിച്ചുകൊണ്ടിരിക്കുന്ന പലരും സ്വവർഗ്ഗ ഭോഗത്താൽ പ്രസ്തുത തീരാരോഗം പിടിച്ചു കഷ്ടപ്പെട്ടു മരിക്കുന്നവരാണ്. വേശ്യാലയങ്ങളിൽ പോയി സിഫിലിസ് ആദിയായ ലൈംഗികരോഗങ്ങൾ പിടിച്ചു കഷ്ടപ്പെടുന്നവരും കുറവല്ല. പല പരിഷ്കൃത രാജ്യങ്ങളും വിവാഹത്തിനു മുമ്പുള്ള ലൈംഗികവേഴ്ച തെറ്റല്ല എന്നു പഠിപ്പിച്ചവർ ഇന്ന് ദുഃഖിക്കുന്നുണ്ട്. ഒരു പുരുഷന് ഒരു ഭാര്യയുമായി മാത്രമേ ലൈംഗികബന്ധം ആകാവൂ എന്ന പ്രമാണം അപ്രായോഗികമാണെന്നു പഠിപ്പിക്കുന്നവരാണു പരിഷ്കൃത രാജ്യങ്ങളിൽ ഭൂരിപക്ഷവും. വിവാഹിതരുമായി മറ്റുള്ളവർ നടത്തുന്നത് adultery യും വിവാഹത്തിനു മുമ്പുള്ള ലൈംഗികവേഴ്ച fornication ആണെന്നും രണ്ടുതട്ടിൽ ചിന്തിക്കുന്നവരുമുണ്ട്. പത്തു കല്പനകൾ നിത്യമായ legalism ആയി എടുക്കരുതെന്ന് Situation Ethics പഠിപ്പിക്കുന്നു. നിയമമല്ല പ്രധാനമെന്നു പഠിപ്പിക്കുന്നവർക്ക് നിയമങ്ങളേ ഇല്ല. സാന്ദർഭിക സന്മാർഗ്ഗക്കാർക്ക് ഓരോ പ്രത്യേക കാര്യത്തിലും സ്വതന്ത്രമായ തീരുമാനമെടുക്കാൻ അവകാശമുണ്ട്. എന്നാൽ ദൈവഹിതമാണ് എല്ലാ കാര്യത്തിലും പരമപ്രധാനമായി ചെയ്യേണ്ടതു എന്നു വിശ്വസിക്കുന്നവർക്ക് 'വ്യഭിചാരം ചെയ്യരുത്' എന്ന കല്പന വിവാഹത്തിനു മുൻപുള്ള എല്ലാ ലൈംഗികബന്ധങ്ങളെയും ചിന്തകളെപ്പോലും വിലക്കിയിരിക്കുകയാണ്.

ലൈംഗികപാപങ്ങൾ കൂടുന്നതിന്റെ ഒരു കാരണം നിരോധും മറ്റും എല്ലായിടത്തും വില കുറച്ചു വില്ക്കാൻ തുടങ്ങിയതാണ്. പ്രതീക്ഷയ്ക്കെതിരായി അമേരിക്കയിൽ തത്ഫലമായി വിവാഹം കൂടാതെ ജനിച്ച കുഞ്ഞുങ്ങളുടെ എണ്ണം കൂടി. 1940 -നും '68-നും ഇടയ്ക്കു ആയിരത്തിനു 7 ൽ നിന്നും 24 ആയി വർദ്ധിച്ചു (De wolf L. Harold, *Responsible Freedom*, Haiper, NY, 41, p. 25f). അതായത് 239% വർദ്ധനവ്. ദുർമ്മാർഗ്ഗ ജീവിത വർദ്ധനവ് ഇതിൽ

എത്രയധികം എന്നൂഹിക്കാമല്ലോ. യഥാർത്ഥ കന്യകമാരെയും ലൈംഗിക പാപത്തിൽ വീഴാത്ത യുവാക്കന്മാരെയും വിരളമായി മാത്രമേ അവിടെ കാണുവാൻ സാധിക്കൂ. ഇൻഡ്യയിലും ഈ മട്ടു വരാതിരിക്കണമെങ്കിൽ കുടുംബങ്ങൾ തകരാതിരിക്കണം.

ബഹുഭാര്യത്വം അനുവദിച്ചിരിക്കുന്ന (4 വരെ) ഇസ്ലാം മതത്തിൽ സ്ത്രീകൾ ആവശ്യപ്പെടുന്നത് ഏക ഭാര്യത്വമാണ്. വിവാഹമോചനം വർദ്ധിച്ച രാജ്യങ്ങളിലെല്ലാം കുഞ്ഞുങ്ങൾ പലവിധ പ്രശ്നങ്ങളിൽ കുഴയുകയാണ്. ലൈംഗിക അരാജകത്വത്താൽ കുടുംബങ്ങൾ തകരുന്നു, വേശ്യാലയങ്ങൾ കൂടുന്നു. സ്ത്രീകൾ കന്നുകാലികളെപ്പോലെ വില്ക്കപ്പെടുന്നു, കുഞ്ഞുങ്ങൾ മാനസിക ആശുപത്രികളെ അഭയം തേടുന്നു, ഉത്തരവാദിത്തം കുറയുന്നു, സമൂഹങ്ങൾ തകരുന്നു, മനുഷ്യർ മൃഗതുല്യം അധഃപതിക്കുന്നു.

വിവാഹമോചന വർദ്ധനവു തടയണമെങ്കിൽ കുടുംബബന്ധത്തിന്റെ പവിത്രതയും, ആജീവനാന്ത സ്വഭാവവും, സ്നേഹത്തോടു ചേർന്നു പോകുന്ന ചുമതലകളും, ദൈവികകുടുംബജീവിത പരിശീലനവും, കുടുംബപ്രാർത്ഥനയും, ക്ഷമിക്കുവാനുള്ള കഴിവും കുടുംബാംഗങ്ങൾക്ക് വർദ്ധിക്കണം. വ്യക്തിയല്ല കുടുംബമാണ് വി. ത്രിത്വത്തിന്റെ നിഴൽ. സ്വർഗ്ഗത്തിലും, ഭൂമിയിലും പേർ വരുവാൻ കാരണമായ പിതാവാണു ദൈവം (എഫെ. 3:14).

വിവാഹമോചന നിയമങ്ങൾ ലാഘവപ്പെടുത്തിയാൽ വിവാഹമോചനം കൂടും. അസാദ്ധ്യമാക്കിയാൽ ആജീവനാന്ത ദുരിതത്തിൽ ചില കുടുംബങ്ങൾ കഴിയേണ്ടിവരും. "ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്." മത്താ. 19:3–12 ൽ വ്യഭിചാരകുറ്റം കൊണ്ടാകാമെന്നും, മർക്കോ. 10:1–12 ൽ ഒരു കാരണത്താലും അരുത് എന്നും കാണുന്നു. എന്നാൽ ദൈവം യോജിപ്പിക്കാത്തതിനെ മനുഷ്യൻ വേർപെടുത്തരുതോ എന്നു ചോദിക്കുന്നവരുണ്ട്. രജിസ്റ്റർ വിവാഹം നടത്തി കുടുംബമായി ജീവിച്ചശേഷം മാതാപിതാക്കന്മാരെ പ്രീതിപ്പെടുത്താൻ വേറെ പെൺകുട്ടിയെ പള്ളിയിൽ വച്ച് വിവാഹം കഴിച്ചവരുണ്ട്. ഇതിൽ ദൈവം യോജിപ്പിച്ചത് ഏതാണ്. പല വിവാഹങ്ങളും ധൃതിയിൽ നടത്തി പരാജയപ്പെട്ടിട്ടുണ്ട്.

## 2. മോഷ്ടിക്കരുത് - സാമ്പത്തിക അനീതികൾ

മുതലാളിത്ത വ്യവസ്ഥിതിയുടെ അടിസ്ഥാനം തന്നെ മോഷണമാണ്. 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുന്നവന്' അയൽക്കാരനേക്കാൾ സമ്പത്തുണ്ടാകുവാൻ പാടില്ല. രണ്ടു അയൽക്കാർ മുതലാളിയും തൊഴിലാളിയുമായാൽ ഒന്നാമനു വേണ്ടി രണ്ടാമൻ അദ്ധ്വാനിച്ചു കൂലി മാത്രം കൊണ്ടു ജീവിക്കുകയും കൂലിക്കാരനുണ്ടാക്കുന്ന ലാഭം മുഴുവൻ ഒന്നാമൻ എടുക്കുകയും ചെയ്യുന്നു. ഇങ്ങനെ രണ്ടു ജാതി മനുഷ്യരെ ദൈവം സൃഷ്ടിച്ചിട്ടില്ല. ഒരു കുടുംബത്തെയാണ് ദൈവം സൃഷ്ടിച്ചത്. തോട്ടം

കാപ്പാനും വേല ചെയ്യുവാനും കുടുംബത്തിനു മുഴുവൻ കടമയുണ്ട്. കൂലിയാണ് ഉപജീവനമാർഗ്ഗമെങ്കിൽ മുതലാളിക്കും കൂലി കിട്ടിയാൽ മതി. മുതൽ മുഴുവൻ ദൈവത്തിന്റേതാകയാൽ തന്റെ സകല മക്കൾക്കുമുള്ളതാണ്. ചില മക്കൾ സമ്പന്നരായെങ്കിൽ ദരിദ്രരുടേതു മോഷ്ടിച്ചു എന്നു നിശ്ചയം. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നിവ മുതലാളിത്തമുള്ളിടത്തോളം കാലം ഒരുമിച്ചു പോകയില്ല. പണസമ്പാദനം മോഷണമാണെന്ന ചിന്തയാതൊരു മുതലാളിയും സമ്മതിക്കില്ല. കാരണം മുതലാളിത്തം അവരുടെ കണ്ണു കുരുടാക്കിയിരിക്കുന്നു. എന്തിനു സമ്പാദിക്കുന്നു എങ്ങനെ സമ്പാദിക്കുന്നു എന്ന ചോദ്യം പ്രസക്തമാണ്. "വേല ചെയ്യാത്തവൻ ഭക്ഷിക്കരുത്" എന്ന കല്പനയനുസരിച്ച് ഭാഗ്യക്കുറിയിൽ ചേർന്ന് പണമുണ്ടാക്കിയാൽ അതു മോഷണമല്ലേ? അനേക ദരിദ്രർ ലക്ഷപ്രഭുക്കളാകാമെന്ന മോഹത്തിൽ ടിക്കറ്റു വാങ്ങിയതു മോഷ്ടിച്ചതാണ് ഓരോ ഭാഗ്യക്കുറി സമ്മാനവും. ബ്ലേഡുകമ്പനിയിൽ പണമിട്ടവർക്കു കിട്ടുന്ന അമിതപലിശ അതിൽനിന്നും പണം കടമെടുത്തവന്റേതു മോഷ്ടിച്ചതല്ലേ? വലിയ ശമ്പളം വാങ്ങുന്നവർ തൊഴിലില്ലാത്തവർക്കു കിട്ടേണ്ട പണമാണു പ്രതിമാസം മോഷ്ടിക്കുന്നത്. ദരിദ്രലോകത്തിൽ സമ്പന്നനാകണമെന്ന മോഹത്തിന്റെ അർത്ഥം തന്നെ ദരിദ്രന്റേതു മോഷ്ടിച്ചു ജീവിതസുഖം അനുഭവിക്കണമെന്നതാണ്. ഈശ്വരൻ ശൂന്യതയിൽ സൃഷ്ടിച്ച വിഭവങ്ങൾ ഈശ്വരന്റെ സകല മക്കൾക്കുമായി സൃഷ്ടിച്ചതാണെന്ന് സമ്മതിച്ചാൽ സ്വത്തു ദേശീകരിച്ച് ഏവർക്കും ജോലി കൊടുക്കുക തന്നെ വേണം. 'നിന്റെ അയൽക്കാരനുള്ളത് മോഹിക്കരുത്' എന്ന കല്പന ലംഘിച്ചാണ് അവനു ലഭിക്കേണ്ട വസ്തു വില കൊടുത്തായാലും വാങ്ങിയിരിക്കുന്നത്. ചിലരെ ഒരു സെന്റു വസ്തു പോലും ഇല്ലാത്തവരാക്കി വിലയാധാരം എഴുതിവാങ്ങുന്നവർ നടത്തുന്നതും മോഷണമാണ്. മുതലാളിത്തം നിലനിർത്തണമെന്നു നിർബന്ധമുള്ളവർ അതിനു കടിഞ്ഞാണിട്ട് അതിനെ മെരുക്കി എടുക്കണം. ഒരു കുട്ടി പോലും ഇല്ലാത്ത ദമ്പതികൾ അനേക മുറികളുള്ള വീടു പണിയുവാൻ സർക്കാർ സമ്മതിക്കാത്തവണ്ണം ഭരണഘടനയിൽ മാറ്റം വരുത്തണം. ഈ നാട്ടിൽ കള്ളപ്പണം (മോഷ്ടിച്ച പണം) വെള്ളപ്പണമാക്കാൻ വലിയ വീടു പണിയുവാൻ സാധിക്കുന്നുണ്ട്. മോഷ്ടിച്ച കള്ളപ്പണം പള്ളിക്കും, ആശുപത്രിക്കും, ജീവകാരുണ്യപ്രവർത്തനങ്ങൾക്കും കൊടുത്തശേഷം ചിലരെങ്കിലും അവരവരുടെ പേരു എഴുതിവയ്ക്കുന്നത് മോഷണത്തിന്റെ ആധുനിക പ്രകടനങ്ങളാണ്. 'വലംകൈ കൊടുക്കുന്നത് ഇടംകൈ അറിയരുത്''എന്നു കർത്താവു കല്പിച്ചത് ഇക്കാര്യത്തിലായിരിക്കണം. പുരയിടം വിറ്റു പഠിച്ചു നന്നായി ജയിച്ച ബിരുദധാരികൾക്കു പകിടി (Donation എന്ന ഓമന കള്ളപ്പേരിൽ) കൊടുക്കാൻ നിവർത്തിയില്ലാതിരിക്കെ, ധനവാന്മാരുടെ മക്കൾ വലിയ തുക കൊടുത്തു ജോലി വാങ്ങുന്ന വ്യവസ്ഥിതി വിദ്യാഭ്യാസ നിലവാരം താഴ്ത്തുവാൻ ഇടയാക്കുന്നു. "കമ്മ്യൂണിസത്തിൽ സർക്കാർ

മോഷ്ടിക്കുന്നു. ക്യാപ്പിറ്റലിസത്തിൽ വ്യക്തികൾ മോഷ്ടിക്കുന്നു" എന്നു പറയുന്നവർ ഉണ്ട്. അതിനാലാണ് ഇതിനു രണ്ടിനും അതീതമായ ഒരു ഉത്തരവാദിത്വ സമൂഹവും, വ്യവസ്ഥിതിയും ഉടലെടുക്കണമെന്നു രണ്ടും പഠിച്ചവർ വാദിക്കുന്നത്. അവനവൻ മാത്രം ഉയരണമെന്ന ലാക്കിൽ മാത്രമേ കഠിനാദ്ധ്വാനം മനുഷ്യൻ ചെയ്യൂ എന്നു മുതലാളി പറയുന്നു. ഇങ്ങനെ പറഞ്ഞ് കുടിലിൽ കിടക്കുന്നവനും, ചേരിപ്രദേശത്തു മൃഗതുല്യം ജീവിക്കുന്നവനും ഉയരാനുള്ള സാദ്ധ്യത അടയ്ക്കുകയല്ലേ സ്വന്തം ഉയർച്ചയ്ക്കുവേണ്ടി മുതലാളി ചെയ്യുന്നത്? വ്യക്തികളുടെ അമിതമായ ഉയർച്ച വേണമോ സോഷ്യലിസം വേണമോ എന്ന ചോദ്യത്തിനു മറുപടിയായി സോഷ്യലിസമാണു വേണ്ടതെന്നു പറയുന്നവർ പോലും സ്വമനസ്സാ അവരുടെ സ്വത്തു പങ്കിടുന്നില്ല. അതുകൊണ്ടാണ് ദരിദ്രനും, സമ്പന്നനും ഇല്ലാത്ത ഒരു സാമ്പത്തിക സാമൂഹ്യ രാഷ്ട്രീയ വ്യവസ്ഥിതി 21-ാം നൂറ്റാണ്ടിലെങ്കിലും ഉടലെടുക്കുവാൻ ചെറുപ്പക്കാർ മുന്നോട്ടുവരേണ്ടത്. അതിന് ധനതത്വശാസ്ത്രജ്ഞന്മാരും ഒരുമിച്ചിരുന്ന് ഒരു പരിഹാരമാർഗ്ഗം കണ്ടുപിടിക്കണം. ചൈനാ സാധിച്ച സാമൂഹ്യനീതി മോഷണം കുറച്ചു. വീണ്ടും മുതലാളിത്തം അവിടെ തലപൊക്കുന്നു എന്ന് പറയുന്നവർ കണ്ടേക്കാം. പഴയ മുതലാളിത്തത്തിലേയ്ക്കല്ല, സ്വാതന്ത്ര്യമുള്ള സോഷ്യലിസത്തിലേയ്ക്കാണ് ചൈന വളരുന്നത്. പരിശുദ്ധാത്മാവ് ചരിത്രത്തെ നയിക്കുന്നതിനാൽ, സ്റ്റേറ്റിന്റെ മോഷണവും, വ്യക്തിയുടെ മോഷണവും കുറയുവാനും പങ്കിടുന്ന ഒരു നീതിയുടെ വ്യവസ്ഥിതി ഉണ്ടാകുന്നതിനും നാം ഏവരും ശ്രമിക്കേണ്ടതാണ്. വസ്തു വാങ്ങുവാനും വില്ക്കുവാനുമുള്ള സ്വാതന്ത്ര്യം ഭരണഘടന മാറ്റമില്ലാതാക്കിയാൽ ഏവർക്കും കിടപ്പാടമെങ്കിലും കൊടുക്കാൻ സാധിക്കും.

## ചോദ്യങ്ങൾ

1. ലൈംഗികപാപങ്ങൾ പെരുകുന്നത് തടയുവാൻ കുടുംബങ്ങളും, സ്കൂളുകളും സഭകളും എന്തു ചെയ്യണം?
2. സാമ്പത്തിക പാപങ്ങൾ നിസ്സാരമെന്നുള്ള ഗതി എങ്ങനെ മാറ്റാം?
3. മോഷ്ടിക്കരുത് എന്ന കല്പന പ്രത്യക്ഷമായും പരോക്ഷമായും എവിടെയെല്ലാം എങ്ങനെയെല്ലാം ലംഘിക്കപ്പെടുന്നു?
4. മൗദ്യോനൂസോ പ്രാർത്ഥനയിൽ സാമ്പത്തിക പാപങ്ങളെക്കുറിച്ചു കൂടി ചേർക്കേണ്ടതാണോ? ഉത്തരത്തിനു കാരണങ്ങൾ നല്കുക.

## പാഠം 5

# ധാർമ്മിക പ്രശ്നങ്ങൾ (തുടർച്ച)

❑ വർണ്ണവിവേചനം, ജാതിവ്യത്യാസം, വർഗ്ഗീയതകൾ ❑ തൊഴിൽ തർക്കങ്ങളും, തൊഴിലാളി ക്ഷേമവും തൊഴിലില്ലായ്മയ്ക്കു പരിഹാരവും ❑ ചില പരിഹാരമാർഗ്ഗങ്ങൾ ❑ മനഃസാക്ഷിയുടെ മരവിപ്പ് എങ്ങനെ മാറ്റാം?

### 1. വർണ്ണവിവേചനം ജാതിവ്യത്യാസം, വർഗ്ഗീയതകൾ

തെക്കേ ആഫ്രിക്കയിലെ വർണ്ണവിവേചനം, ഇൻഡ്യൻ ജാതിവ്യത്യാസം, വർഗ്ഗീയത മുതലായവ നീതീകരിക്കാൻ ശ്രമിക്കുന്നവരുടെ എണ്ണം കുറഞ്ഞുകൊണ്ടിരിക്കുന്നു. എങ്കിലും മനുഷ്യരെ മനുഷ്യരായും സഹോദരരായും കാണുവാൻ വേണ്ടവണ്ണം സാധിക്കുന്നില്ല. ഇൻഡ്യൻ ഭരണഘടനയ്ക്കെതിരായി ചതുർ വർണ്ണവിവേചനം മാത്രമല്ല, ഹരിജൻ, ഗിരിജൻ മർദ്ദനങ്ങളും കൂടിക്കൊണ്ടിരിക്കുകയാണ്. മണ്ണിന്റെ മക്കൾ വാദവും ഭരണഘടനയ്ക്കെതിരായി ഫണം ഉയർത്തുന്നു. ദ്രാവിഡമുന്നേറ്റ കഴകം ഹിന്ദിയെ എതിർക്കുന്നത് ആര്യമേധാവിത്തത്തെ എതിർക്കാൻ കൂടെയാണ്. ഭാരതത്തെ ഒന്നായി കാണാൻ മലയാളികൾക്കും സാധിക്കുന്നില്ല. വർഗീയതയെ പ്രീണിപ്പിക്കാത്ത രാഷ്ട്രീയ പാർട്ടികൾ ചുരുക്കമാണ്. ക്രിസ്തീയ സഭയുടെ ദൈവശാസ്ത്രം അനുസരിച്ച് "ബർബ്ബരൻ, ശകൻ, യഹൂദൻ, യവനൻ, ദാസൻ, സ്വതന്ത്രൻ" എന്നീ മനോഭാവം തെറ്റാണ് (ഗലാ. 3:28, റോമ. 10:12; 3:22, 29; കൊലോ. 3:11; അ. പ്ര. 10:36). എന്നാൽ ക്രിസ്തീയ സഭയിൽ ജാതിവ്യത്യാസം ഇസ്ലാം മതത്തിൽ ഉള്ളതിൽ കൂടുതലാണ്. പുതുക്രിസ്ത്യാനികളെ വിവാഹം കഴിപ്പാൻ സുറിയാനി ക്രിസ്ത്യാനികൾ തയ്യാറാകുന്നതു പോലും ചുരുക്കമായി മാത്രം. ഇത് സാമ്പത്തിക അസമത്വം കൊണ്ടു കൂടിയാണ്.

ഭരണഘടന അനുശാസിക്കുന്ന സമത്വം വരണമെങ്കിൽ ജാതിക്കെതിരായ വിദ്യാഭ്യാസം, വർഗ്ഗീയതയ്ക്കെതിരായ ജനാധിപത്യം, ദരിദ്രരുടെ സമഗ്രമായ വിമോചനം, എല്ലാവർക്കും വിദ്യാഭ്യാസം, സാമ്പത്തിക ചൂഷണത്തിനെതിരായ സോഷ്യലിസം, കോസ്മൊപോളിറ്റൻ, ഹോസ്റ്റലുകൾ, ജാതി-വർണ്ണ വിവേചനങ്ങളുടെ തിന്മ കാണിക്കുന്ന കലാസൃഷ്ടികൾ, മതങ്ങൾ ഒരുമിച്ചുള്ള പഠനം മുതലായവ പരിഹാര മാർഗ്ഗങ്ങളാണ്.

### 2. തൊഴിൽ തർക്കങ്ങളും, തൊഴിലാളിക്ഷേമവും തൊഴിലില്ലായ്മയ്ക്കു പരിഹാരവും

കംപ്യൂട്ടർ സമ്പന്നരാജ്യങ്ങളോടു കിടപിടിയ്ക്കാൻ ആവശ്യമാണെങ്കിലും, തൊഴിലില്ലായ്മ തന്മൂലം പരിഹരിക്കുകയല്ലാ കൂടുകയാണ്. ജപ്പാ

നിൽ പോലും പത്തു ശതമാനത്തിനടുത്ത് തൊഴിലില്ലാത്തവരുണ്ട്. ഇൻഡ്യയിൽ 1956–ൽ 53 ലക്ഷം തൊഴിൽരഹിതരുണ്ടായിരുന്നത് 1986–ൽ 275 ലക്ഷമായി വർദ്ധിച്ചു. തൊഴിൽരഹിതരായ അഭ്യസ്തവിദ്യരുടെ എണ്ണം പെരുകുന്നു. "മടിയന്റെ മസ്തിഷ്ക്കം പിശാചിന്റെ പണിപ്പുര" എന്ന ആപ്തവാക്യമനുസരിച്ച് പൈശാചികത്തം വർദ്ധിപ്പിക്കുന്ന ഒരു പ്രധാന ഘടകം തൊഴിലില്ലായ്മയാണ്. മുതലാളിത്തവ്യവസ്ഥിതിയിൽ തൊഴിലാളികൾ സംഘടിച്ചു സമരം ചെയ്യാതെ ന്യായമായ കൂലി അവർക്കു ലഭിക്കുകയില്ല. കൂട്ടായ വിലപേശൽ (Collective bargain) ഒരു ആവശ്യമായ തിന്മയാണ്. എന്നാൽ കേരളത്തിൽ തൊഴിൽസമരം അനാവശ്യ കാര്യങ്ങൾക്കും നടക്കുന്നതിനാൽ തൊഴിൽശാലകൾ ഉണ്ടാക്കുവാൻ പണമുള്ളവർ മടിക്കുന്നു. തൊഴിൽതർക്കങ്ങൾ പറഞ്ഞുതീർക്കുവാൻ Labour department –ൽ മാർഗ്ഗങ്ങൾ ഉണ്ടെങ്കിലും, ചിലപ്പോൾ തൊഴിലാളി നേതാക്കന്മാർ ഇടയ്ക്കുനിന്ന് കീശ വീർപ്പിച്ച് തൊഴിലാളികളെ ഒറ്റിക്കൊടുക്കുന്നു. രാഷ്ട്രീയ കൈകടത്തൽ നിമിത്തം മുതലാളിയും, തൊഴിലാളിയും ചൂഷണം ചെയ്യപ്പെടുന്നു. താണജോലി എന്നു പറയുന്ന കൂലിപ്പണിക്കാർക്കും, തൂപ്പുകാർക്കും അവരുടെ കഷ്ടപ്പാടിനനുസരിച്ച് വേതനം കിട്ടുന്നില്ല. വലിയ ശമ്പളക്കാരും കോൺട്രാക്ടറന്മാരും, സമ്പന്നന്മാരും സുഖലോലുപത്വത്തിൽ ജീവിക്കുകയും വലിയ ആദായം കരഗതമാക്കുകയും ചെയ്യുമ്പോൾ, ചെറിയ ശമ്പളക്കാരും തൊഴിൽരഹിതരും പട്ടിണിയും, പരിവട്ടവുമായി ദിനരാത്രങ്ങൾ തള്ളിവിടുന്നു.

## ചില പരിഹാരമാർഗ്ഗങ്ങൾ

1. തൊഴിൽ അധിഷ്ഠിത വിദ്യാഭ്യാസം, സാങ്കേതിക വിദ്യാഭ്യാസം.
2. തൊഴിൽ സ്വയം കണ്ടെത്താനുള്ള മാർഗ്ഗങ്ങൾ.
3. മൂലധനം ചെറിയ പലിശയ്ക്കു കിട്ടാൻ വ്യവസ്ഥിതി.
4. ഉല്പന്നങ്ങൾ വില്ക്കാനും, കയറ്റിയയ്ക്കാനും ഏജൻസികൾ.
5. വ്യവസായവൽക്കരണത്തിനു പറ്റിയ അന്തരീക്ഷം.
6. ഗ്രാമവികാസത്തിന്, കുടിൽവ്യവസായങ്ങളും മറ്റും വികസിപ്പിക്കുക.
7. ഇൻഡ്യയിൽ ലഭിക്കാവുന്നവ ഇറക്കുമതി ചെയ്യാതിരിക്കുക.
8. ജന്മിത്തവും, കറുത്തപണവും ഇല്ലാതാക്കുക.
9. വലിയ വേതനം കുറയ്ക്കുകയും, ചെറിയതു കൂട്ടുകയും ചെയ്യുക.
10. ട്രേഡുയൂണിയനുകൾ അനാവശ്യ സമരങ്ങൾ ഒഴിവാക്കുക.
11. എല്ലാവർക്കും തൊഴിൽ എന്ന ലാക്കിൽ പ്ലാനിംഗും പദ്ധതികളും ആസൂത്രണം ചെയ്യുക.

### 3. മനഃസാക്ഷിയുടെ മരവിപ്പ് എങ്ങനെ മാറ്റാം?

#### മനഃസാക്ഷിയെക്കുറിച്ച് വേദപുസ്തക പഠിപ്പിക്കൽ

Conscience എന്ന വാക്ക് ഒരു വിഷയാനുക്രമണികയിൽ നിന്നും (Concordance) കണ്ടുപിടിച്ച് വേദപുസ്തകഭാഷ്യത്തിന്റെ സഹായത്തോടെ പഠിക്കുക. ന്യായപ്രമാണം നല്കും മുമ്പുതന്നെ ന്യായപ്രമാണം മനുഷ്യ ഹൃദയത്തിൽ എഴുതിയിരിക്കുന്നത് മനഃസ്സാക്ഷി വഴിയാണ്. നമ്മെ കുറ്റം വിധിക്കുന്നത് (റോമ. 2:12-16) അതാണ്. ദൈവത്തോടും മനുഷ്യരോടും കുറ്റമില്ലാത്ത മനഃസ്സാക്ഷി വി. പൗലോസിനുണ്ടായിരുന്നു (അ. പ്ര. 24:16). മനഃസ്സാക്ഷിയുടെ സാക്ഷ്യം അദ്ദേഹത്തിനു പ്രശംസയായിരുന്നു (2 കൊരി. 1:12, 4:2, 5, 11:2, തിമൊത്തി 1:4, 2 തിമൊത്തി 1:5, 19).

എന്നാൽ വി. പൗലോസ് മുമ്പ് ക്രിസ്ത്യാനികളെ പീഡിപ്പിച്ചതും നല്ല മനഃസ്സാക്ഷിയോടു കൂടിയായിരുന്നു എന്ന് ഓർക്കണം. “മനഃസ്സാക്ഷി (ചിലപ്പോൾ) ഒരു ചീത്ത മൃഗമാണ്. ദുഷ്ടപിശാചാണ്” എന്നു ലൂഥർ എഴുതിയതു ശരിയാണ്. മനുഷ്യക്കുരുതി മതത്തിന്റെ പേരിൽ നടത്തി സകല മത ഭ്രാന്തന്മാരും അവരുടെ മനഃസ്സാക്ഷി പൈശാചികമാക്കപ്പെട്ടത് അവരറിയാതെയാണ്.

പൈശാചിക മനഃസ്സാക്ഷിയെ ദൈവീകമാക്കുവാൻ പല മാർഗ്ഗങ്ങളുണ്ട്.

(a) യുക്തിയുടെ തുലാസ്സിൽ മനസ്സാക്ഷിയുടെ നിർദ്ദേശത്തെ തൂക്കി നോക്കുക.

(b) നമ്മുടെ കർത്താവു പഠിപ്പിച്ച ഗിരിപ്രഭാഷണമാകുന്ന ദൈവരാജ്യ പ്രമാണവുമായി തട്ടിച്ചുനോക്കുക.

(c) ഇമ്മാനുവേൽ കാന്റു നിർദ്ദേശിക്കുംപോലെ “ഞാൻ ചെയ്യുന്നത് എല്ലാവരും ചെയ്താൽ ഒരു നല്ല ലോകം ഉടലെടുക്കും” എന്ന പ്രമാണത്തെ അടിസ്ഥാനമാക്കി ജീവിക്കുക.

(d) അവനവന്റെ പ്രവർത്തനത്തിന്റെ ഫലത്തെക്കുറിച്ച് ദുഃഖിപ്പാൻ ഇടയാകുന്നവ ചീത്തയെന്നും മറ്റുള്ളവർക്കും നമുക്കും സന്തോഷിപ്പാൻ വക നല്കുന്നവ നന്മ എന്നും അറിഞ്ഞു പ്രവർത്തിക്കുക.

(e) ‘‘ലക്ഷ്യം മാർഗ്ഗത്തെ ന്യായീകരിക്കുന്നു’’ എന്ന സിദ്ധാന്തം എപ്പോഴും സ്വീകരിക്കാതെ കഴിയുന്നതും ലക്ഷ്യവും, മാർഗ്ഗവും, നീതിയുള്ളതായിരിക്കാൻ ശ്രമിക്കുക.

(f) അവനവന്റെ മൃഗീയവാസനകളും താല്പര്യങ്ങളുമാണോ ദൈവഹിതമാണോ നമ്മെ നയിക്കുന്നതെന്ന് ധ്യാനന്തരീക്ഷത്തിൽ വിലയിരുത്തുക.

(g) ഹിറ്റ്ലറുടെ പ്രചരണവിദ്യ ഡയറക്ടർ ഗീബൽസ് പഠിപ്പിച്ചത് കള്ളം ആവർത്തിച്ചു ആവർത്തിച്ചു പറഞ്ഞാൽ ശരിയാണെന്നു ജനങ്ങൾ വിശ്വസിക്കുമെന്നാണ്. അങ്ങനെ തെറ്റും, സ്വജനപക്ഷപാതവും, സ്വന്തമത പഠിപ്പിക്കലും ആവർത്തനത്താൽ ശരിയാണെന്ന് തോന്നാൻ ഇടയായതാണോ എന്ന് ചിന്തിക്കേണ്ടതാണ്.

(h) സകല സത്യത്തിലേക്കും നയിക്കുന്ന പരിശുദ്ധാത്മാവിന്റെ നടപ്പിൽ വേദം പഠിച്ചു വേദത്തെപ്പോലും പരിശുദ്ധാത്മാവിന്റെ കീഴിൽ കൊണ്ടുവരിക.

### ചോദ്യങ്ങൾ

1. വർണ്ണവിവേചനം, ജാതിവ്യത്യാസം, വർഗ്ഗീയത എന്നീ പ്രശ്നങ്ങളോടുള്ള ക്രൈസ്തവ സമീപനങ്ങൾ ചർച്ച ചെയ്യുക.
2. തൊഴിൽമേഖലയിൽ ആരോഗ്യകരമായ അവസ്ഥ കെട്ടിപ്പടുക്കുന്നതിന് ക്രിസ്തീയ കാഴ്ചപ്പാട് എപ്രകാരം സഹായിക്കണം.
3. മനഃസ്സാക്ഷിയെ "മരവിപ്പിൽ" നിന്നും ഉണർത്തി സംശുദ്ധമാക്കേണ്ടതിനുള്ള നിർദ്ദേശങ്ങൾ ഏവ?

## പാഠം 6

# രാഷ്ട്രീയ സന്മാർഗ്ഗ ശാസ്ത്രം

❑ സഭയും സർക്കാരും ❑ മദ്യവർജ്ജനമോ, മദ്യനിരോധനമോ, നിയന്ത്രണമോ ❑ അക്രമരഹിതവിപ്ലവമോ, അനീതിക്കെതിരായ അനുവദനീയ വിപ്ലവമോ? ❑ യുദ്ധവും സമാധാനവും ❑ ജോലി ദൈവവിളി

### 1. സഭയും സർക്കാരും

പീലാത്തോസിനോടു ക്രിസ്തു വിധേയത്വം കാണിച്ചില്ല. അവന്റെ ചോദ്യങ്ങൾക്കു മറുപടി കൊടുക്കാതിരുന്നു. മേലിൽ നിന്ന് അവന് അധികാരം നൽകിയതല്ലാതെ സ്വയമായി അവകാശം ക്രിസ്തുവിന്റെ മേൽ പീലാത്തോസിനില്ല എന്നു താൻ വ്യക്തമായി പറഞ്ഞു (യോഹ. 19:10). സൃഷ്ടി മുഴുവനും ക്രിസ്തുവിനാലും ക്രിസ്തുവിനു വേണ്ടിയുമാണെന്ന് കൊലോ 2:15-ൽ പറയുന്നു. ആ നിലയ്ക്ക് ദൈവത്തിന്റെ മക്കൾക്ക് ദൈവത്തോടുള്ള വിധേയത്വമാണ് ആത്യന്തികമായുള്ളത്. വീഴ്ചയുടെ ഫലമായി പാപിയായി

ത്തീർന്ന മനുഷ്യന്റെ സ്വർഗ്ഗീയ പൗരത്വവും സ്റ്റേറ്റിനോടുള്ള പൗരത്വവും തമ്മിൽ ഏതെങ്കിലും ഒന്നെങ്കിലും തിരഞ്ഞെടുക്കേണ്ടി വന്നാൽ സ്വർഗ്ഗീയം തെരഞ്ഞെടുക്കണം. എന്നാൽ രക്ഷ പ്രാപിച്ച പാപിയാണു തെരഞ്ഞെടുക്കുന്നതെന്നുള്ളതിനാൽ സഭാംഗങ്ങളുടെ തീരുമാനങ്ങളിലും സ്ഖലിതം ഉണ്ടാകാം. മുമ്പെ സൂചിപ്പിച്ചതുപോലെ റോമർ 13-ഉം വെളി 13-ഉം തമ്മിലുള്ള വ്യത്യാസം തെരഞ്ഞെടുപ്പിന്റെ പ്രയാസം ചൂണ്ടിക്കാണിക്കുന്നു. ദൈവദത്തമായ അധികാരം ഉപയോഗിച്ച് ദൈവഹിതത്തിന് എതിരായി ചെയ്വാൻ സഭയും സർക്കാരും പറഞ്ഞിട്ടുണ്ട്. ‘Here I stand’ എന്ന് ലൂഥർ പറഞ്ഞത് റോമൻ പാപ്പായിക്കെതിരായിരുന്നു. രക്തസാക്ഷികൾ റോമാ സാമ്രാജ്യാധികാരികൾക്കെതിരായാണ് ജീവൻ വച്ചു ക്രിസ്തുവിനു വേണ്ടി മരിച്ചത്. ‘എന്റെ രാജ്യം ശരിയായാലും തെറ്റായാലും’ (My Country Right or Wrong) ഞാനതിനെ പിന്താങ്ങും എന്ന സിദ്ധാന്തം ശരിയല്ല. നീതി നടത്തേണ്ടത് സർക്കാരിന്റേയും കടമയാണ് (1 പത്രോസ് 2:14-17). നീതിക്കെതിരായി സ്വന്തസർക്കാർ നിന്നാൽ അതിനെതിരായി വോട്ടു ചെയ്തു എതിർപാർട്ടിയെ അധികാരത്തിലേറ്റാനുള്ള ജനാധിപത്യ വ്യവസ്ഥിതി നിലനിർത്തേണ്ടത് ഏകാധിപത്യത്തെ തടയാനാവശ്യമാണ്.

എന്റെ സഭ ശരിയായാലും തെറ്റായാലും (‘My church Right or wrong’) ഞാനതിനെ പിന്താങ്ങും എന്ന സിദ്ധാന്തവും ശരിയല്ല. വിഭിന്ന സഭകളും മതങ്ങളും ഉള്ള ഒരു രാജ്യത്തിൽ ന്യൂനപക്ഷാവകാശം മനുഷ്യാവകാശത്തിനെതിരായി വരാൻ പാടില്ല. ആഗോള മാനവികതയുടെ മുന്നോടിയായ ദേശീയ മാനവികതയെങ്കിലും വളർത്തണം. സഭയ്ക്ക് വിദ്യാഭ്യാസ സ്ഥാപനങ്ങൾ നടത്താനുള്ള അവകാശം ആ ദേശത്തെ എല്ലാ പൗരന്മാരുടേയും വിദ്യാഭ്യാസത്തിനല്ലാതെ സ്വന്ത സഭാംഗങ്ങളുടെ മാത്രം വിദ്യാഭ്യാസത്തിന്നായാൽ ന്യൂനപക്ഷാവകാശം സ്വജനപക്ഷാവകാശമാക്കുകയാണ്.

സർക്കാരും സഭയും ദൈവത്തിന്റെ രണ്ടു കരങ്ങളാകയാൽ പരസ്പരം താങ്ങുകയും ദൈവമഹത്വം, പ്രജകളുടെ സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നിവയ്ക്കുവേണ്ടി നിൽക്കുകയും അവ തമ്മിലുള്ള വ്യത്യാസം നിലനിർത്തുകയും വേണം. ആരാധനാ സ്വാതന്ത്ര്യം, മതപ്രചരണ സ്വാതന്ത്ര്യം, മതംമാറ്റ സ്വാതന്ത്ര്യം എന്നിവയുടെമേൽ സർക്കാർ കൈകടത്താതിരിക്കുകയും, Law and Order നിലനിർത്തുവാൻ സഭയും മതങ്ങളും സർക്കാരിനോടു സഹകരിക്കുകയും വേണം. അരാജകത്വം തടയാതെ നീതി നടത്താവതല്ല.

ബോൺഹോഫർ ചൂണ്ടി കാണിക്കുംപോലെ കുടുംബവും അദ്ധ്വാനവും പറുദീസായിൽ ആരംഭിച്ചു. ഇതു രണ്ടും ലോകാവസാനം വരെ നിലനിർത്താനും ഏക കുടുംബതുല്യം വിഭവങ്ങൾ പങ്കിടാനും സർക്കാരും സഭയും സഹകരിച്ചു പ്രവർത്തിക്കേണ്ടതാണ്.

ഇസ്ലാമിക് രാജ്യങ്ങളിൽ സർക്കാരും മതവും ഒന്നായ തിയോക്രസി യാണ്. ഇത് മറ്റു മതങ്ങൾക്കു സമത്വവും സ്വാതന്ത്ര്യവും നൽകുന്നില്ല. വി. ഖുറാൻ അനുസരിച്ചുള്ള ഭരണമാണ് സർക്കാരും നടത്തുന്നത്. മുസ്സോ ളിനിയുടെയും ഹിറ്റ്ലറുടെയും മാകൃവല്ലിയൻ സിദ്ധാന്തത്താലും രണ്ടാം ലോകമഹായുദ്ധം അടിച്ചേൽപ്പിച്ചതിനാലും മതത്തെയും സഭയെയും ശത്രുവായി കണ്ടതിനാലുമാണ് ഫാസിസവും, നാസിസവും തിരോധാനം ചെയ്തത്.

കാൾ മാർക്സ് വിഭാവനം ചെയ്ത വർഗ്ഗരഹിത സമൂഹ സൃഷ്ടിക്കു മതവും സഭയും തടസ്സമാകുമെന്ന ധാരണയാണ് അദ്ദേഹത്തെ നിരീശ്വര ഭൗതികവാദിയാക്കിയത്. മാർക്സിന്റെ താല്പര്യം ഉൾക്കൊള്ളുന്ന ദൈവ രാജ്യ സൃഷ്ടിയാണു സഭയുടെ ലാക്ക്. ദൈവരാജ്യം കമ്മ്യൂണിസത്തെയോ ക്യാപ്പിറ്റലിസത്തെയോ ഭയപ്പെടാതെ ദൈവത്തിലാശ്രയിച്ച് നീതിക്കും സ്വാതന്ത്ര്യത്തിനും വേണ്ടി നിൽക്കും.

## 2. മദ്യവർജ്ജനമോ, മദ്യനിരോധനമോ, നിയന്ത്രണമോ

മദ്യപാനം റോമാ സാമ്രാജ്യത്തിന്റെ വീഴ്ചക്കു പ്രധാന കാരണങ്ങളിൽ ഒന്നായിരുന്നു. ആധുനിക സംസ്കാരത്തെ 18-ാം നൂറ്റാണ്ടിൽ ചൈനയുടെ കറപ്പു കച്ചവടം (Opium trade) നശിപ്പിക്കാൻ തുടങ്ങി. ഇരുപതാം നൂറ്റാ ണ്ടിന്റെ ഈ അന്ത്യഘട്ടത്തിൽ മദ്യവും, മയക്കുമരുന്നുകളും നടത്തുന്ന താണ്ഡവത്തിന് അറുതി വരുത്താതിരുന്നാൽ 21-ാം നൂറ്റാണ്ടാകുമ്പോൾ ഈ സംസ്കാരം തന്നെ നിലംപതിച്ചേക്കാം.

വി. വേദത്തിൽ മദ്യത്തിനെതിരായ ചില ഭാഗങ്ങൾ വായിച്ച് ചർച്ച ചെയ്യുക (മത്താ. 11:19, ലൂക്കോ. 21:34, റോമ. 113:13, ഗലാ. 5:21, എഫേസ്യ 5:18, തെസ്സെലോ. 5:7, കൊരി. 5:11, 1 തിമൊ. 3:8, തീത്തോ. 1:7, 1 പത്രോ. 4:3). യോഹ. 2-ൽ നമ്മുടെ കർത്താവ് വെള്ളം വീഞ്ഞാക്കിയ കാര്യവും തിമോഥെയോസിനോട് തന്റെ അജീർണ്ണത മാറുവാൻ അല്പം മദ്യം ഉപ യോഗിച്ചുകൊൾവാൻ വി. പൗലോസ് കൊടുത്ത അനുവാദവും ആധാര മാക്കി മദ്യപാനം നീതീകരിക്കുന്നവർ ബാക്കി വേദഭാഗം വായിക്കുന്നില്ല. ഒരു സത്യക്രിസ്ത്യാനിയുടെ പരമാനന്ദം ദൈവമാകാതിരിക്കുമ്പോഴാണ് മനപ്രയാസത്തിൽ നിന്ന് കര കയറാൻ മദ്യത്തിലാശ്രയിക്കുന്നത്. മദ്യവും മയക്കുമരുന്നും കൂടാൻ കാരണം സഭ അതിന്റെ ദൗത്യത്തിൽ പരാജയ പ്പെടുന്നതാണ്.

യഥാർത്ഥ സന്തോഷം കുമ്പസാരത്തിലും, വി. കുർബ്ബാനയിലും, വേദപഠനത്തിലും, ആത്മീക കൂട്ടായ്മയിലും, നന്മ ചെയ്യുന്നതിലും, സുവിശേഷ വേലയിലും, സ്നേഹവിതരണത്തിലും സഭ കൊടുത്തിരുന്നു എങ്കിൽ മദ്യവും മയക്കുമരുന്നും തേടി യുവതീയുവാക്കന്മാർ പോകയി

ല്ലായിരുന്നു. ഇന്നു നമ്മുടെ കോളജുകളിൽ പോലും പല യുവതീയുവാക്കന്മാരും മദ്യത്തിനും മയക്കുമരുന്നിനും അടിമകളാകുന്നുണ്ട്.

മദ്യത്തിനും, മയക്കുമരുന്നുകൾക്കും അനേക കാരണങ്ങളുണ്ട്. കൂടുതൽ പണം, കൂടുതൽ ശരീരാദ്ധ്വാനം, തൊഴിലില്ലായ്മ, കുടുംബകലഹം, അനാരോഗ്യം, ചീത്ത കൂട്ടുകെട്ട്, ജീവിതത്തിന് അർത്ഥവും ലക്ഷ്യവുമില്ലായ്മ, സമയം നല്ല കാര്യങ്ങൾക്കുപയോഗിക്കാതെ വൃഥാ ചെലവഴിക്കുന്നത്, മാനസിക സംഘട്ടനങ്ങളും, നിരാശയും, കുടുംബഭാരം, നല്ല കൂട്ടായ്മക്കാരില്ലായ്മ, മറ്റുള്ളവരുടെ തെറ്റായ മാതൃക, മാതാപിതാക്കന്മാരുടെ മദ്യപാനം, മദ്യം നൽകുന്ന തൽക്കാല ശാന്തി, കടം, മനഃപ്രയാസങ്ങൾ മറക്കുവാനുള്ള കറപ്പിന്റെ താല്ക്കാലിക ശാന്തി, സ്കൂളിലും, കോളജിലും മതപഠനം നിറുത്തിയത്, മാതൃകാജീവിതം നയിക്കുന്നവരുടെ അഭാവം, കോളജുകളിലെ രാഷ്ട്രീയം, അദ്ധ്യാപകരുടെ മാതൃകയില്ലായ്മ ഇങ്ങനെ പോകുന്നു കാരണങ്ങൾ.

Occasional drinking – ൽ തുടങ്ങി പതിവായി കുടിക്കുന്നവരായി മദ്യത്തിന്നടിമ (Alcoholics) ആകുന്നവരാണ് അധികം പേരും. Alcoholic ആയിക്കഴിഞ്ഞാൽ ആജീവനാന്ത രോഗിയായിക്കഴിഞ്ഞു. 'Once an alcoholic always an alcoholic' എന്ന തത്വം മിക്കവരിലും ശരിയായിയാണ് കാണുന്നത്.

L. S. D, Heroin മുതലായവയ്ക്ക് അടിമകളായവർ സ്വയം നശിക്കുന്നു. അവർ ഭവനത്തിനും, സമൂഹത്തിനും ഒരു നിത്യഭാരമായിക്കഴിഞ്ഞിരിക്കുന്നു. ആ നിലയിൽ അവർ എത്തും മുമ്പാണ് അവരെ രക്ഷിക്കേണ്ടത്.

മദ്യവർജ്ജനമാണു മദ്യനിരോധനത്തേക്കാൾ പ്രയോജനകരമായത്. മദ്യനിരോധനം വ്യാജമദ്യങ്ങൾ വർദ്ധിപ്പിക്കും. ആപൽമരണങ്ങൾ കൂട്ടും. വിദേശ മദ്യനിയന്ത്രണവും മറ്റും ഗവൺമെന്റ് ചെയ്യണം. മദ്യവർജ്ജനത്തിൽ മദ്യനിരോധനം ആവശ്യമാണെന്നു വാദിക്കുന്നവരുമുണ്ട്.

**പരിഹാരമാർഗ്ഗങ്ങൾ:** a) മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ദുഷ്ഫലങ്ങൾ പഠിപ്പിക്കുക. b) ആത്മീകസന്തോഷം നല്കുക. c) Alcoholic Anonymous സംഘടന രൂപീകരിക്കുക. d) ഭവനങ്ങൾ ക്രിസ്തീകരിക്കുക. പരിശുദ്ധാത്മാവിന്റെ സന്തോഷത്തിലേക്കു നയിക്കുകയാണ് ഏറ്റം നല്ല മാർഗ്ഗം.

## 3. അക്രമരഹിതവിപ്ലവമോ, അനീതിക്കെതിരായ അനുവദനീയ വിപ്ലവമോ?

'ഭൂരിപക്ഷം നിരാകരിക്കുന്നത് അക്രമം, ഭൂരിപക്ഷം സ്വീകരിക്കുന്നതു ക്രമം.' ഇതു ശരിയോ? വർണ്ണവിവേചനം, ചൂഷണം, അനീതി മുതലായവ നിമിത്തം കോടിക്കണക്കിനു കുഞ്ഞുങ്ങൾ ഭക്ഷണം കിട്ടാതെ മരിക്കുന്നതു

ഇന്നത്തെ സമൂഹം ക്രമമായി സ്വീകരിക്കുന്നതു കൊണ്ട് അതു അക്രമമല്ലാതെ വരുമോ? പോലീസും, മിലിട്ടറിയും, അക്രമം ഉപയോഗിക്കുന്നത് പലപ്പോഴും പാവപ്പെട്ടവരോടും, നിരായുധരോടും ആണല്ലോ. അക്രമത്തിന് ഭൂരിപക്ഷം അനുകൂലിക്കുന്ന വ്യവസ്ഥിതിയാണു മുതലാളിത്തത്തിന്റെ സാമ്പത്തിക ചൂഷണങ്ങൾ. ബീഹാറിലും മറ്റും കൊല്ലപ്പെടുന്നതു ഹരിജനങ്ങളും കൊല്ലുന്നതു ഉയർന്ന ജാതിക്കാരും. വർണ്ണവിവേചനത്തിനിരയായ കറുത്തവർ അക്രമം ഉപയോഗിക്കരുത് എന്നു പറയുന്നവർ പരോക്ഷമായി വെള്ളക്കാരുടെ അക്രമം തുടരട്ടെ എന്നാണു പറയുന്നത്. നമ്മുടെ കർത്താവ് ദേവാലയ ശുദ്ധീകരണത്തിന്നുപയോഗിച്ച ചമ്മട്ടിയിൽ സ്നേഹത്തിന്റെ ശിക്ഷയെങ്കിലും ഇല്ലേ?

ഫ്രഞ്ചുവിപ്ലവം, അമേരിക്കൻ സ്വാതന്ത്ര്യത്തിനായി നടന്ന യുദ്ധം, ചൈനീസ് വിപ്ലവം മുതലായവയിൽ അക്രമമുണ്ടായിരുന്നെങ്കിലും അത് ആവശ്യമായ തിന്മയായിരുന്നു. പാപലോകത്തിൽ സ്ഥാനമാനങ്ങൾ ഉള്ളവർ അതു നഷ്ടപ്പെടാതിരിക്കാനായി അക്രമരാഹിത്യം പ്രസംഗിക്കുകയും, അവർ നിരന്തരം ചെയ്യുന്ന അനീതിയുടെ അക്രമം മൂടിവയ്ക്കുകയും ചെയ്യുന്നു. Gentleman's slow violence is the cause for people's sudden violence.

മാതാപിതാക്കന്മാരുടെ കുട്ടികളോടുള്ള സ്നേഹം ചിലപ്പോൾ വടിയായി പ്രത്യക്ഷപ്പെടുന്നു. സ്നേഹവാനായ 'ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു" (എബ്രാ. 12:28).

രക്തച്ചൊരിച്ചിൽ ഏറ്റം കുറച്ചു വരുത്തണമെന്നതിൽ എല്ലാ മതങ്ങളും നല്ല മനുഷ്യരും യോജിക്കുന്നു. കീടജന്തുക്കളെയും, പാമ്പിനെയും ഹിംസിക്കരുതെന്ന തത്വം അപ്രായോഗികമായതുപോലെ അനീതിയ്ക്ക് ശിക്ഷ അരുത് എന്ന തത്വവും അസ്വീകാര്യമാണ്.

### 4. യുദ്ധവും സമാധാനവും

ന്യൂക്ലിയർ യുദ്ധത്തിന്റെ സാദ്ധ്യതയുടെ ഇക്കാലത്ത് യുദ്ധവിരുദ്ധ നിലപാടു മാത്രമേ ക്രിസ്ത്യാനിക്കെടുക്കാൻ സാധിക്കൂ. ഹിരോഷിമായും, നാഗസാക്കിയും നിമിഷം കൊണ്ടു നാമാവശേഷമാക്കിയ ചെറിയ രണ്ട് ആറ്റം ബോംബ് ഇന്നു കുട്ടികളുടെ കളിപ്പാട്ടം മാത്രമാണ്. മുഴുലോകത്തെയും അനേകപ്രാവശ്യം നശിപ്പിക്കാൻ കഴിയുന്ന ബോംബുകൾ ഇന്നും ലോകത്തിലുണ്ട്. അവ ഉപയോഗിച്ചു കഴിഞ്ഞാൽ ജയാളിയും, തോല്വിയനുഭവിച്ചവരും കാണുകയില്ല. യുദ്ധം ഒരു ആഗോള ആത്മഹത്യയായിരിക്കും. ഒരിക്കലും ഉപയോഗിക്കാൻ സാധിക്കാത്തതും ഉപയോഗിച്ചാൽ ആഗോളനാശം വിളിച്ചുവരുത്തുന്നതുമായ നക്ഷത്രയുദ്ധവും, ന്യൂക്ലിയർ യുദ്ധവും മനുഷ്യന്റെ ഭ്രാന്താണ്.

പാസിഫിസം ഒരു കാലത്തു ഭൂരിപക്ഷം പേരും എതിർത്തതും ചുരുക്കം ചിലർ മനഃസാക്ഷിക്കുത്തലിനാൽ യുദ്ധവിരുദ്ധ സമാധാന നിലപാട് എടുത്തതുമായിരുന്നു. എന്നാൽ ഇന്നു പലവിധ പാസിഫിസ്റ്റുകാരുണ്ട് ചിലർ:

1. 'നന്മയാൽ തിന്മയെ ജയിക്കുക' എന്ന കല്പന പ്രകാരം തിന്മപെട്ട യുദ്ധത്തിൽ ചേരുകയില്ല എന്നു പറയുന്നവർ.

2. പോലീസും മറ്റും ചെറിയ അക്രമവും അനുവദിക്കുകയും യുദ്ധത്തിനായി പട്ടാളത്തിൽ ചേരാതിരിക്കുകയും ചെയ്യുന്നവർ.

3. പൊളിറ്റിക്കൽ പാസിഫിസം പറയുന്നത് യുദ്ധം എല്ലാ ഗവൺമെന്റുകളെയും ഇല്ലാതാക്കുമെന്നതിനാൽ യുദ്ധം ഒരിക്കലും അനുവദിക്കരുതെന്നാണ്.

4. ഗാന്ധിയൻ അഹിംസയുടെ അടിസ്ഥാനത്തിൽ യുദ്ധത്തെ എതിർക്കുന്നവർ.

5. പോൾ റ്റില്ലിക് Symbolic Pacifism ആവശ്യമാണെന്ന് വാദിച്ചു. പൂർണ്ണതയാഗ്രഹിക്കുന്ന കുറേപ്പേർ എങ്കിലും എക്കാലത്തും അങ്ങനെ യുദ്ധത്തിൽ ചേരാതിരിക്കുന്നത് നശിക്കാത്ത നന്മയുടെ സൂചനയാണ്.

6. Vocational Pacifists പറയുന്നതു 'യുദ്ധത്തിൽ ചേരുവാൻ എനിക്കു ദൈവവിളിയില്ല' എന്നാണ്.

7. ന്യൂക്ലിയർ യുദ്ധവിരുദ്ധ പാസിഫിസ്റ്റിന്റെ കൂട്ടത്തിൽ ആധുനിക ലോകത്തിലെ ചിന്തിക്കുന്ന സകല മനുഷ്യരും ഉൾപ്പെടും. എന്നാൽ യുദ്ധം തുടങ്ങാനനുവദിച്ചാൽ ന്യൂക്ലിയർ ആയിപ്പോകുമെന്നതിനാൽ ഈ വ്യത്യാസം അനുവദനീയമല്ല.

1948-ൽ അഖിലലോക സഭാ കൗൺസിലിന്റെ ആംസ്റ്റർഡാം അസംബ്ലി ക്രിസ്ത്യാനികളുടെ യുദ്ധ സമീപനങ്ങളെ മൂന്നായി തിരിച്ചു.

(1) നീതി വരുത്താൻ സാധിക്കാത്ത ആധുനിക യുദ്ധം ഒന്നും തന്നെ നീതിയുള്ള യുദ്ധമല്ല എന്നു ചിന്തിക്കുന്നവർ.

(2) ചിലപ്പോൾ ഏകാധിപത്യത്തെ തടയാൻ യുദ്ധം അനുവദിക്കണമെന്നു പറയുന്നവർ.

(3) ഒരിക്കലും യുദ്ധം പാടില്ല എന്നു പറയുന്നവർ. നോബൽ സമ്മാനം വാങ്ങിയ ശാസ്ത്രജ്ഞന്മാരിൽ ഭൂരിപക്ഷവും യുദ്ധത്തിനെതിരായി പ്രസ്താവന ഇറക്കിക്കഴിഞ്ഞു. ഒരിക്കലും ഉപയോഗിക്കാൻ സാദ്ധ്യമല്ലാത്ത നശീകരണ ബോംബുകൾ എന്തിനുണ്ടാക്കുന്നു എന്ന ചോദ്യത്തിന് ലോകരാഷ്ട്രങ്ങൾ മറുപടി നൽകേണ്ടതുണ്ട്.

"സമാധാനമുണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും."

### 5. ജോലി ദൈവവിളി (Vocation)

സന്യാസിയാകാനും, വൈദീകനാകാനും ദൈവം വിളിക്കുന്നു. എന്നാൽ കൃഷി, കച്ചവടം, ഉദ്യോഗം മുതലായവ അവരവർ തിരഞ്ഞെടുക്കുന്നു എന്ന ധാരണ മാറ്റണം. ഒരു ദൈവപൈതൽ സാത്താനെ ഉപേക്ഷിച്ച് മശിഹായെ സ്വീകരിച്ചിരിക്കുന്ന സ്ഥിതിക്ക് പിശാചിന്റെ ജോലി ചെയ്യാൻ അവനു ചുമതലയോ, അനുവാദമോ ഇല്ല. ഒരു സത്യക്രിസ്ത്യാനിയുടെ കളിയും, ജോലിയും സാമ്പത്തിക ഇടപാടുകളും, രാഷ്ട്രീയവും, ആരാധനയും, ക്രിസ്തീയസാക്ഷ്യമാണ്. 'Work is worship' എന്ന ആശയം ജോലി ദൈവ മുമ്പാകെ ദൈവമഹത്വത്തിനു വേണ്ടി സമർപ്പിച്ചു ചെയ്യുന്നതാകയാൽ ആനന്ദകരവും വിശുദ്ധവുമാണെന്നതാണ്. 'നമ്മിലാരും തനിക്കായിത്തന്നെ ജീവിക്കുന്നില്ല. തനിക്കായിത്തന്നെ മരിക്കുന്നുമില്ല. നാം ജീവിക്കുന്നെങ്കിൽ കർത്താവിനായി ജീവിക്കുന്നു; മരിക്കുന്നെങ്കിൽ കർത്താവിനായി മരിക്കുന്നു" (റോമ. 14:7, 8). ഒരു അടിമയുടെ സകല ജോലിയും യജമാനനും ഉടയവനും വേണ്ടി ആയിരിക്കുംപോലെ നമ്മെ സ്വന്തരക്തം ചിന്തി വിലയ്ക്കു വാങ്ങിയവനു വേണ്ടി മാത്രം നാം ജീവിച്ചു പ്രവർത്തിക്കുന്നവരാണ്.

"കല്പിച്ചതിലധികം പിരിക്കരുത്" എന്നിത്യാദി നിർദ്ദേശങ്ങൾ യോഹന്നാൻ മാംദാന കൊടുക്കുന്നത് ഓരോ ജോലിയും ദൈവഹിതമനുസരിച്ചു ചെയ്യണമെന്ന തത്വം കാണിക്കുന്നു (ലൂക്കോ. 12:14). മനഃസ്സാക്ഷിയെ മരവിപ്പിച്ചു കൈക്കൂലിയും അഴിമതിയും നീതീകരിക്കുന്നവർ ദൈവഹിതമല്ലാതെ ഒന്നും ദൈവപൈതൽ ചെയ്യരുതെന്നതു മറക്കുന്നു. "ഞാൻ ആയിരിക്കുന്ന സ്ഥാനത്ത് യേശുക്രിസ്തു ആയിരുന്നു എങ്കിൽ ഇക്കാര്യം എങ്ങനെ കൈകാര്യം ചെയ്യുമായിരുന്നു" എന്നു ചോദിച്ച് ദൈവപൈതൽ ഓരോ പ്രശ്നത്തിനും പരിഹാരം കണ്ടെത്തണം. 'വിശുദ്ധമായത്' എന്ന് എല്ലാ ജോലിയെക്കുറിച്ചും പറയാവുന്ന ജോലിയല്ലാതെ കള്ളുഷാപ്പ് നടത്താനോ, വേശ്യാലയം നടത്താനോ, ബ്ലേഡുകമ്പനി നടത്താനോ അതിൽ അന്യായ പലിശയ്ക്ക് പണമിടാനോ ഒരു സത്യ ക്രിസ്ത്യാനിയുടെ മനഃസാക്ഷി അനുവദിക്കുകയില്ല. ബ്ലേഡുകമ്പനി നടത്തുന്നത് തെറ്റാണെങ്കിൽ അതിൽ പണം നിക്ഷേപിക്കുന്നതും തെറ്റാണ്. ഭാഗ്യക്കുറി വാങ്ങുന്നത് അദ്ധ്വാനിക്കാതെ പണമുണ്ടാക്കാനാകയാൽ "വേല ചെയ്യാത്തവൻ ഭക്ഷിക്കരുത്" എന്ന കല്പനയുടെ ലംഘനമാണ്.

'ചില ജോലി കൂടുതൽ മാന്യം' എന്ന ചിന്തയും ശരിയല്ല. നമ്മുടെ കർത്താവു നസ്രേത്തിലെ തച്ചനായി 18 വർഷം പണിപ്പുരയിൽ ജോലി ചെയ്തത് എല്ലാ ജോലിയുടെയും മാതൃക കാണിക്കുവാനാണ്.

ഒരു പാപ്പായോ, ബിഷപ്പോ, അത്മായക്കാരനേക്കാൾ വിശുദ്ധനാകാൻ സാധിക്കും എന്ന ചിന്ത മാറ്റണം. വി. മൂറോൻ അഭിഷേകം ലഭിച്ചത് മാമോ

ദീസാ സമയത്തു മാത്രമാണെന്നതു പ്രത്യേകം സ്മർത്തവ്യമാണ്. പിന്നീട് ഏതെല്ലാം പട്ടമേറ്റാലും വീണ്ടും വി. മൂറോൻ നല്കുന്നില്ല. പരിശുദ്ധനാകുവാൻ എല്ലാ വിശ്വാസിക്കുമുള്ളതിൽ അധികം അവകാശം പട്ടംകൊടയിൽ നല്കുന്നില്ല. എന്നാൽ വി. കുർബ്ബാനയനുഷ്ഠിപ്പാനുള്ള നൽവരം വൈദികർക്ക്, പട്ടം കൊടുക്കുവാനുള്ള നൽവരം ബിഷോപ്പിനും നല്കുന്നു. ദൈവമാതാവിന്റെ സ്ഥാനം അപ്പോസ്തോലന്മാരുടേതിനേക്കാൾ ഉന്നതമാണല്ലോ.

സന്യാസി അവിശ്വസ്തനായാൽ വിശ്വസ്ത കുടുംബസ്ഥനേക്കാൾ താണവനും കുടുംബസ്ഥൻ അവിശ്വസ്തനായാൽ സത്യസന്യാസിയേക്കാൾ താണവനുമാണ്. വിളിയോടുള്ള വിശ്വസ്തതയാണാവശ്യം. സന്യാസിയായി വിളിക്കപ്പെട്ടശേഷം പ്രതിജ്ഞ ലംഘിച്ചു വിവാഹിതനാകുന്നത് അവിശ്വസ്തതയാണ്.

ജോലിയും, വിശ്രമവും ദൈവമഹത്വത്തിനും അപരന്റെ നന്മയ്ക്കും ഉപയോഗിക്കണമെന്നാണ് ദൈവവിളിയുടെ അർത്ഥം.

### ചോദ്യങ്ങൾ

1. സഭയും രാഷ്ട്രീയ ഭരണകൂടവും തമ്മിലുള്ള ബന്ധം എപ്രകാരമായിരിക്കണം?
2. നിരോധനം, നിയന്ത്രണം, വർജ്ജനം എന്നിവ മദ്യപാന വിപത്തിനെ നേരിടുന്നതിന് എപ്രകാരം സഹായിക്കും.
3. അനീതിക്കെതിരെയുള്ള 'അക്രമരഹിത വിപ്ലവം', 'യുദ്ധം' എന്നിവയോടുള്ള ക്രിസ്തീയ സമീപനം ചുരുക്കി വിവരിക്കുക?
4. എല്ലാ ജോലിയും ദൈവവിളിയായി കണക്കാക്കുന്നതിന്റെ പ്രാധാന്യം വ്യക്തമാക്കുക.

## Read

Emil Bruner, *Divine Imperative*, p. 198.